# ചരകസംഹിതാ

## നിദാനസ്ഥാനം.

---

വൈദ്യരത്നം

തൃപ്പങ്ങോട്ട് കിഴക്കെപ്പുല്ലത്ത് പരമേശ്വരൻ മൂസ്സത അവർകളു

ടേയും, വിദ്വാൻ പുന്നശ്ശേരി നമ്പി നീലകണ്ഠശർമ്മാ

അവർകളുടേയും ഉപദേശസഹായത്തോടെ

വാചസ്പതി ടി. സി. പരമേശ്വരൻ മൂസ്സത്

2. പണ്ഡിത സി. കെ. വി. ശർമ്മാ ഇവരെഴുതിയ

**വാചസ്പത്യം**

എന്ന ഭാഷാവ്യാഖ്യാനത്തോടുകൂടിയത്.

---

പ്രസിദ്ധകൻ

ഭാരതവിലാസം അച്ചുകൂടം ഉടമസ്ഥൻ. എം. ജെ. ചാക്കു

---



തൃശ്ശിവപേരൂർ

'ഭാരതവിലാസം' അച്ചുകൂടത്തിൽ അച്ചടിച്ചത്.

വില അണ പത്ത്.

1092 തുലാമാസം.



# ചരകസംഹിതാ

## നിദാനസ്ഥാനം.

വൈദ്യരത്നം

തൃപ്രങ്ങോട്ട് കിഴക്കെപ്പുല്ലത്ത് പരമേശ്വരൻ മൂസ്സതവർകളു

ടേയും, വിദ്വാൻ പുന്നശ്ശേരിനമ്പി നീലകണ്ഠശർമ്മാ

അവർകളുടേയും ഉപദേശസഹായത്തോടെ

വാചസ്പതി ടി. സി. പരമേശ്വരൻ മൂസ്സത്

2. പണ്ഡിത സി. കെ. വി. ശർമ്മാ ഇവരെഴുതിയ

**വാചസ്പത്യം**

എന്ന ഭാഷാവ്യാഖ്യാനത്തോടുകൂടിയത്.

പ്രസിദ്ധകൻ

ഭാരതവിലാസം അച്ചുകൂടം ഉടമസ്ഥൻ. എം. ജെ. മാത്തു



തൃശ്ശിവപേരൂർ

'ഭാരതവിലാസം' അച്ചുകൂടത്തിൽ അച്ചടിച്ചത്.

വില അണ പത്ത്.

1092 തുലാമാസം.



# അവതാരിക.



വൈദ്യശാസ്ത്രഗ്രന്ഥങ്ങളിൽവെച്ച് ചരകം ഒരു പ്രധാനഗ്രന്ഥമാണെന്നു സൎവ്വസമ്മതമാണ്. ഇതിന്റെ പ്രാധാന്യത്തെപ്പറ്റി സൂത്രസ്ഥാനത്തിന്റെ അവതാരികയിൽ പ്രതിപാദിച്ചിട്ടുമുണ്ട്. വാഗ്ഭടാചാൎയ്യർ (വാഹടാചാൎയ്യർ) തന്റെ അഷ്ടാംഗഹൃദയഗ്രന്ഥത്തിൽ ഇതിനെ സമ്മതിച്ചിരിക്കുന്നു. ആ ഹൃദയവചനവും ആ അവതാരികയിൽതന്നെ എടുത്തു കാണിച്ചിട്ടുമുണ്ട്. എന്നാൽ നിദാനവിഷയത്തിൽ ചരകഗ്രന്ഥം അപരിപൂൎണ്ണമായിരിക്കുന്നു എന്ന് വാഹടാചാൎയ്യൻ പ്രതിപാദിക്കുന്നു. 'യദിചരകമധീതേ സ ധ്രുവം സുശ്രുതാദിപ്രണിഗദിതഗദാനാം നാമമാത്രേപി ബാഹ്യഃ'എന്നാകുന്നു അദ്ദേഹത്തിന്റെ വചനം. ചരകഗ്രന്ഥം പഠിച്ചവൻ സുശ്രുതംമുതലായ വൈദ്യഗ്രന്ഥങ്ങളിൽ പറഞ്ഞിരിക്കുന്ന വ്യാധികളുടെ പേരുകളെക്കൂടെ അറിയുവാൻ കഴികയില്ല. കാരണങ്ങളും പൂൎവ്വരൂപങ്ങളും രൂപങ്ങളും മുതലായവയെ ഒട്ടും അറിയുവാൻ കഴികയില്ലെന്ന് അൎത്ഥാപത്തികൊണ്ടു സിദ്ധമാകുന്നു എന്നാണ് ആ വചനത്തിന്റെ സാരം. സ്വഗ്രന്ഥത്തിന്ന് ഉൽകൎഷം സാധിപ്പാനുള്ള മോഹം പ്രായേണ എല്ലാ ഗ്രന്ഥകാരന്മാൎക്കും കണ്ടുവരുന്നതാണ്. ഒരുവിധം വിചാരിക്കുമ്പോൾ ആ മോഹം ഉചിതവുമാകുന്നു. ആ മോഹത്തിന്റെ പരിണാമവിശേഷമാകുന്നു ഈ വചനമെന്നു സൂക്ഷ്മാലോചനയിൽ തോന്നിപ്പോകാനിടയുണ്ട്. സൎവ്വരോഗനിദാനത്തിൽ എന്നുവേണ്ട പല ഘട്ടങ്ങളിലും വാഹടാചാൎയ്യർതന്നെ ചരകഗ്രന്ഥത്തെ അടിസ്ഥാനപ്പെടുത്തിക്കൊണ്ടാണ് പോകുന്നത്. രോഗങ്ങളുടെ നിദാനലക്ഷണാദികളിൽ മാത്രമല്ല ചരകഗ്രന്ഥത്തെ അദ്ദേഹം അടിസ്ഥാനപ്പെടുത്തുന്നുള്ളു. പ്രമാണവചനങ്ങളെക്കൊണ്ടൊ ഐതിഹ്യംകൊണ്ടൊ അറിയേണ്ടുന്ന മററുവിഷയങ്ങളിൽക്കൂ

ടി ചരകഗ്രന്ഥത്തെ അനുസരിച്ചുകാണുന്നു. 'ക്രോധോ ദക്ഷാദ്ധ്വരദ്ധ്വംസി രുദ്രോർദ്ധ്വനയനോത്ഭവഃ' എന്നു വാഗ്ഭടാചാര്യൻ പറയുന്നു. ജ്വരം എന്നു പറയുന്ന വ്യാധി ദക്ഷയാഗത്തെ നശിപ്പിപ്പാൻ ആരംഭിക്കുന്നസമയം ഭഗവാൻ പരമേശ്വരന്റെ മൂന്നാംതൃക്കണ്ണിൽ നിന്നു പ്രത്യക്ഷപ്പെട്ട ക്രോധത്തിന്റെ പരിണാമമാകുന്നു എന്ന് അതിന്റെ സാരം. ഈ വചനം 'തസ്മിൻ ഹി ദക്ഷാദ്ധ്വരോദ്ധ്വംസേ' എന്നുമുതൽക്കുള്ള ചരകഗ്രന്ഥത്തിലെ 'ജ്വരസ്തു മഹേശ്വരലലാടപ്രഭവഃ' എന്ന വചനത്തോടു യോജിച്ചിരിക്കുന്നു.

എന്നുമാത്രമല്ല, ഈ വാഗ്ഭടാചാര്യരുടെ ഗ്രന്ഥംതന്നെ രോഗങ്ങളുടെ അന്യോന്യമുള്ള കാര്യകാരണഭാവത്തെ പ്രതിപാദിക്കുന്ന വിഷയത്തിലും അതുപോലെ മററുചില വിഷയങ്ങളിലും ചരകഗ്രന്ഥത്തെക്കാൾ ന്യൂനമായിരിക്കുന്നുവോ എന്നു സംശയിക്കുവാനിടയുണ്ട്. കാര്യകാരണവിചാരംചെയ്യുതിൽ ചരകഗ്രന്ഥം കുറച്ചധികം മനസ്സിരുത്തിക്കാണുന്നു. എന്നാൽ വാഗ്ഭടാചാര്യർ ഗ്രന്ഥസംക്ഷേപത്തിന്ന് മനസ്സിരുത്തുന്ന ആളാകയാൽ ഇത് വലിയൊരു ന്യൂനതയായി കരുതേണ്ടതില്ല. ചരകഗ്രന്ഥം, നിദാനസ്ഥാനത്തിൽ എട്ടദ്ധ്യായമായി വിഭാഗിച്ചിരിക്കുന്നു. അതിൽ പ്രധാനമായി എട്ടുവ്യാധികളെ മാത്രം കാണിക്കുന്നു. അതുകൾ താഴെ പറയുന്നവയുമാണ്. ൧. ജ്വരം, ൨. രക്തപിത്തം, ൩. ഗുന്മൻ, ൪. പ്രമേഹം, ൫. കുഷ്ഠം, ൬. രാജയക്ഷ്മാവ്, ൭. ഉന്മാദം, ൮. അപസ്മാരം ഇതുകളാകുന്നു. എന്നാൽ ഈ വ്യാധികളെ മാത്രമേ ചരകഗ്രന്ഥം പ്രതിപാദിക്കുന്നുള്ളു എന്നു വിചാരിക്കരുത്. മററുവ്യാധികളേയും പ്രതിപാദിച്ചിട്ടുണ്ട്. ആയത് സൂത്രസ്ഥാനം ചികിത്സിതസ്ഥാനംമുതലായ സ്ഥാനങ്ങളിലാകുന്നു. അങ്ങിനെ ചെയ്യുന്ന സമ്പ്രദായം എല്ലാ വൈദ്യഗ്രന്ഥങ്ങളിലും സാധാരണമാണ്. വിഷൂചിക മുതലായ വ്യാധികളെ അഷ്ടാംഗഹൃദയത്തിലും നിദാനസ്ഥാനത്തിലല്ല വിവരിച്ചുകാണുന്നത്. മേല്പറഞ്ഞ എട്ടു വ്യാധികളെ നിദാനസ്ഥാനത്തിൽ പ്രത്യേകിച്ചു പറയുവാൻ ചരകഗ്രന്ഥം ഒരു ന്യായത്തേയും കാണിക്കുന്നു. ഈ എട്ടു വ്യാധികൾ ഓരോ കാരണങ്ങൾനിമിത്തം

ദേവകൾക്കുകൂടി മുമ്പുണ്ടായിട്ടുണ്ട് എന്നാകുന്നു ആ കാരണം. ഇതുകൾ ഇദംപ്രഥമമായി ദേവകൾക്കാണ് ഉണ്ടായിട്ടുള്ളത്. ദക്ഷയാഗത്തെ നശിപ്പിച്ചസമയം ജ്വരത്തിന്റെ ഉല്പത്തി മുമ്പു പറഞ്ഞുവല്ലോ. ആ ജ്വരത്തിന്റെ സന്താപംനിമിത്തം പലേ ദിക്കുകളിലേക്കും ഓടിപ്പോവുകയാൽ ഉഷ്ണജന്യമായ രക്തപിത്തവും, ശരീരത്തിന്ന് അധികം ക്ഷോഭംവരികനിമിത്തം ഗുന്മനം, പരമേശ്വരന്ന് ഹവിർഭാഗം കൊടുക്കാതെ ഹവിസ്സു ഭക്ഷിക്കുകനിമിത്തം പ്രമേഹവും കുഷ്ഠവും, ഭയം ദുഃഖം മുതലായ മനഃക്ഷോഭംകൊണ്ടും അശുദ്ധവസ്തുക്കളെ സ്പർശിക്കുകകൊണ്ടും മനോവികാരജന്യമായ ഉന്മാദവും അപസ്മാരവും, ദ്വിജരാജനായ ചന്ദ്രന്ന് അതിസ്ത്രീസേവനിമിത്തം രാജയക്ഷ്മാവും ഉണ്ടായി എന്നു വിവരിക്കുന്നു.

ഇങ്ങിനെ കാരണവശാൽ കാലാന്തരത്തിൽ ഉണ്ടായ വ്യാധികളെ സംബന്ധിച്ച് അനാദി എന്നോ സൃഷ്ട്യാരംഭപ്രണീതമെന്നോ വിചാരിച്ചുവരുന്ന ആയുർവ്വേദത്തിൽ പ്രതിപാദിച്ചത് എങ്ങിനെ എന്ന് ഒരു ആക്ഷേപത്തിന്ന് അവകാശമുണ്ട്. ത്രികാലജ്ഞാനമുള്ള ബ്രഹ്മാവിന്റെ കൃതിയായാലോ അനാതിയായാലോ ഇത് അസംഭാവ്യമല്ലെന്നുസൂക്ഷ്മാലോചനയിൽ തെളിയുന്നതാണ്. ഐളോപാഖ്യാനം വൃത്രാസുരവധം മുതലായവ പ്രധാനവേദങ്ങളിൽ കാണുന്നതിനെപ്പറ്റിയും ഈ സമാധാനംതന്നെ സ്വീകരിക്കേണ്ടിവരും. അതിനാൽ ഈ എട്ടു വ്യാധികളെമാത്രം നിദാനസ്ഥാനത്തിൽ എടുത്തു കാണിച്ചതിന്ന് അനൌചിത്യമില്ലെന്നു സിദ്ധമാകുന്നു. ഈ നിദാനസ്ഥാനത്തിൽ പ്രകൃതവശേന ചില ദിക്കിൽ ചികിത്സകളെക്കൂടി പറഞ്ഞുകാണുന്നത് അഞ്ചുവിധമുള്ള രോഗവിജ്ഞായങ്ങളിൽ ഒന്നായ ഉപശയനത്തിന്റെ വിവരണമെന്നുമാത്രമേ വിചാരിക്കേണ്ടതുള്ളു. വ്യാധികളുടെ സാദ്ധ്യാസാദ്ധ്യവിഭാഗത്തിലും സാദ്ധ്യങ്ങളായ രോഗങ്ങൾതന്നെ അസാദ്ധ്യങ്ങളായിത്തീരുന്ന കാര്യത്തിലും അധികം ശ്രദ്ധിക്കയും അതുനിമിത്തം രോഗാരംഭകാലത്തിൽ തന്നെ ചികിത്സിക്കേണമെന്ന് ഈ സ്ഥാനം പ്രബലമായി പ്രതിപാദിക്കുകയും

ചെയ്യുന്നുണ്ട്. ഇത് എല്ലാവരും പ്രത്യേകം മനസ്സിരുത്തേണ്ടതാണ്.

ഈ ചരകഗ്രന്ഥത്തെ പ്രസിദ്ധപ്പെടുത്തുന്ന കാൎയ്യത്തെ സംബന്ധിച്ച കഴിഞ്ഞ കൎക്കടകം ൧൦൯൧-ാംനു- സൂത്രസ്ഥാനത്തിന്റെ അവതാരികയിൽ കാണിച്ച സംഗതികളെ വായനക്കാർ ഇവിടെയും ഓൎമ്മവെക്കുമെന്നു വിചാരിച്ച് അതുകളെ ഇവിടെ ആവൎത്തിക്കുന്നില്ല. എന്നാൽ ഇപ്പോൾ ഈ മലയാളത്തിൽ ആൎയ്യവൈദ്യസമാജം വകയായും കേരളീയായുൎവ്വേദസമാജം വകയായും ആൎയ്യവൈദ്യത്തിന്റെ ഉൽകൎഷത്തിന്നും പ്രചാരത്തിന്നും പലേ ഏൎപ്പാടുകളും ആരംഭിച്ചിട്ടുള്ളതും ആരംഭിക്കുവാൻ പോകുന്നതും ആയിക്കാണുന്ന ഈ അവസരത്തിൽ ചരകഗ്രന്ഥത്തിൽ, തെൎയ്യാറാവുന്ന സ്ഥാനങ്ങളെ അപ്പഴപ്പോൾതന്നെ പ്രസിദ്ധപ്പെടുത്തുന്നത് ഉചിതമായിരിക്കുമെന്ന് ഓൎക്കേണ്ടതാകുന്നു. സൂത്രസ്ഥാനത്തിന്റെ അവതാരികയിൽ കാണിച്ചതുപോലെതന്നെ ബാക്കി കാൎയ്യങ്ങളെ ബാക്കി സ്ഥാനങ്ങളുടെ അവതാരികയിലേക്കു നിൎത്തിക്കൊണ്ട് ഇത്രമാത്രത്തിൽ സമാപിക്കുന്നു.

൧൦൯൨ തുലാം ൨൯
14-11-1916
പട്ടാമ്പി.

പുന്നശ്ശേരിനമ്പിനീലകണ്ഠശൎമ്മാ
സഹൃദയസമുദായവിധേയഃ
ആൎയ്യവൈദ്യപ്രചാരാശംസീ ച.



# വിഷയാനുക്രമണിക.

## നിദാനസ്ഥാനം.

| വിഷയം. | ഭാഗം. |
|---|---|



—:*:—

അദ്ധ്യായം 5.



അദ്ധ്യായം 6.

| വിഷയം. | ഭാഗം. |
|---|---|

# ചരകസംഹിതാ

## നിദാനസ്ഥാനം.

---

## അദ്ധ്യായം 1. ജ്വരനിദാനം.

---

അഥാതോ ജ്വരനിദാനം വ്യാഖ്യാസ്യാമഃ.

ഇതി ഹ സ്മാഹ ഭഗവാനാത്രേയഃ.

ഇഹ ഖലു ഹേതുന്നിമിത്തമായതനം കർത്താ കാരണം പ്രത്യയഃ സമുത്ഥാനം നിദാനമിത്യനർത്ഥാന്തരം. തത്ത്രിവിധം, അസാ

---

വൈദ്യരത്നം തൃപ്പങ്ങോട്ട് കിഴക്കെപ്പുല്ലത്ത് പരമേശ്വരൻ
മൂസ്സതവർകളുടെയും, വിദ്വാൻ പുന്നശ്ശേരിനമ്പി
നീലകണ്ഠശർമ്മാവവർകളുടേയും ഉപദേശ
സാഹായ്യത്തോടെ എഴുതിയ
വാചസ്പത്യം എന്ന

## ഭാഷാവ്യാഖ്യാനം.

---

## അദ്ധ്യായം 1.

---

നത്വാ ഗുരൂണാം ചരണാരവിന്ദം
സ്മൃത്വാ വചോ മാതുലസംപ്രയുക്തം
കൃത്വാന്തരംഗേ മുനിവര്യ്യവാക്യം
കർത്തും പ്രവൃത്തോസ്മി നിദാനഭാഷ്യം.

ഇനി ജ്വരനിദാനമെന്ന അദ്ധ്യായത്തെ പറയാം:—

1—ഇവിടെ സൂത്രസ്ഥാനാനന്തരം വിവരിക്കുന്നതായ നിദാനത്തെപറയുന്നേടത്ത് ഹേതു, നിമിത്തം, ആയതനം, കർത്താവ്, കാരണം, പ്രത്യയം, സമുത്ഥാനം, നിദാനം എന്ന ശബ്ദങ്ങളെല്ലാം ഒരു അർത്ഥത്തെ പറയുന്നവകളാകുന്നു—നിദാനം (രോഗകാരണം)

ത്ഥേന്ദ്രിയാത്ഥസംയോഗഃ പ്രജ്ഞാപരാധഃ പരിണാമശ്ചേതി. അത്രസ്ത്രിവിധവികല്പാ വ്യാധയഃ പ്രാദുർഭവന്ത്യാഗ്നേയസൌമ്യവായവ്യാഃ. ദ്വിവിധാശ്ചാപരേ രാജസാസ്താമസാശ്ച. തത്ര വ്യാധിരാമയോ ഗദ ആതങ്കോ യക്ഷ്മാ ജ്വരോ വികാര ഇത്യനത്ഥാന്തരം. തസ്യോപലബ്ധിന്നിദാനപൂൎവ്വരൂപലിംഗോപശയസമ്പ്രാപ്തിതശ്ച. തത്ര നിദാനം കാരണമിത്യുക്തമഗ്രേ പൂൎവ്വരൂപം പ്രാഗുല്പത്തിലക്ഷണം വ്യാ

---

എന്നതിൻെറ പൎയ്യായമാകുന്നു. ആ രോഗകാരണം മൂന്നുതരത്തിലാകുന്നു. അതെങ്ങിനെയെന്നാൽ, ശീലിച്ച പരിചയമില്ലാത്ത എന്തെങ്കിലും പദാത്ഥത്തെ കാണുകയോ കേൾക്കുകയോ ഭക്ഷിക്കുകയോ ഘ്രാണിക്കുകയോ സ്പശിക്കുകയോ ചെയ്യുക, പ്രജ്ഞാപരാധം ശീലിക്കുക—'ധീധൃതിസ്മൃതിവിഭ്രഷ്ടഃ കമ്മ യൽ കുരുതേശുഭം । പ്രജ്ഞാപരാധം തം വിദ്യാത്സവ്വദോഷപ്രകോപനം'=പൂവ്വാപരങ്ങളെ ആലോചിക്കാതെയും ഇതിൻെറ ഫലം ഇന്നതായിരിക്കുമെന്നറിയാതെയും ധമ്മശാസ്ത്രവിരുദ്ധമായ ആചാരത്തോടുകൂടെ യാതൊരു കുത്സിതകമ്മമാണോ ചെയ്യുന്നത് അതാണ് പ്രജ്ഞാപരാധം. ഈ പ്രവൃത്തി സകലദോഷങ്ങളേയും കോപിപ്പിക്കുന്നതുമാണ്. പരിണാമമെന്നത് അവനവൻ ചെയ്യുതായ കമ്മഫലത്തിൻെറ പരിപാകം തന്നെ. ഇതുകളാകുന്നു രോഗകാരണങ്ങൾ. രോഗകാരണം മൂന്നു പ്രകാരത്തിലാകയാൽ രോഗവും ആഗ്നേയം, സൌമ്യം, വായവ്യം എന്ന മൂന്നുതരത്തിലാണ് സംഭവിക്കുക. മററചിലരുടെ പക്ഷത്തിൽ വ്യാധി രാജസം, താമസം എന്നു രണ്ടുപ്രകാരത്തിലാണെന്നും പറയപ്പെടുന്നു. വ്യാധിയെപ്പററയുന്നേടത്ത് വ്യാധി, ആമയം, ഗദം, ആതങ്കം, യക്ഷ്മാവ്, ജ്വരം, വികാരം എന്ന ശബ്ദങ്ങളെല്ലാം അത്ഥാന്തരമില്ലാത്തവയാകുന്നു—വ്യാധിപൎയ്യായങ്ങളാകുന്നു. ഇതിൽ യക്ഷ്മാവ് എന്നതു ക്ഷയത്തിൻെറയും ജ്വരമെന്നത് പനിയുടേയും പ്രത്യേകനാമങ്ങളായി പറയുമെങ്കിലും ആ പദങ്ങൾ രോഗസാമാന്യവാചികളുമാണ്. 'ജ്വരസ്തമോ വികാര ആതങ്കഃ പാപ്മാ ഗദോ വ്യാധിരാബാധോ ദുഃഖമാമയോ യക്ഷ്മാ രോഗ ഇത്യനത്ഥാന്തരം' എന്നു വാഗ്ഭടൻ. വ്യാധിയുടെ ഉപലബ്ധി—ഇത് ഇന്നരോഗമാണെന്നുള്ള സമ്യക്ജ്ഞാനം ഉണ്ടാവുക നിദാനം, പൂവ്വരൂപം, ലിംഗം, ഉ

ധേഃ. പ്രാദുർഭൂതലക്ഷണം പുനല്ലിംഗം, തത്ര ലിംഗമാകൃതില്ലക്ഷണം ചിഹ്നം സംസ്ഥാനം വ്യഞ്ജനം രൂപമിത്യനൎത്ഥാന്തരമസ്മിന്നൎത്ഥേ. ഉപശയഃ പുനൎഹേതുവ്യാധിവിപരീതാനാം വിപരീതാൎത്ഥകാരിണാഞ്ചൌഷധാഹാരവിഹാരാണാം ഉപയോഗസ്സുഖാനുബന്ധഃ. സമ്പ്രാപ്തിൎജ്ജാതിരാഗതിരിത്യനൎത്ഥാന്തരം. വ്യാധേഃ സാ സംഖ്യാ പ്രാ

---

പശയം, സംപ്രാപ്തി ഇതുകളെക്കൊണ്ടാകുന്നു. 'നിദാനം പൂൎവ്വരൂപാണി രൂപാണ്യുപശയസ്തഥാ । സംപ്രാപ്തിശ്ചേതി വിജ്ഞാനം രോഗാണാം പഞ്ചധാ സ്മൃതം' എന്നു വാഹടൻ. ഇതിൽ നിദാനമെന്നത് രോഗകാരണമാണെന്നു മുമ്പുതന്നെ പറഞ്ഞുവെല്ലൊ. ഇനി പൂൎവ്വരൂപാദിയെ വിവരിക്കാം: പൂൎവ്വരൂപമെന്നത്, ഒരു വ്യാധി പൂൎണ്ണാവസ്ഥയിലെത്തുന്നതിന്നുമുമ്പെ അതിന്നുള്ള ലക്ഷണമാകുന്നു. അതെങ്ങിനെയെന്നാൽ, മുഖവൈരസ്യം ഗുരുഗാത്രത്വം മുതലായ ലക്ഷണംകണ്ടാൽ ഇവന്നു പനി തുടങ്ങുമെന്നു നിശ്ചയിക്കാം. അതുപോലെ മററലക്ഷണങ്ങളെക്കൊണ്ടു മററുള്ള രോഗങ്ങളേയും അനുമാനിക്കാം. അവിടെ ദോഷകോപം അറിയപ്പെടുകയുമില്ല. അതാണ് പൂൎവ്വരൂപം. 'പ്രാഗ്രൂപം യേന ലക്ഷ്യതേ । ഉൽപിത്സുരാമയോ ദോഷവിശേഷേണാനധിഷ്ഠിതഃ' എന്നു വാഹടൻ. ലിംഗമെന്നത്, അതാതുവ്യാധികൾക്കു പറയുന്ന ലക്ഷണം പൂൎത്തിയായി കാണുന്നതാകുന്നു. പുനല്ലിംഗം—പൂൎവ്വരൂപങ്ങളായി പറഞ്ഞ ലക്ഷണങ്ങൾ വിട്ടുപിരിയാതിരിക്കുകയും ദോഷകോപലക്ഷണങ്ങൾ പ്രകാശിക്കുകയും ചെയ്യും. അതാണ് പുനഃ എന്നു പറഞ്ഞിരിക്കുന്നത്. ഈ അൎത്ഥത്തെ 'പ്രാക്സന്താപാദപി' ഇത്യാദിഗ്രന്ഥത്തിൽ വിവരിക്കുന്നുമുണ്ട്. ഈ ലിംഗത്തെ പറയുന്നേടത്ത് ലിംഗം, ആകൃതി, ലക്ഷണം, ചിഹ്നം, സംസ്ഥാനം, വ്യഞ്ജനം, രൂപം എന്ന ശബ്ദങ്ങളെല്ലാം അൎത്ഥവ്യത്യാസമില്ലാത്തതുകളാകുന്നു—പൎയ്യായവാചികളാകുന്നു. ഈ ലിംഗാദിപൎയ്യായങ്ങളിൽ പൂൎവ്വശബ്ദംചേൎത്തു പൂൎവ്വലിംഗം, പൂൎവ്വാകൃതി ഇത്യാദിയാക്കി പൂൎവ്വരൂപപൎയ്യായമായും പറയാമെന്നാണ് അരുണദത്തൻ പറയുന്നത്. ഉപശയമെന്നത്, ബാഹ്യമായും ആഭ്യന്തരമായുമുള്ള വ്യാധികാരണങ്ങൾക്കും ജ്വരാദിരോഗങ്ങൾക്കും—ഹേതുവ്യാധികൾക്കോ അഥവാ ഹേതുവിന്നോ വ്യാധിക്കോ വിപരീതങ്ങ

ധാന്യവിധിവികല്പബലകാലവിശേഷൈർഭിദ്യതേ. സംഖ്യാ യഥാഷ്ടൌ ജ്വരാഃ പഞ്ചഗുന്മാഃ സപ്തകുഷ്ഠാന്യേവമാദി. പ്രാധാന്യം പുനൎദ്ദോഷാണാം തരതമയോഗേനോപലഭ്യതേ തത്ര ദ്വയോസ്തരസ്ത്രിഷു തമ ഇതി. വിധിൎന്നാമ ദ്വിവിധാ വ്യാധയോ നിജാഗന്തുഭേദേന ത്രിവിധാസ്ത്രിദോഷഭേദേന ചതുൎവ്വിധാസ്സാദ്ധ്യാസാദ്ധ്യമൃദുദാരുണ

---

ളായിട്ടുള്ളവയോ, അല്ലെങ്കിൽ ഹേതുവിപരീതത്തിന്നോ വ്യാധിവിപരീതത്തിന്നോ ഹേതുവ്യാധിവിപരീതത്തിന്നോ വിപരീതമായിട്ടുള്ളവയോ—നിദാനതുല്യങ്ങളോ (പ്രഭാവംനിമിത്തം രോഗത്തെ നശിപ്പിക്കുന്നതുകളോ) ആയ ഹരീതക്യാദി ഔഷധങ്ങളുടേയും ശാല്യന്നാദിഭക്ഷണപദാൎത്ഥത്തിൻേറയും വാക്കുകൊണ്ടും ശരീരംകൊണ്ടും മനസ്സുകൊണ്ടുമുള്ള പ്രവൃത്തിയുടേയും തൽകാലാവസ്ഥയ്ക്കു സുഖകരമായ ഉപയോഗം യാതൊന്നോ അതാകുന്നു ഉപശയമെന്നു പറയുന്നത്. സുഖാനുബന്ധഃ—ഉപയോഗത്തിലുണ്ടാകുന്ന സുഖം അനുവൎത്തിച്ചുനില്ക്കണം. ചുട്ടുനീറലും ദാഹവുമുള്ള ജ്വരിതന്ന് പച്ചവെള്ളം കുടിക്കുന്നതു തൽകാലം കുറെ സുഖമായി തോന്നുമെങ്കിലും അതു രോഗവൃദ്ധികരമാകയാൽ ഒരിക്കലും ഉപശയമാവുകയില്ല. 'സുഖാനുബന്ധോ യോ ഹേതുവ്യാധ്യാദിവിപരീതകഃ । ദേശാദികശ്ചോപശയോ ജ്ഞേയോനുപശയോന്യഥാ' എന്നു പറഞ്ഞ സുദാന്തസേനാചാൎയ്യൻെറ അഭിപ്രായം 'ഔഷധാഹാരവിഹാരാണാ'മെന്നു പറഞ്ഞതുകൊണ്ടു ദേശകാലങ്ങളേക്കൂടി ഗ്രഹിക്കുമെന്നാകുന്നു. ഔഷധാദിജനിതസുഖമാണ് ഉപശയമെന്നു പറയുകയാൽ സ്രക്ചന്ദനവനിതാദിജനിതസുഖം ഉപശയമാകയില്ല എന്നാണ് മധുകോശകാരൻെറ മതം. ഈ ഉപശയത്തെ സാത്മ്യമെന്നും പറയും. ഇനി സംപ്രാപ്തിയെ വിവരിക്കുന്നു. സംപ്രാപ്തി, ജാതി, ആഗതിയെന്നതുകൾ പൎയ്യായങ്ങളാകുന്നു. 'യഥാ ദുഷ്ടേന ദോഷേണ യഥാ ചാനുവിസൎപ്പതാ । നിൎവൃത്തിരാമയസ്യാസൌ സംപ്രാപ്തിൎജ്ജാതിരാഗതിഃ' എന്നു വാഹടൻ സംപ്രാപ്തിലക്ഷണത്തെ വിവരിച്ചിരിക്കുന്നു. വ്യാധിയുടെ സംപ്രാപ്തി സംഖ്യ, പ്രാധാന്യം, വിധി, വികല്പം, ബലകാലവിശേഷം ഇതുകളെക്കൊണ്ടു പലേപ്രകാരത്തിലായിത്തീരുകയും ചെയ്യും. ആ സംഖ്യാദികളെ വിവരിക്കുന്നു: പനി എട്ടുതരം, ഗുന്മൻ അഞ്ചു

ണഭേദേന പൃഥക് വികല്പോ നാമ സമവേതാനാം പുനർദ്ദോഷാണാമംശാംശബലവികല്പോസ്മിന്നർത്ഥേ. ബലകാലവിശേഷഃ പുനർവ്യാധീനാമൃതുമാസാഹോരാത്രാഹാരകാലവിധിനിയതോ ഭവതി തസ്മാദ്വ്യാധീൻ ഭിഷഗനുപഹതസത്വബുദ്ധിർഹേത്വാദിഭിർഭാവൈർയഥാവദനുബുദ്ധ്യേത. ഇത്യർത്ഥസംഗ്രഹോ നിദാനസ്ഥാനസ്യോദ്ദിഷ്ടോ ഭവതി തം വിസ്തരേണ ഭൂയഃ പരമതോऽനുവ്യാഖ്യാസ്യാമഃ. തത്ര പ്രഥമ ഏവ താവദാദ്യാല്ലോഭാഭിദ്രോഹകോപപ്രഭവാനഷ്ടൗ

---

തരം, കുഷ്ഠം ഏഴുതരം ഇത്യാദി വിധിയാകുന്നു സംഖ്യ. പ്രാധാന്യമെന്നത് അതാതുരോഗത്തിൽ കോപിച്ച ദോഷങ്ങളുടെ തരതമ്യവ്യത്യാസമാകുന്നു. രണ്ടുദോഷങ്ങൾ കോപിച്ചാൽ തരമെന്നും സന്നിപാതത്തിൽ തമമെന്നും പറയും. വിധിയെന്നത്, നിജം എന്നും ആഗന്തുവെന്നുമുള്ള ഭേദേന വ്യാധി രണ്ടുപ്രകാരമാകുന്നു. വാതജം പിത്തജം കഫജമെന്ന ഭേദേന രോഗം മൂന്നുതരമാകുന്നു. സാദ്ധ്യം അസാദ്ധ്യം മൃദു ദാരുണം എന്ന ഭേദംനിമിത്തം വ്യാധി വെവ്വേറെ നാലുതരത്തിലുമായിരിക്കും. ഈവകയാകുന്നു വിധി. വികല്പമെന്നത്, ഒരുമിച്ചു കോപിച്ച ദോഷങ്ങൾ നിമിത്തമുണ്ടായ വ്യാധിയിൽ കോപലക്ഷണങ്ങളെക്കൊണ്ട് ആ ദോഷങ്ങളുടെ അംശാംശനിർണ്ണയം ചെയ്യുന്നതാകുന്നു. രോഗം ഇന്ന ഋതുവിലും ഇന്ന മാസത്തിലും പകൽ ഇന്നസമയത്തും രാത്രി ഇന്നസമയത്തും ഭക്ഷണംകഴിച്ചാൽ അതിന്റെ ഇന്ന അവസ്ഥയിലും തുടങ്ങുകയും വർദ്ധിക്കുകയും ക്ഷയിക്കുകയും ചെയ്യുന്ന പതിവു യാതൊന്നാണോ അതാണ് ബലകാലവിശേഷം. സൂക്ഷ്മസൂക്ഷ്മങ്ങളായ പ്രകൃതിവ്യത്യാസങ്ങളെക്കൂടെ അറിയുവാൻ തക്ക ബുദ്ധിസാമർത്ഥ്യമുള്ള വൈദ്യൻ ഹേത്വാദിഭാവങ്ങളെ നല്ലവണ്ണം അറിഞ്ഞ് അതുകൊണ്ട് ഈ വ്യാധി ഇന്നതാണെന്നും ഇന്നപ്രകാരത്തിലുള്ളതാണെന്നും വ്യക്തമായറിയുകയും വേണം. ഈ പറഞ്ഞതുകൾതന്നെയാണ് നിദാനസ്ഥാനത്തിന്റെ ആന്തരമായ അർത്ഥസംഗ്രഹം—തത്വം. ഈ അർത്ഥത്തെത്തന്നെ ഇനിയുള്ള (നിദാനസ്ഥാനത്തിലെ) ഗ്രന്ഥംകൊണ്ടു ക്രമത്തിൽ വിസ്തരിച്ചുപദേശിക്കുകയും ചെയ്യാം. ഈ നിദാനസ്ഥാനത്തിൽ സകലരോഗങ്ങൾക്കും ആദ്യഭൂതങ്ങളും ലോഭം അഭിദ്രോഹം കോപം ഇത്യു

വ്യാധീൻ നിദാനപൂർവ്വേണ ക്രമേണാനുവ്യാഖ്യാസ്യാമഃ. തഥാ സൂത്രസംഗ്രഹാത്ഥം ചികിത്സായാഃ. ചികിത്സിതേഷു ചോത്തരകാലം യഥോദ്ദിഷ്ടം വികാരാനനുവ്യാഖ്യാസ്യാമഃ. 1

ഇഹ ഖലു ജ്വര ഏവാദൌ വികാരാണാമുപദിശ്യതേ. തൽ പ്രഥമത്വാച്ഛാരീരാണാം. അഥ ഖലു അഷ്ടാഭ്യഃ കാരണേഭ്യോ ജ്വരഃ സഞ്ജായതേ മനുഷ്യാണാം. തദ്യഥാ—വാതാൽ പിത്താൽ ക

---

കം നിമിത്തമുണ്ടാവുന്നവയുമായ (ജ്വരം രക്തപിത്തം ഗുന്മൻ പ്രമേഹം കുഷ്ഠം ക്ഷയം ഉന്മാദം അപസ്മാരം എന്ന) എട്ടുരോഗങ്ങളെ നിദാനപൂർവ്വരൂപലിംഗാദിക്രമത്തിൽ പറഞ്ഞുതരികയും ചെയ്യാം. ഇങ്ങിനെ പറയുന്നതു ചികിത്സാശാസ്ത്രത്തിൻെറ ക്രമത്തെ അനുസരിച്ചു മാത്രമാകുന്നു. ചികിത്സിതസ്ഥാനത്തിൽ, ഈ സ്ഥാനത്തിൽ പറയുന്ന വ്യാധികളുടെ അവാന്തരലക്ഷണങ്ങളും മററുരോഗങ്ങളുടെ നിദാനങ്ങളും നല്ലവണ്ണം വിസ്തരിച്ചുപറയുകയും ചെയ്യും *

2—ഇപ്രകാരം രോഗസാമാന്യലക്ഷണത്തെ വിവരിച്ചതിനു ശേഷം ശാരീരങ്ങളായ സകല രോഗങ്ങൾക്കും ആദികാരണമാകുന്ന ജ്വരത്തെത്തന്നെയാണ് ഒന്നാമതായി ഇവിടെ വിവരിക്കുന്നത്. മനുഷ്യർക്കുണ്ടാകുന്നപനി ഈ പറയുന്ന എട്ടു കാരണങ്ങൾകൊണ്ടുതന്നെയാണുണ്ടാവുക. അതെന്തെല്ലാമെന്നാൽ, വാതം പിത്തം കഫം വാതപിത്തങ്ങൾ പിത്തകഫങ്ങൾ വാതകഫങ്ങൾ വാതപിത്തകഫങ്ങൾ ഇതുകളുടെ കോപം നിമിത്തവും ആഗന്തുകാരണത്താലും ജ്വരമുണ്ടാകും. ജ്വരത്തിൻെറ നിദാനവും പൂർവ്വരൂപവും ലിംഗവും ഉപശയവും വിശേഷവും—ആഗതിയും ഉപദേശിച്ചു തരാം. അതെങ്ങിനെയെന്നാൽ, രൂക്ഷമായും ലഘുവായും ശീതമായുമുള്ള ആഹാരവിഹാരങ്ങളെ ശീലിക്കുക കണക്കിലധികം വ്യായാമം ചെയ്യുക വമനവും വിരേചനവും കഷായവസ്തിയും ശിരോവിരേചനവും ശീലിച്ചതിൽ അതിയോഗം സംഭവിച്ചുപോവുക മൂത്രാദിവേഗങ്ങളെ വിസർജ്ജിക്കാതെ ധരിക്കുക ശരീരശക്തിയിൽ കവിഞ്ഞു പട്ടിണികിടക്കുക അടി വീഴ്ച മുതലായ കാരണങ്ങളാൽ ച

ഫാദ്വാതപിത്താഭ്യാം പിത്തശ്ലേഷ്മഭ്യാം വാതശ്ലേഷ്മഭ്യാം വാതപിത്തശ്ലേഷ്മഭ്യഃ ആഗന്തോരഷ്ടമാൽ കാരണാൽ, തസ്യ, നിദാനപൂർവ്വരൂപലിംഗോപശയവിശേഷാനുപദേക്ഷ്യാമഃ. തദ്യഥാ— രൂക്ഷലഘുശീതവ്യായാമവമനവിരേചനാസ്ഥാപനശിരോവിരേചനാതിയോഗവേഗസന്ധാരണാനശനാഭിഘാതവ്യവായോദ്വേഗശോകശോണി

---

തവുപറകക വേണ്ടതിലധികം സ്ത്രീസേവചെയ്യുക കലശലായി ഭയപ്പെടുക ദുഃഖിക്കുക ഞെരമ്പറുക്കുക മുതലായതു ചെയ്തോ വെട്ടോ മുറിയോ പററുകയാലോ ശരീരത്തിലെ രക്തം കണക്കിലധികം പോവുക ഉറക്കമൊഴിക്കുക ശരീരം വിഷമസ്ഥിതിയിൽ വെയ്ക്കുക ഇവകളെ കണക്കിലധികം ശീലിച്ചാൽ വായു കോപിക്കും. ഇതിൽ അനശനവും ജാഗരണവും വേഗസന്ധരണത്തിലും അതിമൈഥുനം വേഗോദീരണത്തിലും പെട്ടതാകുന്നു. ഇതുകൾ വേഗസന്ധാരണമെന്നു പറഞ്ഞതുകൊണ്ടു ഗതാർത്ഥപ്രായമായിരിക്കുന്നു. മററുവേഗങ്ങളേക്കാൾ ഇതുകൾക്കു ജ്വരകാരിത്വം അധികമുണ്ടെന്നു താല്പര്യം. മേൽപറഞ്ഞ കാരണങ്ങൾ നിമിത്തം കോപിച്ച വായു ജഠരാഗ്നിയുടെ സ്ഥാനമായ ആമാശയത്തെ പ്രാപിക്കുകയും അവിടെ വെച്ചു ജഠരാഗ്നിയോടുകൂടെ മിശ്രീഭവിക്കുകയും ചെയ്തതിനുശേഷം ഭക്ഷിച്ച ആഹാരപദാർത്ഥത്തിന്റെ രസം ഒന്നാമതായി പ്രവേശിക്കുന്നതായ രസധാതുവിൽ കടന്നുകൂടി രസത്തേയും സ്വേദത്തേയും ശരീരമാസകലം വ്യാപിപ്പിക്കുന്ന സിരകളുടെ ദ്വാരങ്ങളെല്ലാം അടച്ച് (ആ രസസ്വേദങ്ങളെക്കൊണ്ട്) ജഠരാഗ്നിയെ കെടുത്തി സ്വതെ അതിരുന്നിരുന്ന സ്ഥലത്തിൽനിന്നു ജഠരാഗ്നിയെ പുറത്തെ ധാതുവിൽ—രസധാതുവിൽ കൊണ്ടുവിട്ട് ആ ഊഷ്മാവിനെ ധരിച്ചുകൊണ്ടു ശരീരമാസകലം സഞ്ചരിക്കും. ഇങ്ങിനെയാണ് ജ്വരത്തെ ഉണ്ടാക്കിതീക്കുന്നത്. ഇങ്ങിനെയുള്ള വാതകോപജ്വരത്തിന്നു താഴെപറയുന്ന ലക്ഷണങ്ങൾ കൂടെയുണ്ടാകും. അസുഖങ്ങളെന്തെല്ലാമെന്നാൽ, അസുഖം തുടങ്ങുന്നതിന്നും മാറുന്നതിന്നും സമയനിശ്ചയവുമുണ്ടാകയില്ല. ശരീരത്തിൽ തൊട്ടാൽ ചില സമയം ചൂട് അധികം

താതിസേകജാഗരണവിഷമശരീരന്യാസേഭ്യോതിസേവിതേഭ്യോ വായുഃ പ്രകോപമാപദ്യതേ. സ യദാ പ്രകുപിതഃ പ്രവിശ്യാമാശയമൂഷ്മണഃ സ്ഥാനമൂഷ്മണാ സഹ മിശ്രീഭൂത ആദ്യമാഹാരപരിണാമധാതും രസനാമാനമന്വേത്യ രസസ്വേദവഹാനി ച സ്രോതാംസി ച പിധായ അഗ്നിമുപഹത്യ പക്തിസ്ഥാനാദൂഷ്മാണം ബഹിർനി

---

യിരിക്കും ചിലപ്പോൾ കുറഞ്ഞുമിരിക്കും. ജ്വരവേഗം കലശലാവുന്നതിന്നും കുറയുന്നതിന്നും വ്യവസ്ഥയുണ്ടായിരിക്കയില്ല. എന്നാൽ പനി തുടങ്ങുകയും അതു കലശലാവുകയും പ്രായേണ ഭക്ഷിച്ച അന്നം ദഹിക്കുന്ന സമയത്തും ദിവസാന്തത്തിലും പത്തുനാഴിക പകലെ മുതൽക്കും (ഇതു രാത്രിയുടേയും ഉപലക്ഷണവുമാണ്) ഘർമ്മകാലത്തിന്റെ അവസാനത്തിലുമായിരിക്കും. ജ്വരിതന്റെ നഖപാദനഖങ്ങളും കണ്ണും മുഖമാംസകലവും മൂത്രവും മലവും തോലും വിശേഷിച്ചും പരുപരുപ്പും അരുണവർണ്ണവും ഉള്ളതായിരിക്കും. അതാത് അംഗാവയവങ്ങളിലെല്ലാം പലപ്രകാരത്തിലുള്ളതും ചിലസമയത്തുണ്ടാകുന്നതും ചില സമയത്തില്ലെന്നുതോന്നുന്നതുമായ—അനിയതകാലസ്വഭാവമായ പലേ വേദനയുമുണ്ടാകും. അതു ചലാചലമാണെങ്കിലും ഏതേതവയവത്തിൽ ഏതേതുമാതിരിയായിരിക്കുമെന്നും പറയാം: കാലിന്നു തരിപ്പും കാൽവണ്ണ ഉരുണ്ടുകേറുകയും മുട്ടു മററു സന്ധികളും അഴിഞ്ഞു വീഴുന്നതായി തോന്നുകയും ചെയ്യും. തുടകൾക്കു തളൎച്ചയും—ശരീരത്തെ താങ്ങി നില്ക്കുവാനുള്ള ശക്തിയില്ലാതാവുകയും അരക്കെട്ട് വാരിഭാഗം പുറം കഴുത്ത് കയ്യ് ചുമല് നെഞ്ഞ് ഇവിടങ്ങളിൽ മുറിയുന്നതുപോലെയും പൊട്ടിക്കുംപോലെയും മട്ടിക്കുംപോലെയും കലക്കുംപോലെയും ഒടിക്കുംപോലെയും പിടിച്ചു ഞെക്കുംപോലെയും പിടിച്ചു നീക്കുംപോലെയും തോന്നും. ഹനുക്കൾക്കു ശക്തിയില്ലാതാകും—വായ പൊളിക്കുവാനും കൂട്ടുവാനും പ്രയാസമായിരിക്കും. ചെകിട്ടുമൂളും ശംഖപ്രദേശത്തിൽ പിളൎന്ന നോവുണ്ടാകും (തലവേദനയുണ്ടാകും) വായയ്ക്കു ചവൎപ്പുരസം തോന്നും യാതൊരു രസത്തിന്റേയും ജ്ഞാനമില്ലാതായിത്തീൎന്നു

ർസ്യ കേവലം ശരീരമനുപദ്രുതേ തദാ ജ്വരമഭിനിർവ്വർത്തയതി. തസ്യേമാനി ലിംഗാനി ഭവന്തി. തദ്യഥാ— വിഷമാരംഭവിസർഗ്ഗിത്വമൂഷ്മണോ വൈഷമ്യം തീവ്രതനുഭാവാനവസ്ഥാനാനി ജ്വരസ്യ ജരണാന്തേ ദിവസാന്തേ ഘർമ്മാന്തേ വാ ജ്വരാഭ്യാഗമനമഭിവൃദ്ധിർവ്വാ ജ്വരസ്യ വിശേഷേണ പരുഷാരുണവർണ്ണത്വം നഖനയനവദനമൂത്രപുരീഷത്വചാമത്യർത്ഥം ക്ലിപ്തീഭാവശ്ചാനേകവിധോപമാശ്ച ചലാചലാശ്ച വേദനാസ്തേഷാം തേഷാമംഗാവയവാനാം. തദ്യഥാ— പാദയോഃ സുപ്തതാ പിണ്ഡികയോരുദ്വേഷ്ടനം ജാനുനോഃ കേവലാനാഞ്ച സന്ധീനാം വിശ്ലേഷണമൂർവ്വോസ്സാദഃ കടീപാർശ്വപൃഷ്ഠസ്കന്ധബാഹ്വംസോരസാഞ്ച ഭഗ്നരുഗ്ണമൃദിതമഥിതചടിതാവപീഡി

---

എന്നും വരാം. വായിലും അണ്ണാക്കിലും കണ്ഠത്തിലും വാൾച്ചയുണ്ടാകും. ദാഹവും ഹൃദയഗ്രഹവും ശുഷ്കച്ഛർദ്ദിയും (കൂടെക്കൂടെ ഛർദ്ദിക്കും ഛർദ്ദിച്ചാൽ യാതൊന്നും പോവുകയുമില്ല) ഉണ്ടാകും. കാറിക്കാറിക്കുരയ്ക്കും. തുമ്പലും തേട്ടലുമുണ്ടാവുമെങ്കിലും അതുകൾ വേണ്ടതുപോലെ പുറപ്പെടുകയില്ല. അന്നരസംചേർന്ന് എന്തെങ്കിലും പദാർത്ഥം കഴിക്കുന്നതു വളരെ സങ്കടമായിത്തീരും. വായിൽ വെള്ളം വരികയും രുചിക്ഷയവും ദഹനക്ഷയവും ഉണ്ടാകും. സകലസമയത്തും മനസ്സിന്നു ദുഃഖമായിരിക്കും. കോട്ടുവായയിടുകയും ശരീരം കുനകയും വിറയ്ക്കുകയും തളരുകയും തലതിരിയുകയും പെയപറയുകയും ഏതുസമയത്തും ഉറങ്ങാതിരിക്കുകയും രോമാഞ്ചമുണ്ടാവുകയും പല്ലുതരിക്കുകയും ശരീരം തൊട്ടുനോക്കിയാൽ (പനിയില്ലാത്ത സമയത്തും) ചൂടുണ്ടായിരിക്കുകയും ചെയ്യും. വാതപ്രകോപകാരണങ്ങളായ ആഹാരവിഹാരങ്ങളെ ശീലിച്ചാൽ അനുപശയവും—വ്യാധി വർദ്ധിക്കുകയും തദ്വിപരീതങ്ങളായതുകളെ ശീലിച്ചാൽ സുഖം കിട്ടുകയും ചെയ്യും. ഈ പറഞ്ഞതുകളാണ് വാതജ്വരത്തിന്റെ ലക്ഷണങ്ങൾ—ഈ ലക്ഷണങ്ങൾ കണ്ടാൽ അതു വാതകോപംകൊണ്ടുണ്ടായ പനിയാണെന്ന് അറിയുകയും വേണം*

താവനുന്നതാമിവ ഹന്വോരപ്രസിദ്ധിഃ സ്വനശ്ച കൎണ്ണയോഃ ശംഖയോൎന്നിസ്തോദഃ കഷായാസ്യത്വമാസ്യവൈരസ്യം വാ മുഖതാലുകണ്ഠശോഷഃ പിപാസാ ഹൃദയഗ്രഹഃ ശുഷ്കച്ഛൎദ്ദിഃ ശുഷ്കകാസഃ ക്ഷവഥൂദ്ഗാരവിനിഗ്രഹോന്നരസഖേദഃ പ്രസേകാരോചകാവിപാകാഃ വിഷാദോ ജൃംഭാവിനാമവേപഥുശ്രമഭ്രമപ്രലാപജാഗരണരോമഹൎഷദന്തഹൎഷാസ്സഹോഷ്ണാഭിപ്രായതാ നിദാനോക്താനാമനുപശയോ വിപരീതോപശയശ്ചേതി വാതജ്വരലിംഗാനിസ്യുഃ. ഉഷ്ണാമ്ലലവണക്ഷാരകടുകാജീൎണ്ണഭോജനേഭ്യോതി സേവിതേഭ്യസ്തഥാതിതീക്ഷ്ണാത

---

പിത്തജ്വരനിദാനത്തെ വിവരിക്കുന്നു:— അത്യുഷ്ണമായും അമ്ലരസമോ ലവണരസമോ ക്ഷാരരസമോ (ഇത് ഒരു രസമല്ലായ്കയാൽ ക്ഷാരദ്രവ്യം അധികം ചേൎന്നതോ) എരുരസത്തോടുകൂടിയതോ ആയ ഭക്ഷണദ്രവ്യങ്ങളെ ശീലിക്കുകയോ ഒരിക്കൽഭക്ഷിച്ചതു ദഹിക്കുന്നതിന്നു മുമ്പു പിന്നേയും ഭക്ഷിക്കുകയോ അതിതീക്ഷ്ണങ്ങളായ പദാൎത്ഥങ്ങളെ ശീലിക്കുകയോ വെയിൽകൊള്ളുകയോ തീകായുകയോ തളരുകയോ ദ്വേഷ്യപ്പെടുകയോ വിഷമാഹാരം ശീലിക്കുകയോ— ഇവയെല്ലാം ശരീരപ്രകൃതിക്കും കാലസ്വഭാവത്തിന്നും വിപരീതമായവിധം വേണ്ടതിലധികം പരിശീലിക്കുകയാൽ പിത്തം കോപിക്കും. മേൽപറഞ്ഞകാരണങ്ങളാൽ കോപിച്ചപിത്തം ജ്വരത്തെ ഉണ്ടാക്കിത്തീൎക്കും. അതിന്റെ സ്വഭാവമെങ്ങിനെയെന്നാൽ, ഈ കാരണങ്ങൾ നിമിത്തം കോപിച്ചപിത്തം ആമാശയത്തിൽവെച്ചു തന്നെ ജഠരാഗ്നിയുമായി കൂടിക്കലൎന്നു രസധാതുവെന്നുപറയപ്പെടുന്നതായ ആഹാരദ്രവ്യങ്ങളുടെ പരിണാമരസസ്വരൂപമായ ആദ്യധാതുവിനെ പ്രാപിച്ച് രസസ്വേദങ്ങളെ ദേഹമാസകലം കൊണ്ടു നടക്കുന്ന സ്രോതസ്സുകളെ അടച്ച് സ്വതെ ദ്രവസ്വരൂപമാകയാൽ ജഠരാഗ്നിയുടെ സ്ഥാനത്തിൽ ചെന്ന് അതിനെ കെടുക്കുകയും ആ ശക്തിയെ അവിടെനിന്നു പുറത്തുകൊണ്ടുവന്നു അവിടെവെച്ച് അതിനെ ചിന്നിച്ചിതറിച്ചു ദേഹമാസകലം വ്യാപിപ്പിക്കുകയും അപ്പോൾ ജ്വരമുണ്ടാക്കിത്തീൎക്കുകയും ചെയ്യും. അങ്ങിനെയുണ്ടാ

പാഗ്നിസന്താപശ്രമക്രോധവിഷമാഹാരേഭ്യഃ പിത്തം പ്രകോപമാപദ്യതേ. തദ്യഥാ—പ്രകുപിതമാമാശയാദേവോഷ്മാണമുപസംസൃജ്യാദ്യമാഹാരപരിണാമധാതും രസനാമാനമന്വാവേത്യ രസസ്വേദവാഹാനി ച സ്രോതാംസി പിധായ ദ്രവത്വാദഗ്നിമുപഹത്യ പക്തിസ്ഥാനാദൂഷ്മാണം ബഹിർദ്വാരം നിരസ്യ പ്രപീഡയൻ കേവലം ശരീരമുപപദ്യതേ യദാ തദാ ജ്വരമഭിനിർവൃത്തയതി. തസ്യേമാനി ലിംഗാനി ഭവന്തി. തദ്യഥാ— യുഗപദേവ കേവലേ ശരീരേ ജ്വരാഭ്യാഗമനമഭിനിർവൃത്തിർവ്വാ. ഭുക്തസ്യ വിദാഹകാലേ മദ്ധ്യന്ദിനേഽർദ്ധരാ

---

വുന്നതായ പിത്തജ്വരത്തിന്ന താഴേ പറയുന്ന ലക്ഷണങ്ങളുണ്ടായിരിക്കുകയും ചെയ്യും. അതെന്തെല്ലാമെന്നാൽ, ശരീരത്തിലാസകലം (നഖശിഖാന്തം) ഒരേസമയത്തു പനിതുടങ്ങുകയും വർദ്ധിക്കുകയും ചെയ്യും. ഇങ്ങിനെ വർദ്ധിക്കുക വിശേഷിച്ചും ഭക്ഷിച്ച അന്നത്തിന്ന വിദാഹം വരുന്ന സമയത്തും ദിനമദ്ധ്യത്തിങ്കലും (൧൦ നാഴിക പുലൎന്നതിന്നശേഷം ൧൦ നാഴിക പകൽ വരെ) അർദ്ധരാത്രിയിലും ശരൽക്കാലത്തിലുമായിരിക്കും. പനിയുള്ളവന്ന് വായക്ക് എരുവും ഘ്രാണം വായ കണ്ഠം ചുണ്ട് അണ്ണാക്ക് ഇവിടങ്ങളിൽ പഴുപ്പും ദാഹവും തലതിരിച്ചിലും മദാത്യയസ്വഭാവവും മോഹാലസ്യവും മഞ്ഞപ്പിത്തം ഛർദ്ദിക്കുകയും അതിസാരവും ഭക്ഷണത്തിൽ വെറുപ്പും തളൎച്ചയും വിയൎക്കുകയും പെയപറയുകയും രക്തവൎണ്ണങ്ങളായ വട്ടപ്പുണ്ണുണ്ടാവുകയും സംഭവിക്കും. ശരീരത്തിലാസകലം പച്ചനിറമോ മഞ്ഞനിറമോ വരും. ഇങ്ങിനെയുള്ള നിറപ്പകൎച്ച നഖം കണ്ണ് വദനം മൂത്രം മലം തോല് ഇതുകളിൽ പ്രത്യേകിച്ചും കാണാം. പനിക്കുന്നസമയത്തെ ചൂട് അതികലശലായിരിക്കും. ദേഹമാസകലം ചുട്ടുനീറും. തണുപ്പുള്ള ആഹാരങ്ങളിലും ശീതോപചാരത്തിലും താല്പൎയ്യമുണ്ടായിരിക്കും. പിത്തകോപത്തിന്ന കാരണഭൂതങ്ങളായ ഉഷ്ണാമ്ലലവണാദികളെ ശീലിച്ചാൽ അനുപശയവും തദ്വിപരീതങ്ങളെ ശീലിച്ചാൽ രോഗശമനവുമുണ്ടാകും.

ത്രേ ശരദി വാ വിശേഷേണ കടുകാസ്യതാ ഘ്രാണമുഖകണ്ഠൌഷ്ഠതാലുപാക സ്തൃഷ്ണാ ഭ്രമോ മദോ മൂർച്ഛാ പിത്തച്ഛർദ്ദനമതീസാരോന്നദ്വേഷഃ സദനം സ്വേദഃ പ്രലാപോ രക്തകോഠാഭിനിർവൃത്തിഃ ശരീരേ ഹരിതഹാരിദ്രത്വം നഖനയനവദനമൂത്രപുരീഷത്വചാമത്യർത്ഥമൂഷ്ണസ്യ തീവ്രഭാവോ തിമാത്രം ദാഹഃ ശീതാഭിപ്രായതാ നിദാനോക്താനാമനുപശയോ വിപരീതോപശയശ്ചേതി പിത്തജ്വരലിംഗാനി ഭവന്തി. സ്നിഗ്ദ്ധമധുരഗുരുശീതപിച്ഛിലാമ്ലലവണദിവാസ്വപ്നഹർഷാ

---

ഇതെല്ലാമാണ് പിത്തജ്വരത്തിന്റെ ലക്ഷണം. 'യുഗപദ്വ്യാപ്തിരംഗാനാം പ്രലാപഃ കടുവക്ത്രതാ । നാസാസ്യപാകഃ ശീതേച്ഛാ ഭ്രമോ മൂർച്ഛാ മദോരതിഃ । വിസ്രംസഃ പിത്തവമനം രക്തഷ്ഠീവനമമ്ലകഃ । രക്തകോഠോൽഗമഃ പീതഹരിതത്വം ത്വഗാദിഷു । സ്വേദോ നിശ്വാസവൈഗന്ധ്യമതിതൃഷ്ണാ ച പിത്തജേ' എന്നു സംഗ്രഹം *



കഫജ്വരലക്ഷണത്തെ വിവരിക്കുന്നു:— സ്നിഗ്ദ്ധമായും മധുരരസപ്രധാനമായും ഗുരുത്വമുള്ളതായും ശീതവും കൊഴുപ്പുള്ളതും പുളിരസപ്രധാനമോ ലവണരസപ്രധാനമോ ആയതുമായ ഭക്ഷണാദിപദാർത്ഥത്തെയും പകലുറക്കം അതിയായ സന്തോഷം വ്യായാമപരിത്യാഗം ഈവക ചര്യകളേയും ദേഹപ്രകൃതിക്കും കാലസ്വഭാവത്തിന്നുമനുസരിച്ച വിധത്തിലധികം ശീലിക്കുകനിമിത്തം കഫം കോപിക്കും. 'സ്വാദ്വമ്ലലവണസ്നിഗ്ദ്ധഗുർവ്വഭിഷ്യന്ദിശീതളൈഃ । ആസ്യാസ്വപ്നസുഖാജീർണ്ണദിവാസ്വപ്നാതിബൃംഹണൈഃ । പ്രച്ഛർദ്ദനാദ്യയോഗേന ഭുക്തമാത്രവസന്തയോഃ । പൂർവ്വാഹ്ണേ പൂർവ്വരാത്രേ ച ശ്ലേഷ്മാ' എന്നു വാഹടൻ. ഇവിടെ 'കുപ്യതി' എന്നു് അനുവർത്തിക്കുകയും ചെയ്യും. മേൽപറഞ്ഞകാരണങ്ങളാൽ കോപിച്ചകഫം ആമാശയത്തിൽ ചെന്നു ജഠരാഗ്നിയോടുകൂടിക്കലരുകയും അവിടെനിന്നു് അതേനിലയിൽ ആഹാരപരിണാമധാതുവായ രസധാതുവെന്ന ആദ്യധാതുവിനെ പ്രാപിച്ചു് ആ ധാതുവിലിരുന്നു

വ്യായാമേഭ്യോതിസേവിതേഭ്യോ ശ്ലേഷ്മാ പ്രകോപമാപദ്യതേ. സ യദാ പ്രകുപിതഃ പ്രവിശ്യാമാശയമൂഷ്മണാ സഹമിശ്രീഭൂതമാദ്യമാഹാരപരിണാമധാതും രസനാമാനമന്വേത്യ രസസ്വേദവഹാനി ച സ്രോതാംസി പിധായാഗ്നിമുപഹത്യ പക്തിസ്ഥാനാദൂഷ്മാണം വാ ബഹിർന്നിരസ്യ പ്രപീഡയൻ കേവലം ശരീരമുപപദ്യതേ തദാ ജ്വരമഭിനിർവ്വർത്തയതി തസ്യേമാനി ലിംഗാനി ഭവന്തി. തദ്യഥാ—യുഗപദേവ കേവലേ ശരീരേ ജ്വരാഭ്യാഗമനമഭിവൃദ്ധിർവ്വാ. ഭുക്തമാത്രേ ച

---

കൊണ്ട് ദേഹമാസകലം രസസ്വേദങ്ങളെ കൊണ്ടുനടത്തുന്നവയായ സിരകളുടെ മുഖങ്ങളെ അടച്ച്, വീണ്ടും ജഠരാഗ്നിയെപ്രാപിച്ച് അതിനെ ബാധിച്ച് അഗ്നിയെ അവിടെ നിന്ന പുറത്തേക്ക (രസധാതുവിശേഷങ്ങൾ) തള്ളി വീണ്ടും രസധാതുവിൽ വന്ന് അഗ്നിയെ ഛിന്നഭിന്നമാക്കി ദേഹമാസകലം വ്യാപിപ്പിക്കുന്നതെപ്പോഴാണോ അപ്പോൾ ജ്വരത്തേയുമുണ്ടാക്കിത്തീർക്കും. അങ്ങിനെയുള്ള കഫജ്വരത്തിന്റെ ലക്ഷണങ്ങളെന്തെല്ലാമെന്നും വിവരിക്കാം: ശരീരത്തിലാസകലം ജ്വരം ഒരേസമയത്തുതന്നെ തുടങ്ങും. ഈ ജ്വരം വിശേഷിച്ചും ഭക്ഷണം കഴിഞ്ഞ ഉടനേയും രാവിലേയും അസ്തമനാനന്തരവും വസന്തകാലത്തിലുമായിരിക്കും. ഇതുണ്ടായാൽ അംഗങ്ങൾക്കു കനംതോന്നുകയും ഭക്ഷണത്തിൽ തീരെ ആഗ്രഹമില്ലാതാവുകയും വായിൽ കൊഴുത്ത (കഫത്തോടുകൂടിയ) വെള്ളംവരികയും വായ്ക്കു മധുരരസംതോന്നുകയും നെഞ്ഞുകലിക്കുകയും ഹൃദയത്തിൽ എന്തോ അരച്ചുതേച്ചതുപോലെ തോന്നുകയും നിശ്ചലത്വംസംഭവിക്കുകയും ചെയ്യും. ഛർദ്ദിയുണ്ടാകും. ജഠരാഗ്നിക്കു പചനശക്തി കുറയും. ഉറക്കംകലശലായിരിക്കും. ശരീരത്തിന്നു സ്തംഭം വ്യാപാരങ്ങളിൽ മടി ശ്വാസംമുട്ടൽ കുര പീനസം കുളിര് ഇതുകളുമുണ്ടാകും. കണ്ണ് നഖം മുഖം മൂത്രം മലം ത്വക്ക് ഇതുകൾക്കു വിശേഷിച്ചും വിളർപ്പുണ്ടാകും. അത്യർത്ഥം— സകല അവയവങ്ങളിലും കേശാദികളിൽ കൂടിയും വിളർപ്പുണ്ടാകും. എന്നാൽ നയനാദികളിൽ വിശേഷിച്ചുമുണ്ടാ

വ്വാഹ്ണേ പൂർവ്വരാത്രേ വസന്തകാലേ വാ വിശേഷേണ ഗുരുഗാത്രതാ മനന്നാഭിലാഷഃ ശ്ലേഷ്മപ്രസേകോ മുഖസ്യ ച മാധുര്യം ഹൃല്ലാസോ ഹൃദയോപലേപസ്തിമിതതാ ഛർദ്ദിർമൃദ്വഗ്നിതാ നിദ്രായാ ആധിക്യം സ്തംഭസ്തന്ദ്രാ ശ്വാസഃ കാസഃ പ്രതിശ്യായഃ ശൈത്യം ശൈത്യഞ്ച നയനനഖവദനമൂത്രപുരീഷത്വചാമത്യർത്ഥം ശീതപിടികാ ഭൃശമങ്ഗേഭ്യ ഉത്തിഷ്ഠന്തി ഉഷ്ണാഭിപ്രായതാ നിദാനോക്താനാമനുപശയോ വിപരീതോപശയശ്ചേതി ശ്ലേഷ്മജ്വരലിംഗാനി ഭവന്തി. വിഷമാശനാദനശനാദന്നസ്യ പരിവർത്തനാദൃതുവ്യാപത്തേഃ അസാത്മ്യ

---

കുമെന്നു സാരം. ശരീരത്തിൽ അവിടവിടെ ചുട്ടനീറലില്ലാത്തതായ കുരുവുണ്ടാകും. ഉഷ്ണസ്വഭാവങ്ങളായ ആഹാരോപചാരങ്ങളിൽ അത്യന്തം താല്പര്യമുണ്ടാകും. കഫകോപത്തിന്നുകാരണഭൂതങ്ങളായ സ്നിഗ്ദ്ധമധുരാദികൾ പ്രയോഗിച്ചാൽ ജ്വരം വർദ്ധിക്കുകയും തദ്വിപരീതങ്ങളായ രൂക്ഷാദികഫഹരദ്രവ്യങ്ങൾ ശീലിച്ചാൽ രോഗശാന്തിയുണ്ടാവുകയുംചെയ്യും. ഇതെല്ലാമാണ് കഫജ്വരത്തിന്റെ ലക്ഷണം. *

സംസർഗ്ഗസന്നിപാതജ്വരലക്ഷണങ്ങളെവിവരിക്കുന്നു:— വിഷമാശനം (അകാലത്തിൽ ഭക്ഷണം കഴിക്കുകയോ കഴിക്കുന്നതു സ്വതെ കഴിക്കുന്നതിലും എത്രയോ അധികമായമാത്രയിലോ നന്നെകുറച്ചോ ആയിരിക്കുകയോ ചെയ്ക) ശീലിക്കുകയോ പട്ടിണികിടക്കുകയോ കഴിച്ചുപരിചയമുള്ളതിനെ പെട്ടെന്നു തീരെ വർജ്ജിച്ചു ശീലിക്കാത്തതിനെ സ്വീകരിക്കുകയോ ഋതുവ്യാപത്തി (കാലവിപര്യയം) വരികയോ ആഘ്രാണിച്ചു ശീലമില്ലാത്തതായ ഗന്ധത്തെ ഘ്രാണിക്കുകയോ വിഷസംമിശ്രമായ ജലം ഉപയോഗിക്കുകയോ കൈവിഷം പററുകയോ അത്യുന്നതമായ പർവ്വതത്തിൽ കയറുകയോ സ്നേഹപാനമോ സ്വേദനമോ വമനമോ വിരേചനമോ ആസ്ഥാപനമോ സ്നേഹവസ്തിയോ ശിരോവിരേചനമോ ശീലിച്ചതിൽ മിഥ്യായോഗം വരികയോ സ്ത്രീകൾക്കു പ്രസവവൈഷമ്യംവരികയോ പെ

ഗന്ധോപഘ്രാണാദ്വിഷോപഹതസ്യോദകസ്യോപയോഗാദ്ഗരേഭ്യോ ഗിരീണാമുപശ്ലേഷാൽ സ്നേഹസ്വേദവമനവിരേചനാസ്ഥാപനാനുവാസനശിരോവിരേചനാനാമയഥാവൽ പ്രയോഗാൽ സ്ത്രീണാഞ്ച വിഷമപ്രജനനാൽ പ്രജാതാനാഞ്ച മിഥ്യോപചാരാദ്യഥോക്താനാഞ്ച ഹേതൂനാം മിശ്രീഭാവാദ്യഥാനിദാനം ദ്വന്ദ്വാനാമന്യതമഃ സർവ്വേ വാ ത്രയോ ദോഷാ യുഗപൽ പ്രകോപമാപദ്യന്തേ. തേ പ്രകുപിതാസ്തയൈവാനുപൂർവ്യാ ജ്വരമഭിനിർവ്വർത്തയന്തി. തത്ര യഥോക്താനാം ജ്വരലിംഗാനാം മിശ്രീഭാവവിശേഷദർശനാൽ ദ്വാന്ദ്വികമന്യതമം ജ്വരം സാന്നിപാതികം വാ വിദ്യാൽ. അഭിഘാതാ

---

റക്കിടക്കുന്നവരെ വേണ്ടതുപോലെ ശുശ്രൂഷിക്കാതിരിക്കുകയോ ചെയ്യുകയാലുംമുമ്പറയപ്പെട്ടതായവാതാദികോപകാരണങ്ങൾ ഇടകലരുകയാലും വാതപിത്തങ്ങളോ പിത്തശ്ലേഷ്മങ്ങളോ വാതകഫങ്ങളോ ആയ സംസർഗ്ഗദോഷങ്ങളിൽ ഏതെങ്കിലുമോ വാതപിത്തകഫങ്ങൾ എല്ലാംകൂടിയോ— സന്നിപാതരൂപമായോ ഒന്നിച്ചു കോപിക്കുന്നു. അങ്ങിനെ കോപിച്ചു സംസർഗ്ഗസന്നിപാതരൂപദോഷങ്ങൾ ഏതു ദോഷങ്ങളാണോ കോപിക്കുന്നത് അതേമാതിരിയിലുള്ള ജ്വരത്തെ ഉണ്ടാക്കുകയും ചെയ്യും. അങ്ങിനെയുള്ള ജ്വരങ്ങളിൽ മുൻവിവരിച്ച വാതപിത്തകഫജ്വരങ്ങളുടെ മിശ്രലക്ഷണം കാണുന്നതായാൽ അതിലെ വിശേഷം നിമിത്തം അതുകളെ സംസർഗ്ഗജ്വരമെന്നോ സന്നിപാതജ്വരമെന്നോ നിർണ്ണയിക്കണം. (ഈ സംസർഗ്ഗസന്നിപാതജ്വരലക്ഷണങ്ങളെയും സന്തതാദിമററജ്വരവ്യത്യാസങ്ങളേയും ചികിത്സിതത്തിൽ വിവരിക്കുന്നതുമാണ്)*

ആഗന്തുജ്വരത്തെ വിവരിക്കുന്നു:—ചതവുപററുകയാലും അഭിഷംഗത്താലും (ഭയപ്പെട്ടുകമുതലായ പരാഭവം) ആഭിചാരംനിമിത്തവും ശാപംനിമിത്തവും ജ്വരമുണ്ടാകും. ഇതാണ് എട്ടാമത്തെ ജ്വരം. ഈ ജ്വരത്തിൽ ദോഷകോപത്തിനേക്കാൾ മുമ്പുതന്നെ പലപ്രകാരത്തിലുമുള്ള അസഹ്യതകളുണ്ടായിക്കൊണ്ടിരിക്കും. അതാ

ഭിഷങ്ഗാഭിചാരാഭിശാപേഭ്യ ആഗന്തുർവ്യഥാപൂർവ്വോ ജ്വരോഽഷ്ടമോ ഭവതി. സകിഞ്ചിൽകാലമാഗന്തുഃ കേവലോ ഭൂത്വാ പശ്ചാദ്ദോഷൈരനുബധ്യതേ. അഭിഘാതജോ വായുനാ ദുഷ്ടശോണിതാധിഷ്ഠാനേന, അഭിഷങ്ഗജഃപുനർവ്വാതപിത്താഭ്യാം അഭിചാരാഭിശാപജൗ തു സന്നിപാതേന ഉപനിബധ്യേതേ സപ്തവിധാജ്ജ്വരാദ്വിശിഷ്ടലി

---

ണ് മുൻവിവരിച്ച ഏഴുതരത്തിൽനിന്നും ഇതിനെ വിശേഷിപ്പിച്ച് എട്ടാമത് ഒരു തരമാക്കി തിരിച്ചിരിക്കുന്നത്. ഈ ആഗന്തുജ്വരം കുറച്ചുദിവസം ആഗന്തുജലക്ഷണത്തെമാത്രം പ്രകാശപ്പെടുത്തിക്കൊണ്ടിരിക്കും. പിന്നെ ആഗന്തുകാരണത്തിന്നനുസരിച്ച ദോഷത്തിൻെറ ലക്ഷണങ്ങളെ പ്രകാശിപ്പിക്കുകയും ചെയ്യും. അങ്ങിനെയുള്ള ആഗന്തുകാരണങ്ങളിൽ അഭിഘാതംനിമിത്തമുണ്ടായ ജ്വരം പിന്നീടു വാതകോപജജ്വരലക്ഷണങ്ങളെയാണ് പ്രകാശിപ്പിക്കുക. അതിന്നുള്ള കാരണം അഭിഘാതംനിമിത്തം രക്തദൂഷ്യം (ചതവു മുതലായത്) സംഭവിക്കുന്നതാകുന്നു. അഭിഷംഗജം വാതപിത്തങ്ങളോടും അഭിചാരംനിമിത്തവും ശാപംനിമിത്തവും ഉണ്ടായ ആഗന്തുജ്വരം സന്നിപാതജ്വരത്തോടുമാണ് ചേരുക. ഈ ആഗന്തുജ്വരം ആകൃതികൊണ്ടും ചികിത്സകൊണ്ടും നിദാനംകൊണ്ടും മുൻവിവരിച്ച 'വാതകോപജാദി ഏഴുതരം ജ്വരങ്ങളിൽനിന്നു വിശിഷ്ടമാകയാൽ തന്നെയാണ് ഇതിനെ എട്ടാമത് വേറെ ഒരു തരമാക്കിപ്പറഞ്ഞിരിക്കുന്നത് എന്നറിയുകയും വേണം ഇതിന്നുള്ള ചികിത്സ സാധാരണ വിധിയെ അനുസരിച്ചിരിക്കുകയും ചെയ്യും. ഇപ്രകാരം എട്ടുതരം ജ്വരഭേദങ്ങളേയും വിവരിച്ചു. ശരീരം തൊട്ടുനോക്കിയാൽ ഏതുതരം പനിയിലും ചൂടുണ്ടായിരിക്കും. അപ്പോൾ ശരീരം തൊട്ടുനോക്കിയാൽ ചൂടുള്ളതിനെ പനിയെന്നു പൊതുവിൽ പറയാം. അതിനാൽ പനി ഏകവിധംതന്നെയാകുന്നു. അതിനെ കുറെക്കൂടി ആലോചിച്ചുനോക്കുന്നതായാൽ നിജാഗന്തുഭേദേന രണ്ടുതരത്തിലാണെന്നുമറിയാം. അതിൽ നിജമായ ജ്വരം ഏകദോഷകോപജമെന്നും അനേകദോഷകോപജമെന്നുമുള്ള ഭേദേന രണ്ടുപ്രകാരമെന്നും വാതകോപജം പിത്തകോപജം കഫകോപജമെന്ന

ങ്ഗോപക്രമസമുത്ഥിതത്വാദിവിശിഷ്ടോ വേദിതവ്യഃ. കർമ്മണാ സാധാരണേന ചോപക്രമ്യേതി അഷ്ടവിധാ ജ്വരപ്രകൃതിരുക്താ. ജ്വരസ്യൈക ഏവ സന്താപലക്ഷണസ്തമേവാഭിപ്രായവിശേഷാൽ ദ്വിവിധമാചക്ഷതേ നിജാഗന്തുവിശേഷാച്ച. തത്ര നിജം ദ്വിവിധം ത്രിവിധം ചതുർവ്വിധം സപ്തവിധഞ്ചാഹുർവ്വാതാദിവികല്പാത്തസ്യേമാനി പൂർവ്വരൂപാണി. തദ്യഥാ—മുഖവൈരസ്യം ഗുരുഗാത്രത്വമന

---

വ്യത്യാസത്താൽ മൂന്നുപ്രകാരമെന്നും മൂന്നുതരം ദോഷകോപജജ്വരങ്ങൾ എന്നും സംസർഗ്ഗജ്വരമെന്നുമുള്ള ഭേദേന നാലുതരമെന്നും, ത്രിദോഷകോപജ്വരങ്ങൾ മൂന്ന് ഈരണ്ടുദോഷങ്ങൾ കൂടി കോപിച്ചുണ്ടാവുന്ന ജ്വരങ്ങൾ മൂന്ന് സന്നിപാതജ്വരം ഒന്ന് എന്നിങ്ങിനെ ഏഴുതരത്തിലാണെന്നും പറയാം. ഈ വക വ്യത്യാസങ്ങളെല്ലാം സംഭവിക്കുന്നതു വാതാദിദോഷങ്ങളുടെ വികല്പംനിമിത്തവുമാണ്. ഈ നിജജ്വരത്തിൻെറ പൂർവ്വരൂപങ്ങളേയും വിവരിക്കാം. ആഗന്തുജ്വരത്തിന്ന് പൂർവ്വരൂപം സംഭവിക്കുകയില്ല. അതാണ് 'തസ്യേമാനി പൂർവ്വരൂപാണി' എന്നു പ്രത്യേകം പറഞ്ഞിരിക്കുന്നത്. 'നിദാനപൂർവ്വരൂപലിംഗോപശയസംപ്രാപ്തിഃ എന്ന് ആദ്യത്തിൽ രോഗജ്ഞാനലക്ഷണങ്ങളെ പറയുകയും അടുത്തു വിവരിച്ചതായ ജ്വരത്തെക്കുറിച്ച് ആ പരിപാടിയെ തെറ്റിക്കുകയും ചെയ്യാനുള്ള കാരണം 'പ്രാക് സന്താപാദപി ചൈനം സന്താപാത്തമനുബധ്നന്തി' എന്നു വിധിക്കുന്നതായ പൂർവ്വരൂപലക്ഷണം ആഗന്തുജ്വരത്തിന്നുകൂടി സംബന്ധിക്കുമെന്നുവെച്ചാകുന്നു.

ജ്വരപൂർവ്വരൂപങ്ങളെന്തെല്ലാമെന്നാൽ, മുഖവൈരസ്യം—മധുരാദിരസങ്ങളെ തിരിച്ചറിയാതാവുക ശിരസ്സുമുതലായ അംഗങ്ങൾക്കു കനംതോന്നുക ഭക്ഷണം കഴിക്കുവാനാഗ്രഹം കുറയുക കണ്ണിന്നു കലക്കവും കണ്ണീരൊലിക്കുകയും ചെയ്യുക ഉറക്കമധികരിക്കുക അരതി—ഒരു കാര്യത്തിലും ദൃഢമായി മനസ്സിരുത്തുവാൻ കഴിയാതാവുക കോട്ടുവായ അധികമാവുക ശരീരം കുനുപോവുക വിറയ്ക്കുക തളർച്ചയും തലതിരിച്ചിലുമുണ്ടാവുക പെയപറയുക ഉറങ്ങേണ്ടതായ സമയത്ത് ഉറക്കംവരാതിരിക്കുക രോമാഞ്ചമുണ്ടാവുക എന്തെങ്കിലും

ന്നാഭിലാഷശ്ചക്ഷുഷോരാകുലത്വമശ്രാഗമനം നിദ്രായാ ആധിക്യമരതിജൃംഭാ വിനാമോ വേപഥുഃ ശ്രമഭ്രമപ്രലാപജാഗരണലോമഹർഷശബ്ദശീതവാതാതപാസഹത്വമരോചകാവിപാകൌ ദൌർബ്ബല്യമംഗമർദ്ദഃ സദനമല്പപ്രാണതാ ദീർഘസൂത്രതാ ആലസ്യമുപചിതസ്യ കർമ്മണോ ഹാനിഃ പ്രതീപതാ സ്വകാർയ്യേഷു ഗുരൂണാം വാക്യേഷ്വഭ്യസൂയാ ബാലേഷു പ്രദ്വേഷഃ സ്വധർമ്മേഷ്വചിന്താ മാല്യാനുലേപനഭോജനക്ലേശനം മധുരേഷു ഭക്ഷ്യേഷു പ്രദ്വേഷോമ്ലലവണകടുകപ്രിയതാ ചേതി ജ്വരപൂർവ്വരൂപാണി. പ്രാക് സന്താപാ

---

ശബ്ദംകേൾക്കുന്നതും കണ്ണിനാനന്ദകരമായ പാട്ടുകേൾക്കുന്നതും കാററുകൊള്ളുന്നതും വെയിൽകൊള്ളുന്നതും ദുസ്സഹമായി തോന്നുക രുചിയും ദഹനവും കുറയുക കരചരണാദി അവയവങ്ങൾക്കു ശക്തി കുറയുക അംഗങ്ങൾ മർദ്ദിക്കുംപോലെ വേദനതോന്നുക ശക്തിക്ഷയംവരിക പ്രാണബലം കുറയുക ഏതുകാർയ്യവും വളരെ കാലതാമസത്തോടുകൂടെ ചെയ്യുക ആലസ്യമുണ്ടാവുക (സുശ്രുതാചാർയ്യൻ ആലസ്യത്തെ ഇങ്ങിനെ വിവരിച്ചിരിക്കുന്നു. 'സുഖസ്പർശപ്രസംഗിത്വം ദുഃഖദ്വേഷണലോലതാ ശക്തസ്യ ചാപ്യനുത്സാഹഃ കർമ്മണ്യാലസ്യമുച്യതേ') ഫലപ്രാപ്തിയിലിരിക്കുന്ന കർമ്മംകൂടി ചെയ്യാതിരിക്കുക ആത്മാർത്ഥങ്ങളായ കാർയ്യങ്ങളിൽ വെറുപ്പുതോന്നുക ഗുരുജനങ്ങളുടെ ഉപദേശവാക്കുകളിൽ അസൂയതോന്നുക ലാളിക്കേണ്ടുന്നവരായ കുട്ടികളിൽ ദ്വേഷംസംഭവിക്കുക അവനവൻ ചെയ്യേണ്ടതായ നിത്യകർമ്മാദികളിൽ ശ്രദ്ധയില്ലാതാവുക മാല കുറിക്കൂട്ട് ഇതുകളെ ധരിക്കുന്നതും ഭക്ഷണംകഴിക്കുന്നതും വളരെ ക്ലേശമായി തോന്നുക മധുരപദാർത്ഥങ്ങളിൽ വെറുപ്പും പുളി ഉപ്പ് എരുവ് ഈ രസം ചേർന്ന പദാർത്ഥത്തിൽ കൊതി സംഭവിക്കുക ഇതുകളാകുന്നു ജ്വരത്തിന്റെ പൂർവ്വരൂപങ്ങൾ. ഈ പറഞ്ഞ ലക്ഷണങ്ങൾ സന്താപത്തിന്ന് [illegible] ജ്വരലക്ഷണങ്ങൾ പൂർത്തിയാവുന്നതിന്നു [illegible] കാണുകയും ജ്വരലക്ഷണം പൂർത്തിയായതിന്നുശേഷം അ[illegible] നില്ക്കുകയും ചെയ്യും. വാതാദിജ്വരങ്ങൾക്കു പറഞ്ഞ ലക്ഷണങ്ങൾക്കു പുറമെ എല്ലാ ജ്വരങ്ങളിലും ഈ ലക്ഷണങ്ങൾ കൂടെ

ദപി ചൈനം സന്താപാത്മമനുബന്ധന്തീത്യേതാനി ഏകൈകജ്വ
രലിംഗാനി വിസ്തരസമാസാഭ്യാം. ജ്വരസ്തു ഖലു മഹേശ്വരകോപ

---

ഉണ്ടായിരിക്കുകയും ചെയ്യുമെന്നു സാരം. ഈ പറഞ്ഞ പ്രകാരമാണ് ഓരോജ്വരങ്ങളുടെ വിസ്തരമായും സമാസമായുമുള്ള ലക്ഷണങ്ങൾ. *

ഇനി ജ്വരപ്രഭാവത്തെ വിവരിക്കുന്നു:— ഈ ജ്വരമെന്ന രോഗം ദക്ഷപ്രജാപതിയുടെ നേരെ കോപിച്ച മഹേശ്വരന്റെ കോപത്തിൽനിന്നുണ്ടായതാകുന്നു. ഈ ഐതിഹ്യത്തെപ്പററിയുള്ള അധികവിവരം ചികിത്സിതം 3-ാം അദ്ധ്യായത്തിൽ വിവരിക്കുകയും ചെയ്യും. സകല പ്രാണികളുടെയും പ്രാണഹരവും— മരണകാരണവും ഈ ജ്വരം തന്നെയാകുന്നു. ഇതു ദേഹത്തിന്നാസകലവും ചക്ഷുഃശ്രോത്രാദി ഇന്ദ്രിയങ്ങൾക്കും താപത്തെ—ചൂടിനേയും പീഡയേയും ഉണ്ടാക്കിത്തീക്കുന്നതാകുന്നു. ബുദ്ധി ബലം ശരീരവൎണ്ണം സന്തോഷം ഉത്സാഹം ഇതുകളെ ഇല്ലാതാക്കുകയും ശരീരപീഡയും ശ്രമവും തളച്ചയും മോഹാലസ്യവും ഭക്ഷണം കഴിക്കുന്നതിന്നു തടസ്ഥവും ഉണ്ടാക്കിത്തീക്കുകയും ചെയ്യും. ശരീരങ്ങളെ ജ്വരിപ്പിക്കുന്നത്— പലതരത്തിലുള്ള രോഗങ്ങളോടുകൂടിയതുകളാക്കിച്ചെയ്യുന്നതാകയാൽ ഇതു സകല രോഗങ്ങൾക്കും കാരണഭൂതമാകയാൽ ഇതിനെ ജ്വരമെന്നു പറയുന്നു. 'ജ്വര രോഗേ' എന്നു ധാതു. മററുയാതൊരു രോഗവും ഇതുപോലെ ദാരുണമോ ഇത്ര അധികം ഉപദ്രവമോ ചികിത്സിച്ചു മാററുവാൻ പ്രയാസമോ ഉള്ളതായിട്ടില്ല. അതുനിമിത്തം ജ്വരം സകല രോഗങ്ങളുടേയും രാജാവുമാണ്. ഇതു ചരാചരമായ ഈ പ്രപഞ്ചത്തിന്നാസകലമുണ്ടാകും. എന്നാൽ ഓരോന്നിലുണ്ടാവുന്ന ജ്വരത്തിന്ന് ഓരേ പേരു പറയുമെന്നുമാത്രമേ വ്യത്യാസമുള്ളു. സകല പ്രാണികളും മോഹാലസ്യത്തോടുകൂടിയ ജ്വരത്തോടുകൂടെയാണ് ജനിക്കുന്നത്. മരിക്കുന്നസമയത്തും അതുപോലെ മോഹാലസ്യയുക്തമായ ജ്വരമുണ്ടായിരിക്കും. ആ കഠോര

പ്രഭവഃ സൎവ്വപ്രാണിനാം പ്രാണഹരോ ദേഹേന്ദ്രിയമനസ്താപകരഃ പ്രജ്ഞാബലവൎണ്ണഹൎഷോത്സാഹസാദനോത്ഭിശ്രമക്ലമ മോഹാഹാരോപരോധസംജനനഃ. ജ്വരയതി ശരീരാണി ഇതി ജ്വരഃ. നാന്യേ വ്യാധയസ്തഥാ ദാരുണാ ബഹൂപദ്രവാ ദുശ്ചികിത്സ്യാ യഥായമിതി. സൎവ്വരോഗാധിപതിൎജ്ജ്വരോ നാനാതിൎയ്യഗ്യോനിഷു ബഹുവിധൈശ്ശബ്ദൈരഭിധീയതേ. സൎവ്വപ്രാണഭൃതശ്ച സജ്വരാ ഏവ ജായ

ജ്വരം നിമിത്തമാണ് പ്രാണികൾക്കു പൂൎവ്വജന്മകൎമ്മസ്മരണ നശിച്ചുപോകുന്നത്. സകല പ്രാണികളിൽനിന്നും പ്രാണനെ വേറിട്ടുകളുന്നത്— സകല പ്രാണികൾക്കും മരണകാരണമായ രോഗം ജ്വരം തന്നെയാകുന്നു. ഈ വിഷയത്തിൽ വാഹടാചാൎയ്യൻ ഇങ്ങിനെ പറയുന്നു:— 'ജ്വരസ്തു സ്ഥാണുശാപാൽ പ്രാചേതസത്വമുപഗതസ്യ പ്രജാപതേഃ ക്രതൌ ഭാഗമപരികല്പയതസ്തദ്വിനാശാൎത്ഥം പൂൎവ്വജന്മാവമാനിതയാ രുദ്രാണ്യാ പ്രേരിതസ്യ പശുപതേൎദ്ദിവ്യമബ്ദസഹസ്രം പരിരക്ഷിതവതഃ ക്രോധമപ്രതിചിരകാലസംഭൃതോ വൃതാന്തേ രോഷാഗ്നിഃ കിങ്കരരൂപേണ കില പിണ്ഡിതമൂൎത്തിൎവ്വീരഭദ്രനാമാ ഭസ്മപ്രഹരണസ്ത്രിശിരോക്ഷിബാഹുപാദഃ പിംഗളലോചനോ ദംഷ്ട്രീ ശങ്കുകൎണ്ണഃ കൃഷ്ണതനുരുത്തമാംഗാന്നിശ്ചചാര. സ ദേവീനിൎമ്മിതയാ സഹ ഭദ്രകാള്യാ പ്രതിരോമകൂപമഭിനിസ്സൃതൈൎവ്വിവിധവികൃതാകൃതിഭിരനന്തൈൎഭയാനക വാക്യക്രിയാവപുഭിരനുചരൈഃ പരിവൃതശ്ചതുൎയ്യുഗാന്തകരകാളാംഭോദസഹസ്രനിനദേന നാദയൻ രോദസി ജ്വാലാഗൎഭേണ പരിതഃ കളകളാരാവേണ മഹാഭൂതസംപ്ലവകാരിണാ വിധായ ദാനവവധമശ്വമേധാദ്ധ്വരവിദ്ധ്വംസനം ച പ്രാഞ്ജലിൎവ്വിജ്ഞാപയാമാസ ശിവം. ശിവീഭൂതോസി ദേവദേവ ദേവൈഃ പിതാമഹപ്രഭൃതിഭിൎജ്ജഗതഃ പിത്രാ ച ധാത്രാഭിഷ്ടൂയമാനഃ. സംപ്രത്യഹം കിം കരവാണിതി. തം ശൂലീ ക്രോധമാദിദേശ. യസ്മാൽ ത്രിദശൈരപ്യജയ്യ! മൽക്രോധ! വ്രതവിഘ്നം ചികീൎഷുൎദ്ദൈത്യസൈന്യം ദക്ഷോ ദക്ഷഹവ്യഞ്ച ത്വയാ ജീൎണ്ണമ

ന്തേ സജ്വരാ ഏവ മ്രിയന്തേ സമഹാമോഹാഃ, തേനാഭിഭൂതാഃ പ്രാഗ്ദൈഹികം ദേഹിനഃ കൎമ്മ കിഞ്ചിന്ന സ്മരന്തി, സൎവ്വപ്രാണിഭിശ്ച ജ്വര ഏവ പ്രാണാനാമന്തേ. തത്രാസ്യ പൂൎവ്വരൂപദൎശനേ ജ്വരാദൌ വാ ഹിതം. ലഘ്വശനമപതൎപ്പണം വാ ജ്വരസ്യാമാശയസമുത്ഥത്വാൽ. തതഃ കഷായപാനാഭ്യംഗസ്വേദപ്രദേഹപരിഷേകാനു

---

ത്തോ ജഗതോസ്യ സസ്ഥാവരസ്യ ജ്വരയിതാ ജ്വരോ ഭവാൻ ഭവതു. ത്വം ഹി സൎവ്വരോഗാണാം പ്രഥമഃ പ്രവരോ ജന്മമരണേഷു തമോമയതയാ മഹാമോഹഃ പ്രാഗ്ജന്മനോ വിസ്മാപയിതാ പ്രചാരാന്തരേഷു ചോഷ്മായമാണത്വാൽ സന്താപാത്മാ ദ്രവ്യേഷ്വപി ധ്രുവോ ജ്വരോ ഭവതി. സോയമേവമുമാപതിനാനുഗൃഹീതോ നാനാനാമഭിഃ സൎവ്വതോനുഭുവി വിചരതി. തദ്യഥാ—പാകലോ ഗജേഷ്വഭിതാപോ വാജിഷ്വളൎക്കഃ കുക്കുരേഷ്വിന്ദ്രമദോ ജലജേഷു ജ്യോതിരോഷധീഷു ചൂൎണ്ണകോ ധാന്യേഷ്വപസ്സു നീലികാ ഭൂമാവൂഷരോ മനുഷ്യേഷു ജ്വര ഇതി' ജ്വരോല്പത്തിപ്രകൃതി മുതലായതിനെ പറ്റി ഭാഗവതാദിപുരാണങ്ങളിൽ വളരെ വിസ്തരിച്ചു പറയുന്നുണ്ട്. ഗ്രന്ഥവിസ്തരത്തെ ഭയപ്പെട്ട് അതുകളെ ഇവിടെ പ്രത്യേകം എടുത്തുപറയുവാൻ തല്ക്കാലം ഒരുങ്ങുന്നില്ല. ഇതാണ് ജ്വരത്തിൻെറ സ്വരൂപം.

ജ്വരോപശയങ്ങളേയും വിവരിക്കുന്നു:— ജ്വരത്തിൻെറ പൂൎവ്വരൂപലക്ഷണങ്ങൾ കണ്ടുതുടങ്ങിയ സമയത്തു തന്നെ, അഥവാ ദോഷകോപജ്വരലക്ഷണങ്ങൾ കണ്ടുതുടങ്ങിയ ഉടനെയോ— ജ്വരത്തിൻെറ ആമാവസ്ഥയിൽ ലംഘനമായോ ശമനമായോ ലേശംപോലും തൎപ്പണത്തെ വരുത്താത്തതോ ആയ ചൎയ്യകളെ ശീലിക്കണം. ഇങ്ങിനെയുള്ള ചൎയ്യയെ ശീലിക്കേണമെന്നു പറയുവാനുള്ള കാരണം ജ്വരം ആമാശയത്തിൽനിന്ന്— ജഠരാഗ്നിക്കു ബലം കുറഞ്ഞ് ഉണ്ടാവുന്നതാകയാലാകുന്നു. തൎപ്പണപദാൎത്ഥം സ്വതേ ഗുരുവായിരിക്കും. അതു ദഹിക്കുവാൻ ജഠരാഗ്നിക്കു ശക്തിയുമുണ്ടാവുകയില്ല. അപ്പോൾ അത് ആമദോഷമായി പരിണമിച്ചു ജ്വരത്തിന്നു പൂൎവ്വാ

ലേപനവമനവിരേചനാസ്ഥാപനാനുവാസനോപശമനനസ്യഃ കർമ്മധൂപധൂമപാനാഞ്ജനക്ഷീരഭോജനവിധാനം യഥാസ്വം യുക്ത്യാ ജീർണ്ണജ്വരേഷു സർവ്വേഷ്വേവ സർപ്പിഷഃ പാനം പ്രശസ്യതേ. യഥാസ്വമൌഷധസിദ്ധസ്യ സർപ്പിർഹി സ്നേഹാദ്വാതം ശമയതി, സംസ്കാരാൽ കഫം, ശൈത്യാൽ പിത്തം ഊഷ്മാണഞ്ച തസ്മാജ്ജീർണ്ണജ്വരേഷു തു സർവ്വേഷ്വേവ സർപ്പിർഹിതമുദകമിവാഗ്നിപ്ലുഷ്ടേഷു ദ്രവ്യേഷു ഇതി. 2

---

ധികം ശക്തിയുണ്ടാക്കിത്തീർക്കും. അതാണ് ലംഘനം ശീലിക്കേണമെന്നു പറഞ്ഞത്. സ്വതെ ലംഘനം ശീലിക്കുവാൻ പാടില്ലാത്തവനാണെങ്കിൽ അപതർപ്പണവും ശീലിക്കേണമെന്ന് ആശയം. ഇതിന്നുശേഷം— ആമജ്വരാവസ്ഥയെ തീരെ വിട്ടതിന്നുശേഷം അതാതുതരം ജ്വരത്തിന്നു വിധിക്കുന്നതായ കഷായങ്ങളെ പാനംചെയ്യുകയും അഭ്യംഗം സ്വേദം പ്രദേഹം ധാര അനുലേപനം വമനം വിരേചനം കഷായവസ്തി സ്നേഹവസ്തി ഉപശമനക്രിയകൾ നസ്യം പുകയേല്പിക്കുക ധൂമപാനം അഞ്ജനം പാൽ കഴിക്കുക ഭക്ഷണം ഇതുകളെ ശീലിക്കുകയും വേണം. വാതപിത്തകഫസംസർഗ്ഗസന്നിപാതജ്വരങ്ങളെല്ലാം ആമാവസ്ഥയെ വിട്ടാൽ അതാതു ദോഷകോപാദികൾക്കനുസരിച്ചു കാച്ചിയ നെയ്യ് വൈദ്യയുക്തിപ്പോലെ സേവിപ്പിക്കുന്നതു വളരെ നല്ലതാകുന്നു. ജ്വരാദ്യവസ്ഥയ്ക്കു തക്കവണ്ണമുള്ള കഷായാദികളെ ശീലിച്ചതിന്നുശേഷം ഘൃതം ശീലിച്ചാൽ അതു സ്നിഗ്ദ്ധതനിമിത്തം വാതത്തെ ശമിപ്പിക്കും. സംസ്കാരവിശേഷംനിമിത്തം കഫത്തേയും ശൈത്യഗുണംനിമിത്തം പിത്തത്തേയും ഊഷ്മാവിനേയും ശമിപ്പിക്കും. ഈ വക ഗുണങ്ങളുള്ളതാകയാൽ ഘൃതം, തീക്കത്തിക്കാളിനില്ക്കുന്ന ദ്രവ്യങ്ങളിൽ ജലസേകംചെയ്യുന്നതുപോലെ എല്ലാത്തരം ജീർണ്ണജ്വരങ്ങളിലും അത്യന്തം ശുഭകരമായിട്ടുള്ളതാകുന്നു *

ഈ വിഷയത്തിൽ താഴേപറയുന്നതുകളെക്കൂടെ ഗ്രഹിക്കുകയും വേണം.

ഭവന്തി ചാത്ര

യഥാ പ്രജ്വലിതം വേശ്മ പരിഷിഞ്ചന്തി വാരിണാ
നരാഃ ശാന്തിമഭിപ്രേത്യ തഥാ ജീർണ്ണജ്വരേ ഘൃതം 3
സ്നേഹാദ്വാതം ശമയതി ശൈത്യാൽ പിത്തം നിയച്ഛതി
ഘൃതം തുല്യഗുണം ദോഷം സംസ്കാരാത്തു ജയേൽ കഫം. 4
നാന്യഃ സ്നേഹസ്തഥാ കശ്ചിത്സംസ്കാരമനുവർത്തതേ
യഥാ സർപ്പിരതഃ സർപ്പിസ്സർവ്വസ്നേഹോത്തമം പരം. 5

---

3— തീകത്തിക്കൊണ്ടിരിക്കുന്ന ഗൃഹത്തിൽ ആ അഗ്നിയെ കെടുക്കുവാനാഗ്രഹിക്കുന്നവർ വെള്ളം കോരി ഒഴിക്കുന്നത് ഏതു പ്രകാരമോ അതുപോലെ ജീർണ്ണജ്വരത്തിൽ ഘൃതപാനം അത്യന്ത ഫലപ്രദമായിരിക്കും. ജ്വരം ജീർണ്ണാവസ്ഥയിലെത്തിയാൽ അത്, മോന്തായത്തോളം കത്തുന്ന തീയ്യ് ഏതുപ്രകാരം ഗൃഹത്തെ നശിപ്പിക്കുമോ അതുപോലെ ക്ഷണത്തിൽ ശരീരത്തെ നശിപ്പിക്കുമെന്നും അങ്ങിനെയുള്ള പുരമേൽ വെള്ളം പകരുന്നത് ഏതുപ്രകാരം ഗുണകരമായിരിക്കുമോ അതുപോലെ ജ്വരിതന്നു ഘൃതപാനം ഗുണകരമായിരിക്കുമെന്നുമാണ് ഉൽപ്രേക്ഷാഭിപ്രായം * 4— ഘൃതം സ്നേഹഗുണംകൊണ്ടു വാതത്തേയും ശൈത്യഗുണംനിമിത്തം പിത്തത്തേയും ശമിപ്പിക്കും. തുല്യഗുണമായ വസ്തു അതേമാതിരിയുള്ള ദോഷങ്ങളെ കോപിപ്പിക്കുകയാണ് പതിവ്. ഘൃതം ശീതഗുണമുള്ളതാകയാൽ കഫത്തിനോടു തുല്യവുമാണ്. എന്നാൽ ഇത് ഏതുതരം സംസ്കാരത്തേയും അനുവർത്തിക്കുന്നതാകയാൽ സംസ്കാരബലംകൊണ്ടു കഫത്തേയും നശിപ്പിക്കും. 5— വേറെയും— കഫഗുണത്തിന്നു വിപരീതഗുണങ്ങളായ എത്രയോ സ്നേഹദ്രവ്യങ്ങളുണ്ട്. അപ്പോൾ സമാനഗുണമായ ഘൃതത്തെത്തന്നെ സംസ്കാരത്തിന്നുപയോഗിക്കേണമോ എന്ന ശങ്കയെ പരിഹരിക്കുന്നു: മററ യാതൊരു സ്നേഹവും ഘൃതത്തെപ്പോലെ എല്ലാതരം സംസ്കാരത്തി

ഗദ്യോക്തോ യഃ പുനഃ ശ്ലോകൈരൎത്ഥഃ സമനുഗീയതേ
തദ്വ്യക്തിവ്യവസായാൎത്ഥം ദ്വിരുക്തസ്സ ന ഗൃഹ്യതേ. 6

തത്ര ശ്ലോകാഃ.

ത്രിവിധം നാമ പൎയ്യായൈ ഹേതും പഞ്ചവിധാൻ ഗദാൻ
ഗദലക്ഷണപൎയ്യായാൻ വ്യാധേഃ പഞ്ചവിധം ഗ്രഹം. 7
ജ്വരമഷ്ടവിധം തസ്യ പ്രകൃഷ്ടാസന്നകാരണം
പൂൎവ്വരൂപഞ്ച രൂപഞ്ച സംഗ്രഹം ഭേഷജസ്യ ച. 8

---

ലും ഒരുപോലെ ചേരുകയില്ല. അതിനാൽ ഘൃതം സകല സ്നേഹങ്ങളിലും വെച്ച അത്യന്തം ശ്രേഷ്ഠവുമാണ് *6—ഈ മൂന്നു മുതൽ ശ്ലോകംകൊണ്ടു പറഞ്ഞ അൎത്ഥം രണ്ടാംഗദ്യത്തിൽ വിവരിച്ചിട്ടുള്ളതാണല്ലോ. ഒരിക്കിൽ പറഞ്ഞതിനെ പിന്നെയും എടുത്തു പറയുന്നതു ചൎവ്വിതചൎവ്വണമാകയാൽ അതേവിധം ഗ്രന്ഥവിസ്താരം വരുത്തുന്നതു വിഹിതമല്ലല്ലോ എന്ന ശങ്കയെ പരിഹരിക്കുന്നു. ഗദ്യം കൊണ്ടു പറഞ്ഞ കാൎയ്യത്തെ പിന്നെയും ശ്ലോകങ്ങളെക്കൊണ്ടു പറയുന്നത് ആ അൎത്ഥത്തിൻെറ അധികമായ സ്പഷ്ടതക്കു വേണ്ടിയാകുന്നു. ഇങ്ങിനെ പറയുന്നത് ശാസ്ത്രരീതിക്കനുസരിച്ചതാകയാൽ ഇതിൽ ദ്വിരുക്തിദോഷത്തെ ആരോപിച്ച നിന്ദിക്കുവാൻ ഒരിക്കലും പാടുള്ളതുമല്ല *

അദ്ധ്യായവിവരണം.

7-9— സകല വിഷയത്തിലും സംശയരഹിതനായ ആത്രേയഭഗവാൻ ശുശ്രൂഷുവായ അഗ്നിവേശനോട്, നിദാനത്തിൻെറ ത്രൈവിദ്ധ്യത്തേയും പൎയ്യായനാമങ്ങളേയും രോഗകാരണങ്ങളേയും അഞ്ചുതരത്തിലുള്ള വ്യാധിലക്ഷണങ്ങളേയും തൽപൎയ്യായങ്ങളേയും നിദാനാദിപഞ്ചവിധജ്ഞാനലക്ഷണങ്ങളേയും ജ്വരത്തിൻെറ എട്ടു വ്യത്യാസങ്ങളും അതുകളുടെ ഉൽകൃഷ്ടങ്ങളായ തൽകാലകാരണങ്ങളും പൂൎവ്വരൂപവും ദോഷകോപജലക്ഷണങ്ങളും ജ്വരചികിത്സാസം

വ്യാഖ്യാതവാൻ ജ്വരസ്യാഗ്രേ നിദാനേ വിഗതജ്വരഃ
ഭഗവാനഗ്നിവേശായ പ്രണതായ പുനർവ്വസുഃ. 9

ഇതി ചരകസംഹിതായാം
നിദാനസ്ഥാനേ
ജ്വരനിദാനോ നാമ പ്രഥമോദ്ധ്യായഃ.



## അദ്ധ്യായം 2. രക്തപിത്തനിദാനം.

അഥാതോ രക്തപിത്തനിദാനം വ്യാഖ്യാസ്യാമഃ.
ഇതി ഹ സ്മാഹ ഭഗവാനാത്രേയഃ.

പിത്തം യഥാഭൂതം ലോഹിതപിത്തമിതി സംജ്ഞാം ലഭതേ, തദ്യഥാനുവ്യാഖ്യാസ്യാമഃ. യദാ ജന്തുർയ്യവകോദ്ദാലകകോരദൂഷകപ്രായാണ്യന്നാനി നിത്യം ഭുങ്ക്തേ ഭൃശോഷ്ണതീക്ഷ്ണമപി ചാന്യദ



---

ഗ്രഹവും ഈ ജ്വരനിദാനമെന്ന ഒന്നാമത്തെ അദ്ധ്യായത്തിൽ വഴിപോലെ വിസ്തരിച്ചുപദേശിച്ചിരിക്കുന്നു *

ഇതി ചരകസംഹിതാവ്യാഖ്യാനേ
വാചസ്പത്യേ
നിദാനസ്ഥാനേ പ്രഥമോദ്ധ്യായഃ (1)



## അദ്ധ്യായം 2.

ഇനി രക്തപിത്തനിദാനമെന്ന അദ്ധ്യായത്തെ പറയാം:—

1—പിത്തം കോപിച്ചാൽ അതിന്നു രക്തപിത്തമെന്ന പേരുണ്ടാകും (പിത്തം കോപിച്ചാൽ രക്തപിത്തമുണ്ടാകും). അത് ഏതൊരുപ്രകാരത്തിൽ കോപിച്ചാലാണൊ രക്തപിത്തമായിത്തീരുക ആ പ്രകാരത്തെ വിസ്തരിച്ചുപദേശിക്കാം. ഏതുമനുഷ്യനും—വാതാദിപ്രകൃതികളിൽ ഏതുതരക്കാരും ഏതൊരുകാലത്താണോ, യവവും

ന്നജാതം നിഷ്പാവമാഷകുലത്ഥക്ഷാരസൂപോപഹിതം ദധിമണ്ഡാമ്ല
ശ്ചിൽകടപ്ലകാഞ്ചികോപഹിതം വാരാഹമാഹിഷാവികമത്സ്യഗവ്യ
പിശിതം പിണ്യാകം പിണ്ഡാലുകശാകോപഹിതം മൂലകസർഷപല
ശുനകരഞ്ജശിഗ്രുകവണ്ഡസൂഷകസ്തൃണ സുമുഖസുരസകുഠേരഗണ്ഡീ
രകാലമാലകപർണ്ണാസക്ഷവകംഫണിജ്ജകോപദംശംസുരാസൌവീര
തുഷോദകമൈരേയമേചകമധൂലകശുക്ലബദരാമ്ലപ്രായാന്നപാനം
പിഷ്ടാന്നോത്തരഭൂയിഷ്ഠമുഷ്ണാഭിതപ്തോഽതിമാത്രമതിവേലം വാ പയസാ
സമശ്നാതി രോഹിണീകാലകപോതമാംസം വാ സർഷപതൈലക്ഷാ
രസിദ്ധംകുലത്ഥമാഷപിണ്യാകജാംബവലികുചപക്വൈശ്ശൗക്തി
കൈർവ്വാ സഹ ക്ഷീരമാമമതിമാത്രമഥവാ പിബത്യുഷ്ണാഭിതപ്തസ്സ

---

കഴഞ്ഞിൻവ്വത്താഴനെല്ലും വരകും അധികരിച്ചതായ അന്നം പതി
വായി ഭക്ഷണത്തിന്നുപയോഗിക്കുകയോ ഷഷ്ടികാദിവിശിഷ്ടധാന്യ
ങ്ങളുടെ അന്നത്തെ ശീലിക്കുകയാണെങ്കിൽതന്നെ അതു ചുടുചുടച്ചു
ടോടും തിക്ഷ്ണപദാർത്ഥങ്ങളോടുംകൂടെ ഭക്ഷിക്കുകയോ ചെയ്യുകയും അ
തിൽ ഉപദംശാദിരൂപമായി അമരക്കു ഉഴുന്ന് മുതിര ചവൽകാരം
പരിപ്പ് ഇതുകളോ തൈർമണ്ഡം മോര് മുളക് മുതലായ കടുരസദ്ര
വ്യം പുളി വെച്ചുകാടി ഇതുകളോ ചേർത്തു ശീലിക്കുകയും പന്നിമാം
സം പോത്തിൻമാംസം കുറിയാട്ടിൻമാംസം മത്സ്യം പശുമാംസം പി
ണ്ണാക്ക് ഇതുകൾ താളിൻകൂട്ടാനം കൂട്ടി കഴിക്കുകയും മൂലേരിക്കിഴ
ങ്ങ് കടുക് വെള്ളുള്ളി ഉങ്ങ് മുരിങ്ങ വിളയുപ്പ് ഋഷം പൃതണക്കപ്പു
ല്ല് കാട്ടുതുളസി പചരത്തുളസി പട്ടകരണ്ട മാങ്ങെനാറി കരത്തതുള
സി ചെറുതെ പചരത്തുളസി പെരുംപയറ് കർപ്പൂരത്തുളസി ഇതുക
ളെ ... ഉപദംശം ശീലിക്കുകയും അനുപാനാദിരൂപമായ
പാനങ്ങളായി ... മദ്യവും ഉമികളഞ്ഞ യവംകൊണ്ടുണ്ടാക്കി
യ വെച്ചുകാടിയും ... മൈരേയമദ്യവും (മൈരേയംധാതകീപു
ഷ്പ...സംഭവം)മേചകമെന്ന മദ്യം മധൂലകമദ്യം ബദരേ
...ലന്തക്കുരുകൊണ്ടുണ്ടാക്കിയ പുളിച്ചകാടി ഇതുകളെ ശീലിക്കു
കയും പിഷ്ടാന്നം അധികമായ ഭക്ഷണം ശീലിക്കുകയും അത്യന്തം

സ്യൈവമാചരതഃ പിത്തം പ്രകോപമാപദ്യതേ ലോഹിതഞ്ച സ്വപ്രമാണമതിവർത്തതേ. 1

തസ്മിൻ പ്രമാണാതിപ്രവൃത്തേ പിത്തം പ്രകുപിതം ശരീരമനുസർപ്പദ്യദൈവ യകൃൽപ്ലീഹപ്രഭവാണാം ലോഹിതവഹാനാം സ്രോതസാം ലോഹിതാഭിഷ്യന്ദഗുരൂണി മുഖാന്യാസാദ്യ പ്രതിപദ്യതേ തദൈവ ലോഹിതം ദൂഷയതി. 2

സംസർഗ്ഗാല്ലോഹിതപ്രദൂഷണാല്ലോഹിതഗന്ധവർണ്ണാനുവിധാനാച്ച പിത്തം ലോഹിതമിത്യാചക്ഷതേ. 3

---

ഉഷ്ണിച്ചിരിക്കുമ്പോൾ കണക്കിലധികവും അധികംപ്രാവശ്യവും ഭക്ഷിക്കുകയും പശുമാംസവും കാലകപോതമാംസവും കടുകെണ്ണയിൽ ചവക്കാരംകൂട്ടി പാകംചെയ്ത്, മുതിര ഉഴുന്ന് പിണ്ണാക്ക് തൊവരംപഴം അയനിച്ചക്കപ്പഴം ഇതുകളുംകൂട്ടി പാൽ ചേർത്തു കഴിക്കുകയും ശരീരമുഷ്ണിച്ചിരിക്കുമ്പോൾ പച്ചപ്പാൽ കണക്കിലധികം കുടിക്കുകയും ചെയ്താൽ പിത്തം കോപിക്കുകയും രക്തം സ്വപ്രമാണത്തെ അതിക്രമിച്ചു വർദ്ധിക്കുകയുംചെയ്യും * 2—മേൽപറഞ്ഞ അന്നപാനാദിചര്യകളെ ശീലിക്കുകനിമിത്തം രക്തം അതിന്റെ പ്രമാണത്തിലധികം വർദ്ധിച്ചതിനുശേഷം കോപിച്ച പിത്തം ശരീരമെല്ലാം വ്യാപിച്ചുകൊണ്ടിരിക്കുമ്പോൾ യകൃത്തിൽനിന്നും പ്ലീഹാവിൽനിന്നും പുറപ്പെടുന്നവയും ശരീരമാസകലം രക്തത്തെ വഹിക്കുന്നവയുമായ സിരകളുടെ, കണക്കിലധികം വർദ്ധിച്ച രക്തം സഞ്ചരിക്കുകയാൽ തടിച്ച മുഖങ്ങളെ ഏതൊരുസമയം പ്രാപിച്ച് ആ രക്തത്തോടുകൂടികലരുമോ അപ്പോൾ രക്തത്തെ ദുഷിപ്പിക്കുകയും ചെയ്യും 'ഘർമ്മവ്യായാമശോകാദ്ധ്വവ്യവായൈരതിസേവിതൈഃ। തീക്ഷ്ണോഷ്ണക്ഷാരലവണൈരമ്ലൈഃ കടുഭിരേവ ച। പിത്തം വിദഗ്ധം സ്വഗുണൈർവ്വിദഹത്യാശു ശോണിതം' എന്നു മാധവാചാര്യർ * 3—തമ്മിൽ കൂടിച്ചേരുന്നതിന്നിടയിൽ രക്തത്തെ ദുഷിപ്പിക്കുന്നതിനാലും രക്തത്തിന്റെ സമാനമായ ഗന്ധവും വർണ്ണവുമുള്ളതാകയാലും പിത്തത്തെ രക്തമെന്നു പറയുന്നു. 'പിത്തം രക്തസ്യ വികൃതേഃ

തസ്യേമാനി പൂർവ്വരൂപാണി. തദ്യഥാ—അനന്നാഭിലാഷോ ഭുക്തസ്യ വിദാഹഃ ശുക്താമ്ലരസഗന്ധസ്യോദ്ഗാരഃ ഛർദ്ദേരഭീക്ഷ്ണമാഗമനം ഛർദ്ദിതസ്യ ബീഭത്സതാ സ്വരഭേദോ ഗാത്രാണാം സദനം പരിദാഹശ്ച മുഖാദ്ധൂമാഗമ ഇവ ലോഹലോഹിതമത്സ്യാമഗന്ധിത്വമപി ചാസ്യസ്യ രക്തഹരിതഹാരിദ്രത്വമംഗാവയവശകൃന്മൂത്രസ്വേദലാലാസിംഘാണകാസ്യകർണ്ണമലപിടികാനാമംഗസംവേദനാ ലോഹിതനീലപീതശ്യാവാനാമർച്ചിഷ്മതാഞ്ച രൂപാണാം സ്വപ്നദർശനമഭീക്ഷ്ണമിതി ലോഹിതപിത്തപൂർവ്വരൂപാണി. 4

---

സംസർഗ്ഗാദ്ദൂഷണാദപി । ഗന്ധവർണ്ണാനുവൃത്തേശ്ച രക്തേന വ്യപദിശ്യതേ' എന്നു വാഹടാചാര്യൻ. ഇങ്ങിനെ കോപിച്ച രക്തത്തെ ദുഷിപ്പിച്ച പിത്തത്തെയാണ് ലോഹിതപിത്തം—രക്തപിത്തമെന്നു പറയുന്നത്*

4—ആ രക്തപിത്തത്തിന്റെ പൂർവ്വരൂപങ്ങൾ ഈ പറയുന്നവകളായിരിക്കും. അതുകളെന്തെല്ലാമെന്നാൽ, ഭക്ഷണത്തിൽ രുചിക്ഷയം ഭക്ഷിച്ചതിന്ന് ഉൾപ്പുഴക്കം വരിക പുത്തപ്പുളിയുടെ സ്വാദുപോലെയും ഗന്ധംപോലെയുമുള്ള തേട്ടലും ഛർദ്ദിയും ഇടയ്ക്കിടയ്ക്കു വരിക ഛർദ്ദിച്ചതിൽ കലശലായ അറപ്പുതോന്നുക ഒച്ചയടയ്ക്കുക അംഗങ്ങൾ തളരുക ചുട്ടുനീറുക മുഖം ചുട്ടുപുകയുക വായയ്ക്ക് ഇരിമ്പിന്റെയും ചോരയുടേയും മത്സ്യത്തിന്റെയും ആമദോഷത്തിന്റെയും ഗന്ധമുണ്ടാവുക ശരീരാവയവങ്ങൾ മലം മൂത്രം സ്വേദം ഏത്തായ മൂക്കുനീര് തുപ്പൽ കർണ്ണമലം കുരു ഇതുകളെല്ലാം രക്തവർണ്ണമായോ മഞ്ഞവർണ്ണമായോ ഇരിക്കുക അംഗങ്ങൾക്കു കലശലായ വേദന ഇതുകളും ലോഹിതം നീലം പീതം ശ്യാവം എന്ന വർണ്ണങ്ങളേയും പ്രകാശമുള്ള സൂര്യചന്ദ്രനക്ഷത്രാദിമണ്ഡലങ്ങൾ ഇതുകളേയും സ്വപ്നത്തിൽ പതിവായി കാണുക ഇതുകളെല്ലാമാകുന്നു രക്തപിത്തത്തിന്റെ പൂർവ്വരൂപങ്ങൾ. 'ശിരോഗുരുത്വമരുചിഃ ശീതേച്ഛാ ധൂമകോല്ലകഃ। ഛർദ്ദിഃ ഛർദ്ദിതബൈഭത്സ്യം കാസശ്വാസൌ ഭ്രമഃ ക്ലമഃ। ലോഹലോഹിതമത്സ്യാമഗന്ധാസ്യത്വം സ്വരക്ഷയഃ। രക്തഹാരിദ്രഹ

ഉപദ്രവാസ്തു ഖലു ദൌർബ്ബല്യാരോചകാവിപാകശ്വാസകാസ ജ്വരാതിസാരശോഫശോഷപാണ്ഡുരോഗസ്വരഭേദാഃ. 5

മാൎഗ്ഗൌ പുനരസ്യ ദ്വൌ ഊൎദ്ധ്വഞ്ചാധശ്ച. തൽ ബഹുശ്ലേഷ്മണി ശരീരേ ശ്ലേഷ്മസംസൎഗ്ഗാദൂൎദ്ധ്വം പ്രപദ്യമാനം കൎണ്ണനാസികാനേത്രാസ്യേഭ്യഃ പ്രച്യവതേ. ബഹുവാതേതു ശരീരേ വാതസംസൎഗ്ഗാദധഃ പ്രപദ്യമാനം മൂത്രപുരീഷമാൎഗ്ഗാഭ്യാം പ്രച്യവതേ. ബഹുവാതശ്ലേഷ്മണി തു ശരീരേ ശ്ലേഷ്മവാതസംസൎഗ്ഗാദ്ദ്വാവപി മാൎഗ്ഗൌ പ്രപദ്യതേ തൌമാൎഗ്ഗൌ പ്രപദ്യമാനം സൎവ്വേഭ്യ ഏവ യഥോക്തേഭ്യഃ ഖേഭ്യഃ പ്രച്യവതേശരീരസ്യ. 6

---

രിതവൎണ്ണതാ നയനാദിഷു । നീലലോഹിതപീതാനാം വൎണ്ണാനാമവിവേചനം । സ്വപ്നേതദ്വൎണ്ണദൎശത്വം ഭവത്യസ്മിൻ ഭവിഷ്യതി ' എന്ന വാഹടാചാൎയ്യൻ *

5— രക്തപിത്തത്തിന്റെ ഉപദ്രവരോഗങ്ങൾ, ബലക്ഷയം അരോചകം ദഹനക്ഷയം ശ്വാസം മുട്ടൽ കുര പനി അതിസാരം നീര് ശോഷം പാണ്ഡുരോഗം സ്വരഭേദം ഇതുകളാകുന്നു *

6— രക്തപിത്തത്തിന്റെ ആകൃതിയെ വിവരിക്കുന്നു:—ഇതു മേല്പോട്ടും കീഴ്പോട്ടും പുറപ്പെടുന്നതാകയാൽ ഇതിന്റെ പ്രവൃത്തിമാൎഗ്ഗം രണ്ടാകുന്നു. ഇങ്ങിനെ പുറപ്പെടുന്നതിൽ, കഫാധിക്യമുള്ള ശരീരത്തിൽ ലോഹിതം കഫത്തോടുകൂടുകയാൽ മേല്പോട്ടുപോന്നു ചെവി മൂക്ക് കണ്ണ് വായ എന്ന ദ്വാരങ്ങളിൽക്കൂടെ പുറത്തുവരുന്നു. വാതാധിക്യമുള്ള ശരീരത്തിലെ രക്തം വാതത്തോടുകൂടുകയാൽ കീഴ്പോട്ടു മൂത്രദ്വാരത്തിൽക്കൂടെയും മലദ്വാരത്തിൽക്കൂടെയും പുറപ്പെടുന്നു. വാതശ്ലേഷ്മങ്ങൾ രണ്ടും വൎദ്ധിച്ച ശരീരത്തിലാകട്ടെ രക്തം അതോടുകൂടികലരുകനിമിത്തം ത്രിദോഷകോപജമായ രക്തപിത്തത്തിലെ രക്തം മുൻപറഞ്ഞ കൎണ്ണാദി ഊൎദ്ധ്വമാൎഗ്ഗങ്ങളിൽക്കൂടിയും അധോമാൎഗ്ഗങ്ങളായ മൂത്രമലദ്വാരങ്ങളിൽക്കൂടിയും പ്രവൎത്തിക്കും. അങ്ങിനെ ഉഭയായനമായി പ്രവൎത്തിക്കുന്ന രക്തപിത്തം ശരീരത്തിലെ മററു സകല (രോമകൂപാദി)ദ്വാരങ്ങളിൽക്കൂടിയും പുറപ്പെടുകയും ചെയ്യും.

തത്ര യദൂർദ്ധ്വഭാഗം തൽ സാദ്ധ്യം വിരേചനോപക്രമണീയത്വാൽ ബഹ്വൌഷധത്വാച്ച. 7

യദധോഭാഗം തദ്യാപ്യം വമനോപക്രമണീയത്വാദല്പൌഷധത്വാച്ച. 8

യദുഭയഭാഗം തദസാദ്ധ്യം വമനവിരേചനായോഗിത്വാദനൌഷധത്വാച്ച. 9

---

7—ഈ പറഞ്ഞ രക്തപിത്തഭേദങ്ങളിൽ ഊർദ്ധ്വഗമായ രക്തപിത്തം യാതൊന്നൊ അതു സാദ്ധ്യമാകുന്നു. അതിന്നുള്ള കാരണം അതിന്റെ ചികിത്സ വിരേചനവും പ്രയോഗിക്കാവുന്ന ഔഷധം ധാരാളവുമാകുന്നു—ഊർദ്ധ്വഗത്തിൽ രക്തം കഫത്തോടുകൂടെ മേൽപ്പോട്ടു പുറപ്പെടുന്നു. അവിടെ വിരേചനവും പിത്തകഫഹരങ്ങളായ ഔഷധങ്ങളും നന്നായിരിക്കും. വിരേകം പിത്തത്തിന്നുള്ള പ്രധാനചികിത്സയാണ്. ഈ ക്രിയ അനുബന്ധിയായ കഫത്തിന്നു ശുദ്ധിയെ വരുത്തുന്നതുമാണ്. കഷായതിക്തമധുരരസദ്രവ്യങ്ങൾ പ്രായേണ പിത്തഹരങ്ങളാണ്. തിക്തോഷണകഷായങ്ങൾ കഫഹരങ്ങളുമാണ്. പിത്തഹരദ്രവ്യങ്ങളിൽ തിക്തകഷായരസയുക്തദ്രവ്യങ്ങളെല്ലാം ഊർദ്ധ്വഗരക്തപിത്തത്തിൽ ഹിതവുമാണ്. ഇതാണ് വിരേചനോപക്രമണീയത്വാൽ ബഹ്വൌഷധത്വാച്ചസാദ്ധ്യം എന്നുപറഞ്ഞതിന്റെ സാരം. 8— അധോമാർഗ്ഗപ്രവൃത്തമായ—വാതസംമ്മിശ്രമായ രക്തപിത്തം വമനം ശീലിപ്പിക്കേണ്ടതാകയാലും വാതത്തിന്നും പിത്തത്തിന്നും കൂടി അനുഗുണമായ ഔഷധം മധുരരസദ്രവ്യം മാത്രമാകയാൽ ചികിത്സാവിഷയം അല്പൌഷധമായിത്തീരുകയാലും യാപ്യമാകുന്നു. 'അധോ യാപ്യം ചലാദ്ധ്യസ്മാത്തൽ പ്രച്ഛർദ്ദനസാധനം । അല്പൌഷധഞ്ച പിത്തസ്യ വമനം ന വരൌഷധം । അനുബന്ധി ചലോ യശ്ച ശാന്തയേപി ന തസ്യ തൽ । കഷായാശ്ച ഹിതാസ്തസ്യ മധുരാ ഏവ കേവലം' എന്നു വാഗ്ഭടാചാര്യൻ * 9—ഉഭയായനമായ രക്തപിത്തം വമനവും വിരേചനവും

രക്തപിത്തപ്രകോപസ്തു ഖലു പുരാ ദക്ഷയജ്ഞോദ്ധ്വംസേ രുദ്രകോപാമർഷാഗ്നിനാ പ്രാണിനാം പരിഗതശരീരപ്രാണാനാമഭിജ്വരമഭവൽ. 10

തസ്യാശുകാരിണോ ദാവാഗ്നേരിവാപതിതസ്യാത്യയികസ്യാശു പ്രശാന്ത്യൈ യതിതവ്യം മാത്രാം ദേശം കാലഞ്ചാഭിസമീക്ഷ്യ സന്തർപ്പണേനാപതർപ്പണേന വാ മൃദുമധുരശിശിരതിക്തകഷായൈരഭ്യ

---

ചെയ്യുന്നതാണതാകയാലും പിത്തശമനമായ രസങ്ങൾ കഷായതിക്തമധുരങ്ങളാകയാൽ ഇതുകളിൽ മധുരരസം കഫത്തേയും കഷായതിക്തരസങ്ങൾ വാതത്തേയും കോപിപ്പിക്കുന്നവകളാകയാലും ചികിത്സിപ്പാൻ പ്രയാസമുണ്ട്. അതിനാൽ ഉഭയമാർഗ്ഗപ്രവൃത്തമായ രക്തപിത്തം അനൌഷധമാകയാൽ അസാദ്ധ്യമാകുന്നു *

10— രക്തപിത്തമെന്ന ഈ രോഗം പണ്ട് ദക്ഷയാഗത്തെ നശിപ്പിക്കുവാൻ വേണ്ടി സദാശിവന്റെ കോപംനിമിത്തം മൂന്നാം തൃക്കണ്ണിലെ സംഹാരാഗ്നിയിൽനിന്ന്, പാപാചാരം നിമിത്തംപരിക്ഷീണായുസ്സുകളായ പ്രാണികളെ ഹിംസിക്കുവാൻ വേണ്ടി ഉണ്ടായതായ ജ്വരത്തിനോടുകൂടെ അവതരിച്ചതാകുന്നു * 11— അപ്രകാരമുള്ള പ്രഭാവത്തോടുകൂടിയ ഈ രക്തപിത്തം നാലുഭാഗവും ഒരുപോലെ കത്തിജ്വലിച്ചുവരുന്ന കാട്ടുതീയുപോലെ അതിവേഗത്തിൽ ശരീരനാശത്തെ വരുത്തുന്നതാകയാൽ അതു പിടിപെട്ടാൽ ക്ഷണത്തിൽ തന്നിവൃത്തിക്കായി പ്രയത്നം ചെയ്യുകയും വേണം. ആ ചികിത്സാസമ്പ്രദായത്തെ വിവരിക്കുന്നു.—മാത്ര ദേശം കാലം ഇതുകളെ നല്ലവണ്ണം ആലോചിച്ച് അതാതുകൾക്ക് അനുഗുണമായ വിധം സന്തർപ്പണമായോ അപതർപ്പണമായോ— ബൃംഹണമായോ ലംഘനമായോ ഉള്ള വിധത്തിൽ മൃദുവായും മധുരരസമായും ശീതവീര്യമായും തിക്തരസമായും കഷായരസമായുമുള്ളദ്രവ്യങ്ങളെ ഭക്ഷണത്തിന്നും അരച്ചു തേയ്ക്കുവാനും ധാരയ്ക്കും അവഗാഹത്തിന്നും സംസ്പർശനത്തിന്നും വമനവിരേചനാദികൾക്കും ഉപയോഗിക്കുകയും ഈ രോഗത്തിന്റെകാര്യത്തിൽ വളരെ മനസ്സിരുത്തി പ്രവൃത്തിക്കുകയും വേണം*

വഹാദ്യൈഃ പ്രദേഹപരിഷേകാവഗാഹസംസ്പർശൈർവ്വമനാദ്യൈ
ശ്ചാ തത്രാവഹിതേനേതി. 11

ഭവന്തി ചാത്ര.

സാദ്ധ്യം ലോഹിതപിത്തം തദ്യദൂർദ്ധ്വം പ്രതിപദ്യതേ
വിരേചനസ്യ യോഗിത്വാദ്ബഹുത്വാദൌഷധസ്യ ച. 12
വമനം ന ഹി പിത്തസ്യ ഹരണേ ശ്രേഷ്ഠമുച്യതേ
യശ്ച തത്രാനുഗോ വായുസ്തച്ഛാന്തൌ ചാവരം മതം. 13
സ്യാന്ന യോഗാവഹം തത്ര കഷായം തിക്തകാനി ച
തസ്മാദ്യാപ്യം സമാഖ്യാതം യദ്രക്തമനുലോമഗം. 14
രക്തന്തു യദധോഭാഗം തദ്യാപ്യമിതിനിശ്ചയഃ

---

ഈ വിഷയത്തിൽ താഴെ പറയുന്നവയെക്കൂടെ ധരിച്ചിരിക്കേണ്ടതാകുന്നു.

12—കണ്ണ്നാസികാനേത്രാസ്യങ്ങളായ ദ്വാരങ്ങളിൽ കൂടി സ്രവിക്കുന്നതായ ഊർദ്ധ്വഗരക്തപിത്തം പിത്തത്തിന്നു സ്വതെ ഹിതമായ വിരേകം ശീലിപ്പിക്കാവുന്നതും പിത്തശമനങ്ങളായ കഷായതിക്തമധുരരസങ്ങളിൽ കഷായതിക്തരസദ്രവ്യങ്ങളായ എല്ലാ ഔഷധങ്ങളും ധാരാളം പ്രയോഗിക്കാവുന്നതുമാകയാൽ സാദ്ധ്യമാകുന്നു * 13-15—രക്തപിത്തത്തിലെ രക്തം ഏതുമാർഗ്ഗത്തിൽകൂടി പ്രവൃത്തിക്കുന്നുവോ അതിൻെറ വിപരീതഭാഗത്തിൽ ശോധനവരുത്തുകയാണ് അതിന്നു പ്രധാനമായ പ്രതിവിധി. അനുലോമഗമായ— അധോഗമായ രക്തപിത്തത്തിൽ ചെയ്യേണ്ടുന്നത്, വമനവുമാണ്. അതു പിത്തശമനത്തിന്ന് ഒരിക്കലും ശ്രേഷ്ഠമായി ഭവിക്കുകയില്ല. വാതാദികൾക്കുള്ള പ്രധാന ചികിത്സ വസ്തിവ്വിരേകോവമനം എന്നാണ് തീച്ചപ്പെടുത്തിയിരിക്കുന്നത്. അപ്പോൾ വിരേകം ശീലിപ്പിച്ചുപചരിക്കേണ്ടതായ പിത്തത്തിന്ന തദ്വിപരീതമായ വമനം ഒരിക്കലും ഗുണകരമായി ഭവിക്കുകയില്ല എന്നു സാരം. എന്നു മാത്രമല്ല അധോഗരക്തപിത്തത്തിലെ അനുബന്ധിയായ ദോഷം വാതമാ

വമനസ്യാല്പയോഗിത്വാദല്പത്വാദ്ഭേഷജസ്യ ച. 15
രക്തപിത്തന്തു യന്മാൎഗ്ഗൗ ദ്വാവപി പ്രതിപദ്യതേ
അസാദ്ധ്യമപിതൽ ജ്ഞേയം പൂൎവ്വോക്താദപി കാരണാൽ. 16
ന ഹി സംശോധനം കിഞ്ചിദസ്യാസ്യ പ്രതിമാൎഗ്ഗഗം
പ്രതിമാൎഗ്ഗഞ്ച ഹരണം രക്തപിത്തേ വിധീയതേ. 17
ഏവമേവോപശമനം സൎവ്വശോ നാസ്യ വിദ്യതേ
സംസൃഷ്ടേഷു ച ദോഷേഷു സൎവ്വജിച്ഛമനം മതം. 18

---

കയാൽ ഈ വമനക്രിയ വാതശമനത്തിന്നു കൂടി മതിയാവുന്നതുമല്ല. അത്രയുമല്ല പിത്തഹരങ്ങളായ രസങ്ങളിൽ കഷായതിക്തരസങ്ങൾ—കഷായതിക്തരസാശ്രിതദ്രവ്യങ്ങൾ കൂടിയും വാതശമനങ്ങളാവുകയില്ല. ഇതുകൾ വാതത്തെ കോപിപ്പിക്കുകയാണ് ചെയ്യുക എന്നു താല്പൎയ്യം. ഈ വക കാരണങ്ങളാൽ അധോമാൎഗ്ഗപ്രവൃത്തമായ രക്തപിത്തം യാപ്യമാകുന്നു. അല്പമായ വമനം മാത്രമേ ചെയ്തുകൂടൂ. മധുരമെന്ന ഒരൊററ രസത്തെ ആശ്രയിച്ച ഔഷധങ്ങൾ മാത്രമെ പ്രയോഗിച്ചുകൂടൂ എന്നുള്ള കാരണത്താൽ അധോഗരക്തപിത്തം യാപ്യം തന്നെയാണെന്നാണ് പൂൎവ്വാചാൎയ്യന്മാരുടെ നിശ്ചയം * 16—ഉഭയായനമായ—മേല്പോട്ടും കീഴ്പോട്ടും എന്നുവേണ്ട രോമകൂപങ്ങളിൽകൂടിയും പുറപ്പെടുന്നതായ രക്തപിത്തം വിരേകവമനങ്ങൾ രണ്ടും ശീലിക്കുവാൻ പാടില്ലാത്തതാകയാൽ തീൎച്ചയായും അസാദ്ധ്യമാണെന്നുതന്നെ അറിയുകയും വേണം. 17—രക്തപിത്തചികിത്സ പ്രതിമാൎഗ്ഗഹരണമാണ്. ഉഭയായനത്തിൽ അതൊന്നും നിവൃത്തിയുമില്ല. വിരേകം ശീലിപ്പിച്ചാൽ കീഴ്പോട്ടുള്ള ഗതി വൎദ്ധിക്കും; വമനം ശീലിപ്പിച്ചാൽ മേല്പോട്ടുള്ള ഗതിയും വൎദ്ധിക്കും. അതാണ് 'നഹിസംശോധനം കിഞ്ചിദസ്യാസ്യ പ്രതിമാൎഗ്ഗഗം' എന്നു പ്രത്യേകം പറയുവാനുള്ള കാരണം. 18—ഈ വക കാരണങ്ങളാൽ ഈ ഉഭയായനത്തിന്നു തക്കതായ പ്രതിവിധി യാതൊന്നും കാണുന്നില്ല. ഇതു തീൎച്ചയായും അസാദ്ധ്യമെന്നു സാരം * ഇനി ഇ

ഇത്യുക്തം ത്രിവിധോദ്രേക്തം രക്തം മാർഗ്ഗവിശേഷതഃ
ഏഭ്യസ്തു ഖലു ഹേതുഭ്യഃ കിഞ്ചിത്സാദ്ധ്യം ന സിദ്ധ്യതി. 19
പ്രേഷ്യോപകരണാഭാവാദ്ദൌരാത്മ്യാദ്വൈദ്യദോഷതഃ
അകർമ്മതശ്ച സാദ്ധ്യത്വം കശ്ചിദ്രോഗോതിവർത്തതേ. 20
തത്രാസാദ്ധ്യത്വമേകം സ്യാൽ സാദ്ധ്യയാപ്യപരിക്രമാൽ
രക്തപിത്തസ്യ വിജ്ഞേയമിദം തസ്യോപദേക്ഷ്യതേ. 21
യൽ കൃഷ്ണമഥവാ നീലം യദ്വാ ശക്രധനുഷ്പ്രഭം
രക്തപിത്തമസാദ്ധ്യം തദ്വാസസോ രഞ്ജനഞ്ച യൽ. 22

---

തിൽതന്നെ അവാന്തരസംസർഗ്ഗജങ്ങളായി കാണുന്ന രക്തപിത്ത രോഗങ്ങളിൽ അതാതുകളെയെല്ലാം ശമിപ്പിക്കുന്നതായ ചികിത്സയും ചെയ്യണം * 19—20— ഊർദ്ധ്വഗം അധോഗം ഉഭയായനമെന്ന മാർഗ്ഗവിശേഷഗതികൊണ്ടു സാദ്ധ്യയാപ്യപരിത്യാജ്യങ്ങളായ രക്തപിത്തഭേദങ്ങളേയും വിവരിച്ചു. ഈ പറഞ്ഞ സാദ്ധ്യാദിവിഭാഗത്തിലെ സാദ്ധ്യമായതുതന്നെ യാപ്യമായോ അഥവാ പ്രത്യാഖ്യേയം തന്നെയോ ആയിത്തീൎന്ന എന്നും വന്നേക്കാം. അങ്ങിനെ വരുവാനുള്ള കാരണമെന്തെന്നാൽ, നല്ല പരിചാരകന്മാരും വിശിഷ്ടങ്ങളായ ഔഷധങ്ങളുമില്ലായ്കയും ഈ രോഗം സ്വൈരമില്ലെന്നാവുകയും വൈദ്യന്റെ അജ്ഞതനിമിത്തം വേണ്ടതുപോലെ ചികിത്സിക്കായ്കയും തന്നെയാകുന്നു. ഈ പറഞ്ഞ ദോഷങ്ങൾ സംഭവിച്ചാൽ ഏതു രോഗവും സാദ്ധ്യത്വത്തെ വിട്ടു യാപ്യപരിത്യാജ്യങ്ങളിൽ ചെന്നു ചാടുകയും ചെയ്യും * 21 — ഊർദ്ധ്വഗം സാദ്ധ്യം. അധോഗം യാപ്യം ഉഭയായനം അസാദ്ധ്യം എന്ന മുൻപറഞ്ഞ വിഭാഗപ്രകാരം അസാദ്ധ്യം ഒരുതരം മാത്രമാകുന്നു. എന്നാൽ സാദ്ധ്യയാപ്യങ്ങളിൽതന്നെ ചിലത് അസാദ്ധ്യങ്ങളായിത്തീരും. ആ വക രക്തപിത്തഭേദത്തിന്റെ വിശേഷലക്ഷണങ്ങളേയും ഉപദേശിച്ചുതരാം*22— രക്തപിത്തത്തിൽ ഛർദ്ദിച്ചോ അതിസരിച്ചോ പുറത്തുവരുന്ന രക്തം കറുത്തോ അ

ഭൃശം പൂത്യതിമാത്രഞ്ച സൎവ്വോപദ്രവവച്ച യൽ
ബലമാംസക്ഷയേ യച്ച തച്ച രക്തമസിദ്ധിമൽ 23
യേന ചോപഹതോ രക്തം രക്തപിത്തേന മാനവഃ
പശ്യേൽ ദൃശ്യം വിയച്ചൈവ തച്ചാസാദ്ധ്യമസംശയം. 24

ല്ലെങ്കിൽ നീലവൎണ്ണമായോ ഇന്ദ്രചാപസദൃശവൎണ്ണമായോ ഇരിക്കുക യും അതു വസ്ത്രത്തിൽ പററിയാൽ എത്രതന്നെ തിരുമ്പിയാലും കാ പോകാതിരിക്കുകയും ചെയ്യുന്നതായാൽ ആ രക്തപിത്തം അസാ ദ്ധ്യമാകുന്നു* 23— പുറത്തുവരുന്ന രക്തം അതിദുൎഗ്ഗന്ധത്തോടുകൂടി യിരിക്കുക, അങ്ങിനെ വരുന്നത് അത്യധികമായിരിക്കുക(ദിനംപ്ര തി അല്ലെങ്കിൽ ഒരു വേഗം കഴിഞ്ഞുപിന്നെ വരുന്ന വേഗത്തിൽമു മ്പിലുത്തേതിലും അധികരിച്ചിരിക്കുക), രക്തപിത്തത്തിന്നു പറ ഞ്ഞ ഉപദ്രവങ്ങളെല്ലാം കാണുക, ശരീരബലവും മാംസവും ക്ഷയി ച്ചുവന്നുണ്ടാവുക ഈ വക ലക്ഷണങ്ങൾ കണ്ടാൽ അതും അസാദ്ധ്യം തന്നെയാകുന്നു* 24— ഏതുതരം രക്തപിത്തമുള്ളവനും താൻ കാ ണുന്ന ഘടപടാദി സകല പദാൎത്ഥവും ആകാശത്തെ കൂടയും രക്ത വൎണ്ണമായി കാണുന്നുവോ ആ രക്തപിത്തവും അസാദ്ധ്യം തന്നെ യാകുന്നു. രക്തപിത്തത്തിന്റെ അസാദ്ധ്യലക്ഷണങ്ങളേയും ഉപ ദ്രവങ്ങളേയും ഗ്രന്ഥാന്തരങ്ങളിൽ ഇങ്ങിനെ വിവരിച്ചിരിക്കുന്നു: 'ര ക്തപിത്തം ഭൃശം രക്തം കൃഷ്ണമിന്ദ്രധനുഃപ്രഭം। താമ്രഹാരിദ്രഹരിതം ത്രപം രക്തം പ്രദൎശയേൽ। രോമകൂപപ്രവിസൃതം കണ്ഠാസ്യഹൃദയേ സജൽ। വാസസോ രഞ്ജനം പൂതി വേഗവച്ചാതിഭൂരി ച। വൃദ്ധം പാണ്ഡുജ്വരച്ഛൎദ്ദികാസശോഫാതിസാരിണം। ദൌൎബ്ബല്യശ്വാസകാ സജ്വരവമഥുമദാഃ പാണ്ഡുതാദാഹമൂൎച്ഛാഃ ഭുക്തേ ഘോരോ വിദാഹ സ്ത്വധൃതിരപി സദാ ഹൃദ്യതുല്യാ ച പീഡാ। തൃഷ്ണാ കോഷ്ഠസ്യ ഭേദഃ ശിരസി ച തപനം പൂതിനിഷ്ഠീവനത്വം ഭക്തദ്വേഷാവിപാകൌ വികൃതിരപി ഭവേദ്രക്തപിത്തോപസൎഗ്ഗാഃ।മാംസപ്രക്ഷാളനാഭം ക്വ ഥിതമിവ ച യൽ കൎദ്ദമാംഭോനിഭം വാ മേദഃ പൂയാസ്രകല്പം യകൃദി

തത്രാസാദ്ധ്യം പരിത്യാജ്യം യാപ്യം യത്നേന യാപയേൽ
സാദ്ധ്യഞ്ചാവഹിതഃ സിദ്ധൈർഭേഷജൈഃ സാധയേൽഭിഷക് 25

തത്ര ശ്ലോകൌ

കാരണം നാമ നിവൃത്തിം പൂർവ്വരൂപാണ്യുപദ്രവാൻ
മാർഗ്ഗൌ ദോഷാനുബന്ധഞ്ച സാദ്ധ്യത്വം നച ഹേതുമൽ. 26
നിദാനേ രക്തപിത്തസ്യ വ്യാജഹാര പുനർവ്വസുഃ
വീതമോഹരജോദോഷലോഭമാനമദസ്പൃഹഃ. 27

ഇതി ചരകസംഹിതായാം
നിദാനസ്ഥാനേ
രക്തപിത്തനിദാനം നാമ ദ്വിതീയോദ്ധ്യായഃ.

---

വ യദി വാ പകജംബൂഫലാഭം। യൽ കൃഷ്ണം യച്ച നീലം ഭൃശമതി കുണപം യത്ര ചോക്താ വികാരാസ്തദ്വർജ്ജ്യം രക്തപിത്തം സുരപതിധനുഷാ യച്ച തുല്യം വിഭാതി। ലോഹിതം ഛർദ്ദയേദ്യസ്തു ബഹുശോ ലോഹിതേക്ഷണഃ। ലോഹിതോൽഗാരദർശീ ച മ്രിയതേ രക്തപൈത്തികഃ'* 25— ഈ പറഞ്ഞ സാദ്ധ്യയാപ്യപരിത്യാജ്യരക്തപിത്തങ്ങളിൽ അസാദ്ധ്യലക്ഷണമുള്ള രക്തപിത്തത്തെ വൈദ്യൻ തീരെ വർജ്ജിക്കണം. യാപ്യമായതിനെ മനസ്സിരുത്തിച്ചികിത്സിച്ച് അസാദ്ധ്യനിലയിൽ ചാടാതെ കഴിച്ചുകൂട്ടണം. സാദ്ധ്യമായതിനെ കൈകണ്ട മരുന്നുകൾകൊണ്ടു മനസ്സിരുത്തി ചികിത്സിച്ചു മാറുകയും വേണം. *

അദ്ധ്യായവിവരണം.

26-27—രക്തപിത്തമുണ്ടാകുവാനുള്ള കാരണം രക്തത്തോടു കൂടിയ പിത്തത്തെ രക്തമെന്നു പറയുവാനുള്ളകാരണം പൂർവ്വരൂപങ്ങൾ ഉപദ്രവങ്ങൾ രക്തപ്രവൃത്തിമാർഗ്ഗങ്ങൾ അതുകളിലെ ദോഷാനുബന്ധം സാദ്ധ്യാസാദ്ധ്യവിഭാഗം അതുകളുടെ ഹേതു ഇതുകളെല്ലാം ഈ രക്തപിത്തനിദാനമെന്ന അദ്ധ്യായത്തിൽ മോഹവും രജോദോഷവും ലോഭവും മാനവും മദവും സ്പൃഹയുമില്ലാത്ത ആത്രേയഭഗവാൻ വിശദമായി പറഞ്ഞിരിക്കുന്നു *

ഇതി ചരകസംഹിതാവ്യാഖ്യാനേ
വാചസ്പത്യേ
നിദാനസ്ഥാനേ ദ്വിതീയോദ്ധ്യായഃ. (2)

## അദ്ധ്യായം 3. ഗുല്മനിദാനം.

—*—

അഥാതോ ഗുല്മനിദാനം വ്യാഖ്യാസ്യാമഃ.
ഇതി ഹ സ്മാഹ ഭഗവാനാത്രേയഃ.
ഇഹ ഖലു പഞ്ച ഗുല്മാ ഭവന്തി. തദ്യഥാ—വാതഗുല്മഃ പി

## അദ്ധ്യായം 3.

ഇനി ഗുല്മനിദാനത്തെ പറയാം:—

1—ഗുന്മൻ അഞ്ചുപ്രകാരത്തിലാകുന്നു. അതെങ്ങിനെയെന്നാൽ, വാതഗുന്മൻ പിത്തഗുന്മൻ കഫഗുന്മൻ സന്നിപാതഗുന്മൻ രക്തഗുന്മൻ ഇങ്ങിനെയാണ് ഗുന്മത്തിൻെറ അഞ്ചുവ്യത്യാസം. ഈ വിഷയത്തിൽ വാഹടാചാൎയ്യൻ 'ഗുല്മോഷ്ടധാ പൃഥഗ്ദോഷൈഃ സംസൃഷ്ടൈന്നിചയം ഗതൈഃ। ആൎത്തവസ്യ ച ദോഷേണ നാരീണാം ജായതേഷ്ടമഃ' എന്നിങ്ങിനെ ഗുന്മൻ എട്ടുപ്രകാരത്തിലാണെന്നു പറയുന്നു. എന്നാൽ മാധവാചാൎയ്യൻ 'ദുഷ്ടാ വാതാദയോത്യൎത്ഥം മിഥ്യാഹാരവിഹാരതഃ । കുൎവ്വന്തി പഞ്ചധാ ഗുല്മം കോഷ്ഠാന്തൎഗ്രന്ഥിരൂപിണം। തസ്യ പഞ്ചവിധം സ്ഥാനം പാൎശ്വഹൃന്നാഭിവസ്തയഃ। ഹൃന്നാഭ്യോരന്തരേ ഗ്രന്ഥിഃ സഞ്ചാരീ യദി വാചലഃ। വൃത്തശ്ച യോപചയവാൻ സ ഗുല്മ ഇതി കീൎത്തിതഃ। സ വ്യസ്തൈൎജ്ജായതേ ദോഷൈഃ സമസ്തൈരപി ചോച്ഛ്രിതൈഃ । പുരുഷാണാം, തഥാ സ്ത്രീണാം ജ്ഞേയോ രക്തേന ചാപരഃ' എന്നിങ്ങിനെ മഹൎഷിയുടെ മതത്തെത്തന്നെ പ്രതിപാദിക്കുകയും ചെയ്യുന്നു. ക്ഷാരപാണിമഹൎഷി 'സ്ത്രീണാമാൎത്തവജോ ഗുല്മോ ന പുംസാമുപജായതേ। അന്യസ്ത്വസൃഗ്ഭവോ ഗുല്മഃ സ്ത്രീണാം പുംസാം ച ജായതേ' എന്നിങ്ങിനെ ധാതുരൂപമായ രക്തംനിമിത്തവും ഒരുതരം ഗുന്മനുണ്ടാകുമെന്നു പറയുന്നു. പക്ഷെ അതു പിത്തഗുന്മത്തിൻെറ അവാന്തരഭേദമായിരിക്കും. അതുപോലെ സംസൎഗ്ഗഗുന്മൻ സന്നിപാതഗു

ത്തഗുല്മഃ ശ്ലേഷ്മഗുല്മോ നിചയഗുല്മശ്ശോണിതഗുല്മ ഇതി. 1

ഏവംവാദിനം ഭഗവന്തമാത്രേയമഗ്നിവേശ ഉവാച. കഥമിഹഭഗവൻ പഞ്ചാനാം ഗുല്മാനാം വിശേഷമഭിജാനീമഹേ. നഹ്യവിശേഷവിദ്രോഗാണാമൌഷധവിദപി ഭിഷൿ പ്രശമനസമത്ഥ ഇതി. 2

തമുവാച ഭഗവാനാത്രേയഃ. സമുത്ഥാനപൂർവ്വരൂപലിംഗവേദനോപശയവിശേഷേഭ്യോ വിശേഷവിജ്ഞാനം ഗുല്മാനാം ഭവത്യന്യേ

---

ന്മന്റെ അവാന്തരമാകയാൽ ആ വ്യത്യാസത്തെ ഇവിടെ വേറെ വിവക്ഷിച്ചിട്ടില്ലെന്നു മാത്രമേ ഉള്ളൂ. അവാന്തരഭേദങ്ങളെല്ലാം യുക്തി കൊണ്ടറിയാവുന്നതുമാണ്*

2— ഇപ്രകാരം ഉപദേശിച്ച ദത്താത്രേയഭഗവാനോട് അഗ്നിവേശൻ ഇങ്ങിനെ ചോദിച്ചു: അല്ലയോ ഭഗവൻ! ഗുന്മൻ അഞ്ചുപ്രകാരത്തിലാണെന്നുമാത്രം ഉപദേശിച്ചാൽ ഞങ്ങളാൽ ചിലർ അതിന്റെ പ്രത്യേകം പ്രത്യേകമുള്ള ഭേദത്തെ എങ്ങിനെയാണ് അറിയുക? ചികിത്സിക്കുവാൻ പുറപ്പെടുന്ന വൈദ്യൻ ഓരോ രോഗങ്ങൾക്കുമുള്ള സകലവിധ ഔഷധങ്ങളേയും അറിയുന്നവനാണെങ്കിൽക്കൂടി രോഗവിശേഷജ്ഞാനമില്ലാത്തവനാണെങ്കിൽ അവന്റെ മരുന്നുകൊണ്ടു യാതൊരു പ്രയോജനവുമുണ്ടാവുകയില്ല. അവനു ഒരു രോഗത്തേയും മാററുവാൻ കഴിയുകയുമില്ല* അതിനാൽ ഗുന്മന്റെ പ്രത്യേകലക്ഷണങ്ങളെ വിശദമായി ഉപദേശിച്ചുതരണേ എന്നഭിപ്രായം*

3— ഇപ്രകാരം ചോദിച്ച സമയം ദത്താത്രേയഭഗവാൻ അഗ്നിവേശനോട് ഇങ്ങിനെ മറുവടി പറഞ്ഞു. അല്ലയോ അഗ്നിവേശ! ഗുന്മനെന്ന ഈ രോഗത്തിന്റെ എന്നുവേണ്ട മററു സകല രോഗങ്ങളുടേയും വിശേഷവിജ്ഞാനം സിദ്ധിക്കുന്നത് അതാതു രോഗങ്ങളുടെ സമുത്ഥാനം പൂർവ്വരൂപം രോഗസ്വഭാവം വേദന ഉപശയം ഇതുകളുടെ വിശേഷങ്ങളിൽ നിന്നുതന്നെ— സമുത്ഥാനാദിവി

ഷാഞ്ച രോഗാണാമഗ്നിവേശ! തത്ര ഖലു ഗുല്മേഷൂച്യമാനം നിബോധ. 3

യദാ പുരുഷോ വാതളോ വിശേഷേണ ജ്വരവമനവിരേചനാതീസാരാണാമന്യതമേന കർശനേന കർശിതോ വാതളമാഹാരമാഹരതി ശീതം വാ വിശേഷേണാതിമാത്രസ്നേഹപൂർവ്വേ വാ വമനവിരേചനേ പിബത്യനുദീൎണ്ണാൻ വാതമൂത്രപുരീഷവേഗാൻ നിരുണദ്ധ്യത്യശിതോ വാ പിബതി നവോദകമതിമാത്രമതിമാത്രസംക്ഷോഭിണാ വാ യാനേന യാത്യതിവ്യവായവ്യായാമമദ്യരുചിർവ്വാഭിഘാതമിച്ഛതി വാ വിഷമാശനശയനസ്ഥാനചംക്രമണസേവീ വാ ഭവതി അന്യദ്വാ കിഞ്ചിദേവംവിധം വാതിമാത്രം വ്യായാമജാതമാരഭതേ തസ്യാപചാരാദ്വാതഃ പ്രകോപമാപദ്യതേ. 4

---

ശേഷങ്ങളെ നോക്കി അറിയുന്നതിൽനിന്നുതന്നെയാകുന്നു. അതിനാൽ ഗുന്മനെക്കുറിച്ചുള്ള സമുത്ഥാനാദിഭേദത്തെ ഞാൻ വിസ്തരിച്ചു പറഞ്ഞുതരാം. മനസ്സിരുത്തി ധരിക്കുക *

4— സ്വതേ വാതപ്രകൃതിയായവൻ ശരീരത്തെ കർശിപ്പിക്കുന്നതായ ജ്വരം വമനം വിരേകം അതിസാരം ഇതിൽ ഏതെങ്കിലും ഒന്നുകൊണ്ടു വിശേഷേണ കർശനം വരികയും പിന്നെയും വാതളങ്ങളായ ആഹാരപദാൎത്ഥങ്ങളെത്തന്നെ ഭക്ഷിക്കുകയോ അതിശീതമായ അന്നപാനാദികളെ ശീലിക്കുകയോ സ്നേഹാതിയോഗം വന്നസമയം വമനവിരേചനങ്ങളെ ശീലിക്കുകയോ അപ്രവൃത്തങ്ങളായ അധോവാതമൂത്രപുരീഷവേഗങ്ങളെ പുറപ്പെടിക്കുകയോ പ്രവൃത്തങ്ങളായ മേൽപറഞ്ഞ വേഗങ്ങളെ ധരിക്കുകയോ അതിമാത്രമായ ഭക്ഷണം കഴിച്ചതിന്നുശേഷം പുതുവെള്ളം കണക്കിലധികം കുടിക്കുകയോ കലശലായി കുലുക്കമുള്ള യാനങ്ങളിൽക്കൂടി സഞ്ചരിക്കുകയോ അവയവങ്ങളെ യഥാസ്ഥാനത്തു വെക്കാതെ ഭക്ഷണംകഴിക്കുക കിടക്കുക ഇരിക്കുക സഞ്ചരിക്കുക ഇതുകളെ ശീലിക്കുകയോ ചെയ്യുകയും ഇതേവിധം വാതകോപനങ്ങളായ മററു വ്യായാമങ്ങളേയും അവനവന്റെ ശക്തിയിൽ കവിഞ്ഞവിധം പ്രവൃത്തി

സ പ്രകുപിതോ മഹാസ്രോതോഽനുപ്രവിശ്യ രൗക്ഷ്യാൽ കഠിനീകൃത്യാപ്ലുത്യ പിണ്ഡിതാവസ്ഥാനം കരോതി. ഹൃദി വസ്തൗ പാർശ്വയോർന്നാഭ്യാം വാ സ ശൂലമുപജനയതി. സ വാതജന്യാനനേകവിധാൻ വേദനാവിശേഷാൻ ജനയതി ഗ്രന്ഥിംശ്ചാനേകവിധാൻ. പിണ്ഡിതശ്ചാവതിഷ്ഠതേ. സ പിണ്ഡിതത്വാൽ ഗുല്മ ഇത്യുപചര്യ്യതേ. 5

സ മുഹുരാധ്മാതി മുഹുരല്പത്വമാപദ്യതേ അനിയതവേദനശ്ചലത്വാദ്വായോഃ. പിപീലികാസംപ്രകീർണ്ണ ഇവ തോദസ്ഫുരണായാമസങ്കോചഹർഷപ്രളയോദയബഹുലസ്സദാതുരശ്ച സൂച്യേവ

---

ക്കുവാൻ തുടങ്ങുകയും ചെയ്യാൽ ആ വക അപചാരംനിമിത്തം അവൻെറ ശരീരചരനായ വായു കോപിക്കുകയും ചെയ്യും * 5— അങ്ങിനെ കോപിച്ച വായു ജഠരത്തെ പ്രാപിക്കുകയും രൗക്ഷ്യംനിമിത്തം തന്നെത്താൻ കഠിനനായിത്തീൎന്ന്, ഹൃദയത്തിലോ വസ്തിപ്രദേശത്തോ വാരിഭാഗങ്ങളിലോ നാഭിയിങ്കലോ ഉള്ളിലിറങ്ങിയിരുന്നുകൊണ്ട് പിണ്ഡാകൃതിയായിരിക്കുകയും ശൂലവേദനയെ ഉണ്ടാക്കുകയും ചെയ്യും. അത് വാതകോപംനിമിത്തമുണ്ടാകുമെന്നു സൂത്രസ്ഥാനത്തിൽ വിവരിച്ചതായ അനേകതരം വേദനകളേയും ഉണ്ടാക്കിത്തീൎക്കും. മുഴച്ചുനടക്കുന്ന മുഴകൾ പലപ്രകാരത്തിലായിക്കാണും. എപ്പോഴും പിണ്ഡാകൃതിയായിത്തന്നെയിരിക്കും. വായു സ്വതേ അമൂൎത്തമായിട്ടുള്ളതാണെങ്കിലും അതു പിണ്ഡാകൃതിയായി കാണപ്പെടുന്നതിനാൽ അതിനെ ഗുന്മമെന്ന പ്രത്യേകനാമംകൊണ്ടു പറയപ്പെടുകയും ചെയ്യും * 6— ആ വാതഗുന്മൻ ഇടക്കിടക്കു വീൎക്കുകയും ചിലപ്പോൾ ചെറുതായി കാണുകയും ചെയ്യും. വായു സ്വതേ ചലനാകയാൽ വേദനക്കു യാതൊരു വ്യവസ്ഥയുമുണ്ടാവുകയില്ല. ഗുന്മമുള്ള ദിക്കിൽ ഉറുമ്പു പൊതിഞ്ഞതായി തോന്നും. കുത്തിനോവുകയും പിളൎന്നുനോവുകയും ആയാമവും കോച്ചലും തരിപ്പും തൻെറടക്കേടും കലശലായിരിക്കും. രോഗിയുടെ ദേഹമാസകലം സൂചികൊണ്ടോ കുററികൊണ്ടോ കലശലായിത്തറക്കുംപോ

ങ്കനേവ ചാതിവിദ്ധമാത്മാനം മന്യതേപി ച ദിവസാന്തേ ജൃംഭ്യ
തേ ശുഷ്യതി ചാസ്യാസ്യമുച്ഛ്വാസശ്ചോപരുദ്ധ്യതേ ഹൃഷ്യന്തി രോ
മാണി വേദനായാഃ പ്രാദുർഭാവേ പ്ലീഹാടോപാന്ത്രകൂജാവിപാകോ
ദാവർത്താങ്ഗമർദ്ദമന്യാശിരശ്ശംഖശൂലവൃദ്ധിരോഗാശ്ചൈനമുപദ്രവന്തി
കൃഷ്ണാരുണപരുഷത്വങ്നഖനയനവദനമൂത്രപുരീഷശ്ച ഭവതി.
നിദാനോക്താനി ചാസ്യ നോപശേരതേ വിപരീതാനി ചോപശേ
രത ഇതി വാതഗുന്മഃ. 6

തൈരേവ തു കർശനൈഃ കർശിതസ്യാമ്ലലവണ കടുകക്ഷാരോ
ഷ്ണതീക്ഷ്ണശുഷ്കവ്യാപന്നമദ്യഹരിതകഫലാമ്ലാനാം വിദാഹിനാഞ്ച

---

ലെ തോന്നുകയുംചെയ്യും. ദിവസാന്തത്തിങ്കൽ (ഇതു രാത്രി ഭക്ഷണ
കാലം മുതലായതിന്റേയും ഉപലക്ഷണമാകുന്നു) പനിക്കുകയും വാ
യ വാളുകയും ശ്വാസോച്ഛ്വാസങ്ങൾ തടയുകയും വേദന വരുവാൻ
തുടങ്ങുമ്പോൾ രോമാഞ്ചമുണ്ടാവുകയും ചെയ്യും. ഇതുള്ളവന്ന് പ്ലീ
ഹരോഗം എിരമ്പുക ആന്ത്രകൂജനം ദഹനക്ഷയം ഉദാവർത്തം അംഗ
മർദ്ദം മന്യാസ്തംഭം തലവേദന ശംഖശൂലം വൃദ്ധിരോഗം ഈ ഉപ
ദ്രവരോഗങ്ങൾകൂടെ ഉണ്ടാവുകയും ചെയ്യും. ത്വക്ക് നഖം കണ്ണ്
മുഖം മൂത്രം മലം ഇതുകൾ കൃഷ്ണവർണ്ണങ്ങളായോ അരുണവർണ്ണങ്ങ
ളായോ വരികയും പരുഷങ്ങളായിത്തീരുകയും ചെയ്യും. വാതഗുന്മ
കാരണങ്ങളായിപ്പറഞ്ഞ (4-ാം ഗദ്യത്തിൽ പറഞ്ഞ) യാതൊന്നു
ശീലിച്ചാലും ഭേദം കിട്ടാതിരിക്കുകയും അതിന്നു വിപരീതങ്ങളായ
തുകളെ ശീലിച്ചാൽ ഗുണം കിട്ടുകയും ചെയ്യും. ഇതാണ് വാതഗു
ന്മന്റെ ലക്ഷണം *

7—പിത്തഗുന്മലക്ഷണത്തെ വിവരിക്കുന്നു:—മുൻപറഞ്ഞ വാ
തകോപകാരണങ്ങളാൽ കർശനംവന്നവൻ അമ്ലലവണകടുകക്ഷാര
രസങ്ങളേയും ഉഷ്ണങ്ങളും തീക്ഷ്ണങ്ങളും ശുഷ്കങ്ങളുമായ പദാർത്ഥങ്ങ
ളും കേടുവന്ന മദ്യവും പച്ചക്കറിസാധനങ്ങളും മരപ്പുളിയും ഉൾപ്പു
ഴുക്കത്തെ ഉണ്ടാക്കുന്നവയായ ശാകങ്ങളും മാംസങ്ങളും ശീലിക്കുകയും
അജീർണ്ണാശനവും അദ്ധ്യശനവും ചെയ്യുകയും നിമിത്തം ആമാശയ

A2

ശാകമാംസാനാമുപയോഗാദജീർണ്ണാദ്ധ്യശനാദ്രൗക്ഷ്യാദനഗതേ ചാമാശയേ വമനവിരേചനമതിവേലസന്ധാരണം വാതാതപൌ ചാതിസേവമാനസ്യ പിത്തം സഹ മാരുതേന പ്രകോപമാപദ്യതേ. 7

തൽ പ്രകുപിതം മാരുത ആമാശയൈകദേശേ സംവൎത്ത്യ താനേവ വേദനാപ്രകാരാനുപജനയതി യ ഉക്താ വാതഗുല്മേ. പിത്തം തേന വിദഹതി കുക്ഷൌ ഹൃദ്യുരസി കണ്ഠേ ച സ വിദഹ്യമാനഃ സധൂമമിവോൽഗാരമുൽഗിരത്യമ്ലാന്വിതം. ഗുല്മാവകാശശ്ചാസ്യ ദഹ്യതേ ദൂയതേ ധൂപ്യതേ ഊഷ്മായതേ സ്വിദ്യതി ക്ലിദ്യതിമൃദുശ്ശിഥില ഇവ ചാസ്പൎശാസഹോല്പരോമാഞ്ചോ ഭവതി. ജ്വരഭ്രമദവഥുപിപാസാഗളവദനതാലുശോഷപ്രമോഹവിഡ്ഭേദാശ്ച ഭവന്തി. ഹരിതഹാരിദ്രത്വങ്നഖനയനവദനമൂത്രപുരീഷശ്ച ഭവതി നിദാനോ

---

ത്തിൽ രൂക്ഷതവരികയും അങ്ങിനെ രൗക്ഷ്യംവന്നിരിക്കുമ്പോൾ വമനവിരേകങ്ങൾ ശീലിക്കുകയും അധോവാതാദിവേഗങ്ങളെ അതിയായി ധരിക്കുകയും കാററം വെയിലും വേണ്ടതിലധികം കൊള്ളുകയും ചെയ്യാൽ വായുവിനോടുകൂടെ പിത്തവും കോപിക്കും * 8—പിത്തത്തോടുകൂടെ കോപിച്ചതായ വാതം ആ കോപിച്ച പിത്തത്തെ ആമാശയത്തിന്റെ ഒരു ഭാഗത്തു നിൎത്തുകയും വാതഗുല്മന്നു പറഞ്ഞ എല്ലാതരം വേദനാഭേദങ്ങളെ പുറപ്പെടിക്കുകയും ചെയ്യും. സ്വതേപ്രകോപത്തെ പ്രാപിച്ചതാണെങ്കിലും കുപിതമായ വാതത്താൽ ആമാശയൈകദേശത്തിൽനിന്നു പുറത്തിറങ്ങുവാൻ പാടില്ലാത്തവിധം നിരോധിക്കപ്പെട്ട പിത്തം അവിടെ ഇരുന്നുകൊണ്ട് കുക്ഷിഹൃദയം ഉരസ്സ് കണ്ഠം എന്ന സ്ഥാനങ്ങളിൽ ചുട്ടുനീറലിനെയും പുകഞ്ഞുതേട്ടലിനേയും പുളിച്ചുതേട്ടലിനേയുമുണ്ടാക്കും. ഗുല്മം ഇരിക്കുന്ന സ്ഥാനം പൊള്ളുകയും വേദനപ്പെടുകയും പുകയുകയും നീറുകയും വിയർക്കുകയും നനയുകയും ചെയ്യും. ഗുല്മം അത്യന്തം മൃദുവായും ശിഥിലമായുമിരിക്കും. ആ സ്ഥാനം തൊടുന്നതു വളരെ സങ്കടമായിരിക്കും. ഇതിന്റെ വേദനാപ്രാദുൎഭാവത്തിൽ രോമാഞ്ചം

ക്താനി ചാസ്യ നോപശേരതേ വിപരീതാനി ചാസ്യ ചോപശേരത ഇതി പിത്തഗുല്മഃ. 8

തൈരേവ തു കർമ്മഭിഃ കൎശിതസ്യാത്യശനാൽ സ്നിഗ്ദ്ധഗുരുമധുരശീതാശനാൽ പിഷ്ടേക്ഷുക്ഷീരമാഷതിലഗുഡവികൃതിസേവനാന്മദ്യപാനാദ്ധരിതകാതിപ്രണയനാദാനൂപൌദകഗ്രാമ്യമാംസാതിഭക്ഷണാൽ സന്ധാരണാദതിസൗഹിത്യസ്യചാതിപ്രഗാഢമുദകപാനാൽ സംക്ഷോഭണാദ്വാ ശരീരസ്യ ശ്ലേഷ്മാ സഹ മാരുതേന പ്രകോപമാപദ്യതേ. 9

തം പ്രകുപിതം മാരുത ആമാശയൈകദേശേ സംവൎത്ത്യ താനേവ വേദനാപ്രകാരാനുപജനയതി യ ഉക്താ വാതഗുല്മേ. ശ്ലേഷ്മാ

---

വളരെ കുറച്ചുമാത്രമേ ഉണ്ടാവുകയുള്ളൂ. ഇതുള്ളവന്ന് പനിയും തലതിരിച്ചിലും ചുട്ടുനീറലും ദാഹവും തൊണ്ടയിലും വായയിലും താലുപ്രദേശത്തും വാൎച്ചയും മോഹാലസ്യവും അതിസാരവും ഉണ്ടാകും. ത്വക്ക് നഖം നയനം വദനം മൂത്രം മലം ഇതുകൾ പച്ചനിറമായോ മഞ്ഞൾനിറമായോ ഭവിക്കും. ഈ പറഞ്ഞ പിത്തഗുല്മന്നു കാരണഭൂതങ്ങളായ ആഹാരവിഹാരങ്ങൾ ശീലിച്ചാൽ അതു വീണ്ടും വൎദ്ധിക്കും. തദ്വിപരീതങ്ങളായതുകൾ ശീലിച്ചാൽ ഇതിന്നു സുഖം കിട്ടുകയും ചെയ്യും. ഇതാണ് പിത്തഗുല്മലക്ഷണം *

9—കഫഗുല്മനിദാനത്തെ വിവരിക്കുന്നു:—വാതഗുല്മനുണ്ടാകുവാൻ പറഞ്ഞ കൎമ്മങ്ങളെ ശീലിക്കുകനിമിത്തം കൎശനംവന്നവൻ അത്യശനം ശീലിക്കുകയും സ്നിഗ്ദ്ധങ്ങളും ഗുരുത്വമുള്ളവയും മധുരരസങ്ങളും ശീതവീൎയ്യങ്ങളുമായ പദാൎത്ഥങ്ങളെ ശീലിക്കുകയും അരിപ്പിട്ട് കരിമ്പ് പാല് ഉഴുന്ന് എള്ള് ശൎക്കര ഇതുകൾകൊണ്ടുണ്ടാക്കിയ പലഹാരങ്ങളെ ശീലിക്കുകയും മദ്യപാനംചെയ്യുകയും ഹരിതപദാൎത്ഥം അതിയായി കഴിക്കുകയും ആനൂപങ്ങളും ഔദകങ്ങളും ഗ്രാമ്യങ്ങളുമായ മാംസങ്ങൾ അതിയായി ശീലിക്കുകയും വേഗസന്ധാരണം ചെയ്യുകയും അത്യന്തം സുഖിച്ചിരിക്കുന്നവൻ അതിയായി വെള്ളംകുടിക്കുകയും ശരീരത്തിന്നു വേണ്ടതിലധികം സംക്ഷോഭണം

തസ്യ ശീതജ്വരാരോചകാവിപാകാംഗമർദ്ദഹർഷഹൃദ്രോഗഛർദ്ദിനിദ്രാലസ്യസ്തൈമിത്യഗൗരവ ശിരോഭിതാപാനുപജനയതി. 10

അപി ച ഗുന്മസ്യ സ്ഥൈര്യഗൗരവകാഠിന്യാവഗാഢസുപ്തതാസ്തഥാ കാസശ്വാസപ്രതിശ്യായാൻ രാജയക്ഷ്മാണഞ്ചാതിപ്രവൃദ്ധഃ ശൈത്യം ത്വങ്നഖനയനവദനമൂത്രപുരീഷേഷൂപജനയതി നിദാനോക്താനി ചാസ്യ നോപശേരതേ തദ്വിപരീതാനി ചോപശേരത ഇതി ശ്ലേഷ്മഗുന്മഃ. 11

ത്രിദോഷഹേതുലിംഗസന്നിപാതാത്തു സാന്നിപാതികം ഗുന്മ

---

വരുത്തുകയുംചെയ്യാൽ കഫം വാതത്തോടുകൂടെ കോപിക്കും* 10—മേൽപ്രകാരം കഫത്തോടുകൂടെ കോപിച്ച വായു ആ കോപിച്ച കഫത്തെ സ്വസ്ഥാനത്തുനിന്നെടുത്ത് ആമാശയത്തിന്റെ ഒരു ഭാഗത്തു കൊണ്ടുവെയ്ക്കുകയും വാതഗുന്മന്നു പറഞ്ഞ വേദനാപ്രകാരങ്ങളെ പ്രകാശിപ്പിക്കുകയും ചെയ്യും. അങ്ങിനെ വായുവിനാൽ ആമാശയത്തിൽ നിക്ഷേപിക്കപ്പെട്ട കോപിച്ച കഫം ഈ ഗുന്മരോഗിക്ക് വിറച്ചു പനി രുചിക്ഷയം ദഹനക്ഷയം അംഗമർദ്ദം രോമാഞ്ചം ഹൃദ്രോഗം ഛർദ്ദി ഉറക്കം ആലസ്യം സ്തൈമിത്യം ശരീരത്തിന്നു കനം തലവേദന ഇതുകളെ ഉണ്ടാക്കിത്തീർക്കും. 11—അത്രയുമല്ല ഗുന്മന്നു നല്ല കട്ടിയും കനവുമുണ്ടായിരിക്കും. അതു വളരെ അകത്തായിരിക്കും. അതുള്ളേടിക്കിൽ തരിപ്പുമുണ്ടാകും. അതു വർദ്ധിച്ചാൽ (മുൻപറഞ്ഞ ശീതജ്വരാദികളുടേയും പുറമെ) കുര ശ്വാസംമുട്ടൽ പീനസം ക്ഷയം ഇതുകളെക്കൂടെ ഉണ്ടാക്കിത്തീർക്കും. ഇതുണ്ടായാൽ ത്വക്ക് നഖം നയനം വദനം മൂത്രം മലം ഇതുകൾ വിളർത്തിരിക്കും. കഫഗുന്മഹേതുക്കളായതുകളെ ശീലിച്ചാൽ സുഖം കിട്ടുകയില്ല; തദ്വിപരീതങ്ങളായതുകളെ ശീലിച്ചാൽ സുഖം കിട്ടുകയും ചെയ്യും. ഇതാണ് കഫഗുന്മന്റെ ലക്ഷണം *

12—സന്നിപാതഗുന്മലക്ഷണത്തെ വിവരിക്കുന്നു:—മുൻപറഞ്ഞ മൂന്നുതരം ഹേതുക്കളും കൂടിക്കലരുകനിമിത്തം വാതാദിഗുന്മലക്ഷണങ്ങളെല്ലാം കൂടിച്ചേർന്നു കാണുന്നതു സന്നിപാതഗുന്മനാകുന്നു. ഈ സന്നിപാതഗുന്മൻ പ്രതിഷിദ്ധോപക്രമത്വമുള്ളതാകു

മുപദിശന്തി കുശലാഃ. സ പ്രതിഷിദ്ധോപക്രമത്വാദസാദ്ധ്യോ നിചയഗുന്മഃ. 12

ശോണിതഗുന്മസ്തു ഖലു സ്ത്രിയാ ഏവ ഭവതി ന പുരുഷസ്യ. ഗർഭകോഷ്ഠാർത്തവാഗമനവൈശേഷ്യാൽ. 13

---

യാൽ—വാതത്തിന്നുള്ള മധുരാമ്ലലവണരസങ്ങളെ ശീലിക്കുമ്പോൾ കഫം കോപിക്കും, കഫശമനത്തിന്നു തിക്തോഷണകഷായങ്ങൾ ശീലിച്ചാൽ വായുകോപം വർദ്ധിക്കും; പിത്തശമനമായ മധുരരസം കഫത്തേയും കഷായതിക്തങ്ങൾ വായുവിനേയും കോപിപ്പിക്കും. ഈ തകരാറുള്ളതാകയാൽ അസാദ്ധ്യമാകുന്നു. ഇങ്ങിനെ നോക്കുന്നതായാൽ എല്ലാത്തരം സന്നിപാതവും അസാദ്ധ്യമായിത്തന്നെ വരും. അപ്പോൾ ഇവിടെ പ്രതിഷിദ്ധോപക്രമത്വാൽ എന്നു പ്രത്യേകം വിധിച്ചത് എന്തിനാകുന്നു? ഏതുതരം ഗുന്മവും വാതകോപംനിമിത്തം സംഭവിക്കുന്നതും വാതകോപലക്ഷണം പ്രധാനമായി കാണുന്നതുമായിരിക്കും. അപ്പോൾ സന്നിപാതത്തിലും വാതം പ്രധാനമായിരിക്കും. അതിന്റെ ചികിത്സ പിത്തത്തിന്നു സാമാന്യമായും കഫത്തിന്നു തീരെയും വിരോധമായിരിക്കും. അതുകൾക്കു ചികിത്സിച്ചാൽ വാതവും കോപിക്കും. അതാണ് ഇവിടെ പ്രത്യേകം പറയുവാനുള്ള കാരണം. പ്രായേണ മററു സന്നിപാതങ്ങളിൽ ദോഷങ്ങൾക്കു പ്രാധാന്യം സമമായിരിക്കും. അവിടെ ഓരോന്നിനെയായി (മററതിനെ കോപിപ്പിക്കാതെ) ശമിപ്പിക്കുകയും ചെയ്യാം. 'മഹാരുജം ദാഹപരീതമശ്മവൽ ഘനോന്നതം ശീഘ്രവിദാഹി ദാരുണം । മനശ്ശരീരാഗ്നിബലാപഹാരിണം ത്രിദോഷജം ഗുന്മമസാദ്ധ്യമാദിശേൽ' എന്നു മാധവാചാര്യൻ *

13—ശോണിതഗുന്മത്തെ വിവരിക്കുന്നു:—രക്തഗുന്മം സ്ത്രീകൾക്കുമാത്രമേ ഉണ്ടാവുകയുള്ളൂ. പുരുഷന്നുണ്ടാവുകയില്ല. ഗർഭകോഷ്ഠാർത്തവത്തിന്റെ ആഗമനവിശേഷം നിമിത്തമാണ് ഈ രോഗമുണ്ടാവുക. അതാണ് ഇതു പുരുഷന്മാൎക്കുണ്ടാവുകയില്ല എന്നു പറഞ്ഞതിന്റെ സാരം * 14—സ്വാതന്ത്ര്യമില്ലായ്കയും കൃത്യാകൃത്യജ്ഞാനത്തിന്നു കുറവും ഉപചാരനിരോധവും സ്ത്രീകൾക്കു സാമാന്യേന

A6

പാരതന്ത്ര്യാദവൈശാരദ്യാത്സതതമുപചാരാനുരോധാദ്വേഗാനുദീർണ്ണാനുപരുന്ധത്യാ ആമഗർഭേ വാപ്യചിരാൽ പതിതേ തഥാപ്യചിരപ്രജാതായാഋതൌ വാ വാതപ്രകോപനാന്യാസേവമാനായാ വാതഃ പ്രകോപമാപദ്യതേ. സ പ്രകുപിതോ യോന്യാ മുഖമനുപ്രവിശ്യാർത്തവമുപരുണദ്ധി മാസി മാസി തദാർത്തവമുപരുധ്യമാനം കുക്ഷിമഭിവർദ്ധയതി. 14

തസ്യാഃ ശൂലകാസാതിസാരച്ഛർദ്യരോചകാവിപാകാംഗമർദ്ദനിദ്രാലസ്യകഫപ്രസേകാഃ സമുപജായന്തേ. സ്തനയോശ്ച സ്തന്യമോഷ്ഠയോസ്തനമണ്ഡലയോശ്ച കാർഷ്ണ്യം ഗ്ലാനിശ്ചക്ഷുഷോർമ്മൂർച്ഛാ ഹൃല്ലാസോ ദോഹദഃ ശ്വയഥുഃ പാദയോരീഷച്ചോദ്ഗമോ രോമരാജ്യാ യോ

---

വരാവുന്നവയാണ്. അങ്ങിനെയുള്ളവർ പ്രവൃത്തമാനങ്ങളായ വേഗങ്ങളെ ധരിക്കുകയോ ഗർഭം തികയുന്നതിന്നുമുമ്പെ അലസുകയോ പ്രസവിച്ച ഉടനെയോ ഋതുകാലത്തിലൊ വാതകോപനങ്ങളായ ആഹാരവിഹാരങ്ങളെ ശീലിക്കുകയോ ചെയ്താൽ വാതം കോപിക്കും. അങ്ങിനെ കോപിച്ച വായു യോനിമുഖത്തെ പ്രാപിച്ച രക്തത്തെ പുറത്തുവിടാതെ അവിടെ തടഞ്ഞുനിർത്തും. മാസംതോറും ഋതുകാലങ്ങളിൽ പുറത്തുവരുന്ന ആർത്തവരക്തത്തെ ആദ്യം സ്കന്നമായ രക്തത്തോടുകൂടെ ചേർത്ത് അതുകൊണ്ടു കുക്ഷിയെ വർദ്ധിപ്പിക്കും*

15—ആ രക്തഗുന്മൻനിമിത്തം ശൂലവേദന കുര അതിസാരം ഛർദ്ദി രുചിക്ഷയം ദഹനക്ഷയം അംഗമർദ്ദം ഉറക്കം ആലസ്യം കഫപ്രസേകം (വായിൽ കഫം നിറയുക) ഇതുകളുണ്ടാകും. മുലയിൽ ഗർഭകാലത്തുണ്ടാകുന്ന സമ്പ്രദായത്തിൽ മുലപ്പാലുണ്ടാകും. ചുണ്ടും മുലക്കണ്ണും കറുക്കും. കണ്ണിന്നു തളർച്ചയുണ്ടാകും. ഛർദ്ദിയും നെഞ്ഞുകലിപ്പും സംഭവിക്കുകയും ഗർഭലക്ഷണം കുറേശ്ശ കണ്ടുതുടങ്ങുകയും ഗർഭകാലത്തെപ്പോലെ അല്ലാദിപദാർത്ഥങ്ങളിൽ അഭിലാഷം ജനിക്കുകയും 'ദോഹദം ഗർഭലക്ഷണേ। അഭിലാഷേ തഥാഗർഭേ' എന്നു ഹൈമൻ. കാലിന്മേൽ നീരുണ്ടാവുകയും രോമാവലി അല്പം പ്രകാശിക്കുകയും യോനി വികസിക്കാതാവുകയും യോനിക്കു കലശലായ ദുർഗ്ഗ

ന്യച്ഛോജനനതോദമപി ച യോന്യാ ദൌർഗ്ഗന്ധ്യമാസ്രാവശ്ചോപജായതേ. 15

കേവലശ്ചാസ്യാ ഗുന്മഃ സ്പന്ദതേ താമഗർഭാം ഗർഭിണീമിത്യാഹുർമ്മൂഢാഃ. 16

ഏഷാന്തു ഖലു പഞ്ചാനാം ഗുന്മാനാം പ്രാഗഭിനിർവൃത്തേരിമാനി പൂർവ്വരൂപാണി. തദ്യഥാ—അനന്നാഭിലഷണമരോചകാവിപാകാവഗ്നിവൈഷമ്യം വിദാഹോ ഭുക്തസ്യ പാകകാലേ ചായുക്ത്യാ ച്ഛർദ്ദിരുൽഗാരോ വാതമൂത്രപുരീഷവേഗാനാമപ്രാദുർഭാവഃ പ്രാദുർഭൂതാനാഞ്ചാപ്രവൃത്തിസ്സംഗ ഈഷദാഗമനം വാ വാതശൂലാ

---

ന്ധം വരികയും യോനിദ്വാരത്തിൽനിന്നു ദുഷ്ടജലം സ്രവിക്കുകയും ചെയ്യും * 16—രക്തഗുന്മമുള്ളവളുടെ വയററിൽ ഇളക്കമുണ്ടാകും. പക്ഷെ അതു ഗർഭകാലത്തുണ്ടാകുന്നതുപോലെ ഓരോ അവയവങ്ങളായിട്ടല്ല, ഗുന്മൻ ആസകലംകൂടിയാണ് ഇളക്കുക. ഗർഭത്തിൻെറ ഏതാണ്ടു ചില ലക്ഷണങ്ങൾകൂടിയുണ്ടാവുകയാൽ, ഗുന്മലക്ഷണത്തെ അറിഞ്ഞുകൂടാത്ത മൂഢന്മാർ ഇവൾക്കു ഗർഭമാണെന്നും പറയും. 'നവപ്രസൂതാഹിതഭോജനാ യാ. യാ ചാമഗർഭം വിസൃജേദൃതൌ വാ വായുർഹി തസ്യാഃ പരിഗൃഹ്യ രക്തം കരോതി ഗുന്മം സരുജം സദാഹം । പൈത്തസ്യ ലിംഗേന സമാനലിംഗം വിശേഷണഞ്ചാപ്യപരം നിബോധ । യഃ സ്പന്ദതേ പിണ്ഡിത ഏവ നാംഗൈശ്ചിരാൽ സശൂലഃ സമഗർഭലിംഗഃ । സ രൌധിരഃ സ്ത്രീഭവ ഏവ ഗുന്മോ മാസേ വ്യതീതേ ദശമേ ചികിത്സ്യഃ' എന്നു മാധവാചാര്യൻ*

17—ഗുന്മത്തിൻെറ പൂർവ്വരൂപങ്ങളെ വിവരിക്കുന്നു:— ഈ പറഞ്ഞ അഞ്ചുതരം ഗുന്മന്നും അതാതിൻെറ ലക്ഷണം പൂർത്തിയാവുന്നതിൻെറ മുമ്പെയുള്ള പൂർവ്വരൂപം ഈ പറയുന്നവയാകുന്നു. അതെന്തെല്ലാമെന്നാൽ, ഭക്ഷണത്തിൽ ആഗ്രഹം കുറയുക രുചിയില്ലാതാവുക ദഹനക്ഷയം വിഷമാഗ്നിത്വം സംഭവിക്കുക ഭക്ഷിച്ച അന്നം ദഹിക്കേണ്ടതായ സമയത്ത് അതിന്നു വിദാഹം വരിക യാ

ടോപാന്ത്രകൂജനപരിഹർഷണാഭിവൃത്തപുരീഷതാ അബുഭുക്ഷാ ദൌ
ർബ്ബല്യം സൌഹിത്യസ്യ ചാസഹത്വമിതി ഗുല്മപൂർവ്വരൂപാണി. 17

സർവ്വേഷ്വപി ച ഗുല്മേഷു ന കശ്ചിദ്വാതാദൃതേ സംഭവതി ഗു
ല്മസ്തേഷാം സന്നിപാതജമസാദ്ധ്യം ജ്ഞാത്വാ നോപക്രമേൽ. ഏ
കദോഷജേ തു യഥാസ്വമാരംഭം പ്രണയേൽ. സംസൃഷ്ടാംസ്തു സാ
ധാരണേന കർമ്മണോപചരേൽ. 18

യദാന്യദപ്യവിരുദ്ധം മന്യേത തദവചാരയേദഭിജ്ഞ്യ ഗുരു
ലാഘവമുപദ്രവാണാം സമീക്ഷ്യ ഗുരൂപദ്രവാംസ്ത്വരമാണശ്ചികി
ത്സേജ്ജഘന്യമിതരാംസ്ത്വരമാണസ്തു വിശേഷമുപലഭ്യ ഗുല്മേഷ്വാ

---

തൊരു കാരണവും കൂടാതെ ഛർദ്ദിയുണ്ടാവുക തേട്ടലുണ്ടാവുക അ
ധോവാതവും മൂത്രവും മലവും വേണ്ട സമയത്തു പുറപ്പെടാതിരിക്കു
ക പുറപ്പെട്ടാൽതന്നെ അതുകൾക്കു തടവുവരികയോ ഒഴിഞ്ഞുപോ
വാതിരിക്കുകയോ ചെയ്യുക വാതശൂലവും വയററിൽ പൊട്ടലും കുട
ലിരയ്ക്കുകയും രോമാഞ്ചവും മലബന്ധവും സംഭവിക്കുക ഭക്ഷണം
കഴിക്കേണമെന്നുള്ള ആഗ്രഹം കുറയുക ശരീരബലം കുറയുക വയറു
നിറച്ചു ഭക്ഷണം കഴിക്കുന്നതു വളരെ ദുസ്സഹമായിത്തീരുക ഇതുക
ളെല്ലാമാണ് ഗുന്മന്റെ പൂർവ്വരൂപങ്ങൾ *

18— ഈ പറഞ്ഞ അഞ്ചുതരം ഗുന്മരോഗങ്ങളിൽ ഒന്നു
പോലും വാതകോപംകൂടാതെ ഒരിക്കലും സംഭവിക്കുകയില്ല. സ
ന്നിപാതഗുന്മൻ തീരെ അസാദ്ധ്യമാണ്. അതിനാൽ ഈ രോഗം
സന്നിപാതഗുന്മനാണെന്നറിഞ്ഞാൽ ഒരിക്കലും അതിന്നു ചികി
ത്സിക്കുവാൻ പുറപ്പെടരുത്. ഏകദോഷജമായ ഗുന്മന്ന് അതാതു
കളുണ്ടായ കാരണത്തെ അറിഞ്ഞു തദ്വിപരീതമായ വിധത്തിൽ ചി
കിത്സിക്കണം. സംസർഗ്ഗജങ്ങളായ ഗുന്മരോഗങ്ങളിൽ അതാതു ദോ
ഷങ്ങൾക്കു ഹിതമായ ചികിത്സയും ചെയ്യണം* 19—ഗുന്മരോഗ
ത്തിലെ ഉപദ്രവങ്ങളുടെ ഗുരുലാഘവങ്ങളെ ആലോചിച്ചറിഞ്ഞ്
അതുകൾക്ക് ഗുന്മന്നു വിരോധംവരാത്ത വിധമുള്ള ചികിത്സ ചെയ്യ

ത്ര്യയികേ കമ്മണി വാതചികിത്സിതം പ്രണയേൽ. 19

സ്നേഹസ്വേദൌ വാതഹരൌ സ്നേഹോപസംഹിതഞ്ച മൃദു വിരേചനം വസ്തീനമ്ലലവണമധുരാംശ്ച രസാൻ യുക്തിതോവചാ രയേന്മാരുതേ ഹ്യുപശാന്തേ സ്വല്പേനാപി പ്രയത്നേന ശക്യമന്യോ പി ദോഷോ നിയന്തും ഗുന്മേഷ്വിതി. 20

ഭവതി ചാത്ര.

ഗുന്മിനാമനിലശാന്തിരുപായൈഃ
സവ്വശോ വിധിവദാചരിതവ്യാ
മാരുതേ ഹ്യവജിതേന്യമുദീണ്ണം
ദോഷമല്പമപി കമ്മ നിഹന്യാൽ. 21

തത്ര ശ്ലോകഃ.

സംഖ്യാനിമിത്തരൂപാണി പൂവ്വരൂപമഥാപി ച

---

ണം. ഉപദ്രവത്തിന്നാണ് അധികം ശക്തിയെന്നു കണ്ടാൽ ക്ഷ ണത്തിൽ അതിന്നു ചികിത്സിക്കണം. ആ ഉപദ്രവനിവൃത്തിവന്നാൽ പിന്നെ ഒട്ടും അമാന്തിക്കാതെ വ്യാധിക്കും ചികിത്സിക്കണം. ഗുന്മൻ വളരെ കലശലായാൽ അതിന്നു വാതവ്യാധിക്കു പറയുന്ന ചികി ത്സയും ചെയ്യാം* 20— അങ്ങിനെ ചെയ്യേണ്ടതായ ചികിത്സയെ വിവരിക്കുന്നു: വാതഹരങ്ങളായ സ്നേഹസ്വേദങ്ങൾ സ്നിഗ്ദ്ധമായ മൃദുവിരേചനം വസ്തി അമ്ലലവണമധുരരസങ്ങൾ ഇതുകളെ യുക്തി പോലെ ശീലിപ്പിക്കണം. ഈ വക ചികിത്സകൾചെയ്തു ഗുന്മരോ ഗത്തിലെ വാതകോപം ശമിപ്പിച്ചാൽ കോപിച്ച മററ ദോഷങ്ങ ളെ പിന്നെ എളുപ്പത്തിൽ ഭേദപ്പെടുത്തുകയും ചെയ്യാം*

ഈ വിഷയത്തിൽ ഇതുകൂടെ ധരിച്ചിരിക്കുകയുംവേണം.

21—ഗുന്മരോഗമുള്ളവക്ക് ഏതുതരം ചികിത്സചെയ്യും മുഖ്യ മായി വരുത്തേണ്ടതു വാതശമനംതന്നെയാണ്. ഗുന്മരോഗികളുടെ വാതകോപം ശമിച്ചാൽ കോപിച്ച മററ ദോഷങ്ങളെ സ്വല്പമായ ചികിത്സകൊണ്ടു ഭേദപ്പെടുത്തുകയും ചെയ്യാം*

അദ്ധ്യായവിവരണം.

22—ഗുന്മനിദാനമെന്ന ഈ അദ്ധ്യായത്തിൽ ഗുന്മൻ ഇത്ര

ദൃഷ്ടം നിദാനേ ഗുന്മാനാമുപദേശശ്ച കർമ്മണാം. 22

ഇതി ചരകസംഹിതായാം
നിദാനസ്ഥാനേ
ഗുന്മനിദാനോ നാമ തൃതീയോദ്ധ്യായഃ.



## അദ്ധ്യായം 4. പ്രമേഹനിദാനം.

അഥാതഃ പ്രമേഹനിദാനം വ്യാഖ്യാസ്യാമഃ.
ഇതി ഹ സ്മാഹ ഭഗവാനാത്രേയഃ

ത്രിദോഷകോപനിമിത്താ വിംശതിഃ പ്രമേഹവികാരാഃ. അപരേ ചാപരിസംഖ്യേയാഃ. തത്ര യഥാ ത്രിദോഷപ്രകോപഃ പ്രമേ

---

പ്രകാരത്തിലാണെന്നും അതുണ്ടാകുവാനുള്ള കാരണങ്ങളും ഓരോതരം ഗുന്മന്റെ സ്വരൂപവും എല്ലാററിന്നുമുള്ള പൂർവ്വരൂപവും ഗുന്മചികിത്സയുടെ സമഷ്ടിയായ ഉപദേശവും പറയപ്പെട്ടിരിക്കുന്നു *

ഇതി ചരകസംഹിതാവ്യാഖ്യാനേ
വാചസ്സത്യേ
നിദാനസ്ഥാനേ തൃതീയോദ്ധ്യായഃ (3)

---

## അദ്ധ്യായം 4.

ഇനി പ്രമേഹനിദാനത്തെ പറയാം:—

1—ത്രിദോഷകോപംനിമിത്തം ഇരിപതുതരം പ്രമേഹങ്ങളുണ്ടാകും. വാതാദികളുടെ അന്യോന്യസംയോഗം അതിലെ തരതമഭേദം മുതലായ വ്യത്യാസങ്ങൾനിമിത്തം സംഭവിക്കുന്നതായ പ്രമേഹരോഗം ഇത്രതരത്തിലായിത്തീരുമെന്ന് ആരാലും കണക്കാക്കുവാൻകൂടി സാധിക്കുകയില്ല. ത്രിദോഷങ്ങളുടെ കോപം നിമിത്തം ഏതെല്ലാം തരത്തിലുള്ള പ്രമേഹങ്ങളാണൊ സംഭവിക്കുക അതുക

ഹാനഭിനിർവ്വർത്തയതി തഥാനുവ്യാഖ്യാസ്യാമഃ. 1

ഇഹ ഖലു നിദാനദോഷദൂഷ്യവിശേഷേഭ്യോ വികാരാണാം വിഘാതഭാവാഭാവപ്രതിവിശേഷാ ഭവന്തി. 2

യദാ ഹ്യേതേ ത്രയോ നിദാനാദിവിശേഷാഃ പരസ്പരം നാനുബധ്നന്തി, അയഥാപ്രകർഷാദബലീയാംസോ വാനുബധ്നന്തി ന തദാ വികാരാഭിനിർവൃത്തിഃ. ചിരാദ്വാപ്യഭിനിർവ്വർത്തന്തേ തനവ

---

ളെ ക്രമത്തിൽ വിവരിച്ചുപദേശിച്ചുതരികയും ചെയ്യാം* 2—രോഗങ്ങൾ ഉണ്ടാവാതിരിക്കുക, ഉണ്ടാവുക, അവ പലതരത്തിലായിത്തീരുക എന്നുവെച്ചാൽ ജ്വരം രക്തപിത്തം ഗുന്മൻ പ്രമേഹം ഇത്യാദി പലതരം രോഗങ്ങളായിത്തിരിയുകയും, അതിൽതന്നെ ഉദമേഹം ഇക്ഷുമേഹം ഇത്യാദിയായി ഒരു ദോഷംനിമിത്തമുണ്ടാകുന്ന രോഗംതന്നെ, അല്ലെങ്കിൽ ഒരു രോഗംതന്നെ അനേകതരമായിത്തീരുക എന്നത് നിദാനം ദോഷം ദൂഷ്യം ഇതുകളുടെ വിശേഷങ്ങളിൽനിന്നാണ് സംഭവിക്കുന്നത്. ദോഷങ്ങൾ കോപിക്കുവാനുള്ള കാരണങ്ങൾ അസംഖ്യങ്ങളാണ്. അവയിൽ ഓരോന്നുകൊണ്ടും കോപിക്കുന്ന ദോഷം ഓരോതരം രോഗങ്ങളെ ഉണ്ടാക്കുന്നു. ഇനി കുപിതമായ ദോഷംതന്നെ ഏതുകാരണത്താൽ ഏതൊരു ദൂഷ്യത്തെ ആശ്രയിച്ചിട്ടാണ് കോപിച്ചിരിക്കുന്നത് എന്നും നോക്കേണ്ടതാണ്. ഈ ദൂഷ്യഭേദംകൊണ്ടും രോഗങ്ങൾ ഭിന്നഭിന്നങ്ങളായിത്തിരിഞ്ഞു പോകുന്നുണ്ട്. ഇവയെല്ലാം ശാസ്ത്രപരിചയംകൊണ്ടും ലോകപരിചയംകൊണ്ടും വൈദ്യൻ മനസ്സിരുത്തി അറിഞ്ഞുകൊള്ളേണ്ടതാണെന്നു താല്പര്യം * 3—മേൽപറഞ്ഞ നിദാനം മുതലായ മൂന്നു വിശേഷങ്ങൾ(നിദാനം, ദോഷം, ദൂഷ്യം) എപ്പോൾ അന്യോന്യം യോജിപ്പില്ലാതെ വരുന്നു, അല്ലെങ്കിൽ അവയിൽ ഓരോന്നിന്നുമുള്ള ബലം തുല്യമല്ലാതിരിന്നുവോ, അപ്പോൾ രോഗോൽപത്തി സംഭവിക്കുന്നതല്ല. അല്ലെങ്കിൽ വളരെ കാലതാമസംകൊണ്ടു രോഗമുണ്ടായി എന്നും വരാം. അഥവാ ആ രോഗം നിസ്സാരമായി ഉത്ഭവിച്ചു എന്നോ അതിൻെറ മുഴ

52

വോ വാ ഭവന്ത്യഥവാപ്യയഥോക്തസർവ്വലിംഗാ വിപര്യയേണ വിപരീതാ ഇതി സർവ്വവികാരവിഘാതഭാവാഭാവപ്രതിവിശേഷാഭിനിർവ്വൃത്തിർഹേതുരുക്തഃ. 3

തത്ര ഇമേ നിദാനാദിവിശേഷാഃ ശ്ലേഷ്മനിമിത്താനാം പ്രമേഹാണാമാശുഭിനിർവ്വൃത്തികരാഃ. തദ്യഥാ—ഹായനകയവചീനകോദ്ദാളകനൈഷധേത്കടമുകുന്ദകമഹാവ്രീഹിപ്രമോദകസുഗന്ധകാനാം നവാനാമതിവേലമതിപ്രമാണേനോപയോഗഃ. തഥാ സർപ്പിഷ്മതാം നവഹരേണുമാഷസൂപാനാം ഗ്രാമ്യാനൂപൌദകാനാം മാംസാനാം ശാകതിലപലലപിഷ്ടാന്നപായസകൃസരവിലേപീക്ഷുവി

---

വൻ ലക്ഷണങ്ങൾ തികയാതെ ഏതാനും ചില ലക്ഷണങ്ങളോടുകൂടെ കാണപ്പെട്ടു എന്നോ വരാം. നേരെ മറിച്ച് നിദാനവും ദോഷവും ദൂഷ്യവും അന്യോന്യം അനുഗുണമായും തുല്യബലമായും സംഭവിക്കുന്നേടത്ത് മേൽപറഞ്ഞ വിധങ്ങൾക്കെല്ലാം വിപരീതമായി രോഗം പരിപൂർണ്ണലക്ഷണങ്ങളോടെ കാലതാമസം കൂടാതെ സംഭവിക്കുന്നതുമാകുന്നു. ഇങ്ങിനെയാണ് സകലരോഗങ്ങളുടേയും വിഘാതഭാവവും വിഘാതാഭാവവും പ്രതിവിശേഷങ്ങളുമെന്നും ഇവയ്ക്കുള്ള കാരണം മേൽവിവരിച്ച പ്രകാരം നിദാനദോഷദൂഷ്യങ്ങൾക്കു സംഭവിക്കുന്ന അന്യോന്യവൈഗുണ്യവും ആനുഗുണ്യവുമാണെന്നും അറിഞ്ഞുകൊള്ളേണ്ടതാകുന്നു* 4—ഈ പറഞ്ഞ കാരണങ്ങളാൽ ഈ പറയുന്ന നിദാനാദിവിശേഷങ്ങൾ കഫം നിമിത്തമുണ്ടാകുന്ന പ്രമേഹങ്ങളെ ഉണ്ടാക്കിത്തീർക്കുന്നു. അതെങ്ങിനെയെന്നാൽ, മോടൻനെല്ല് യവം തിന കഴങ്ങിൻപൂത്താഴനെല്ല് വേഴച്ചെന്നെല്ല് ചുവന്ന കരിമ്പ് വെള്ളത്ത സബോള പെരുനെല്ല് പ്രമോദകമെന്ന നെല്ല് കടല ഇതുകൾക്കു പഴക്കംവരുന്നതിന്നുമുമ്പെ പതിവായും ധാരാളവും ശീലിക്കുകയും ധാരാളം നെയ് ചേർത്ത പുതിയ ഹരേണുകൊണ്ടും ഉഴുന്നിൻപരിപ്പുകൊണ്ടുമുണ്ടാക്കിയ പലഹാരങ്ങളും ഗ്രാമ്യങ്ങളും ആനൂപങ്ങളും ഔദകങ്ങളുമായ മാംസങ്ങളും ഇലക്കറികളും എള്ളും

കാരാണാം ക്ഷീരമന്ദകദധിദ്രവമധുരതരുണപ്രായാണാമുപയോഗോ മൃജാവ്യായാമവർജ്ജനസ്വപ്നശയനാസനപ്രസംഗോ യശ്ചകശ്ചിദ്വിധിരന്യോപി ശ്ലേഷ്മമേദോമൂത്രസഞ്ജനനസ്സർവ്വസ്സ നിദാനവിശേഷഃ.

ബഹുദ്രവഃ ശ്ലേഷ്മാ ദോഷവിശേഷോ ബഹ്വബദ്ധം മേദോ മാംസഞ്ച ശരീരക്ലേദം ശുക്ലം ശോണിതഞ്ച വസാ മജ്ജാ ലസീകാ രസശ്ചൌജഃ സംഖ്യാതാ ഇതി ദൂഷ്യവിശേഷാഃ 5

ത്രയാണാമേഷാം നിദാനാദിവിശേഷാണാം സന്നിപാതേ ക്ഷിപ്രം ശ്ലേഷ്മാ പ്രകോപമാപദ്യതേ പ്രാഗതിഭൂയസ്ത്വാൽ. സ പ്രകുപിതഃ ക്ഷിപ്രമേവ ശരീരേ വിസൃപ്തിം ലഭതേ. ശരീരശൈഥില്യാത്സ

എള്ളുകുട്ടികലെന്ന് എള്ളുണ്ടമുതലായവയും ('പലലംതിലമിശ്രേസ്യാൽ പലലം പിശിതേപി ച' എന്ന ശാശ്വതൻ) പിഷ്ടാന്നവും പായസവും (പാൽചോറം) എറംചോറം കൊഴുത്ത കഞ്ഞിയും കരുമ്പിൻ നീര് ശക്കര പഞ്ചസാര മുതലായ കരിമ്പിൻവികാരങ്ങളും മധുരമുള്ളതും പുതിയതുമായ പാല് കട്ടയുടച്ച തൈര് തൈരുവെള്ളം ഇതുകളും ഉപയോഗിക്കുകയും, മേൽതേക്കുകയും വ്യായാമവും ചെയ്യാതിരിക്കുകയും, സുഖമായ ഉറക്കവും കിടപ്പും ഇരിപ്പും ശീലിക്കുകയും, ഇതേവിധം കഫത്തേയും മേദസ്സിനേയും മൂത്രത്തേയും വേണ്ടതിലധികം വർദ്ധിപ്പിക്കുന്നതായ പലവിധചേഷ്ടകളും ശീലിക്കുകയും ചെയ്യുന്നതു പ്രമേഹത്തിന്റെ നിദാനങ്ങളാകുന്നു * 5—മേൽപറഞ്ഞ കാരണങ്ങളാൽ കണക്കിലധികം വർദ്ധിച്ചതും അനേകോപദ്രവകാരിയുമായ കഫമെന്ന ദോഷം, മേദസ്സ് മാംസം ശരീരക്ലേദം ശുക്ലം രക്തം വസ മജ്ജ ലസിക രസം ഓജസ്സ് എന്ന പത്തിനേയും ദൂഷിപ്പിക്കും* 6—മേൽപറഞ്ഞ നിദാനാദിവിശേഷങ്ങളാൽ വാതപിത്തകഫങ്ങളായ ദോഷങ്ങൾ മൂന്നും കോപിക്കുമെങ്കിലും ശരീരത്തിൽ മററദോഷങ്ങളെക്കാൾ അധികമുള്ളതു കഫമാകയാൽ വേഗത്തിൽ (ആദ്യം) പ്രകോപിച്ചു ലക്ഷണങ്ങളെ വെളിപ്പെടുത്തുക ക

വിസൎപ്പൻശരീരേ മേദസൈവാദിതോ മിശ്രീഭാവം ഗച്ഛതി. മേദസശ്ചൈവ ബഹ്വബദ്ധത്വാന്മേദസശ്ച ഗുണാനാം ഗുണൈസ്സമാനഗുണഭൂയിഷ്ഠത്വാൽ സ മേദസാ മിശ്രീഭാവം ഗച്ഛൻ ദൂഷയത്യേതദവികൃതത്വാത്സ വികൃതോ ദുഷ്ടേന മേദസോപഹിതഃ ശരീരക്ലേദമാംസാഭ്യാം സംസൎഗ്ഗം ഗച്ഛതി. ക്ലേദമാംസയോരതിപ്രമാണാഭിവൃദ്ധത്വാത്സ മാംസേ മാംസപ്രദോഷാൽ പൂതിമാംസപിടികാഃ ശരാവികാകച്ഛപികാദ്യാഃ സഞ്ജനയതി. അപ്രകൃതിഭൂതത്വാച്ഛരീരക്ലേദം പുനൎദൂഷയൻ മൂത്രത്വേന പരിണമയതി, മൂത്രവഹാനാം സ്രോതസാം വംക്ഷണവസ്തിപ്രഭവാണാം മേദഃക്ലേദോപഹിതാനി ഗുരൂണി

---

ഫമായിരിക്കും. (അതിനാൽ കഫകോപജമേഹങ്ങളുടെ സ്വഭാവത്തെ ആദ്യമായി വിവരിക്കുന്നു.) നിദാനവിശേഷങ്ങളാൽ കോപിച്ച കഫം ദേഹമാസകലം വ്യാപിക്കും. ശരീരത്തിന്നു ശൈഥില്യം വന്നതോടുകൂടി ദേഹമാസകലം സഞ്ചരിക്കുന്നതായ കഫം ഒന്നാമതായി മേദസ്സിൽ കടന്നു കൂടി അതിൽ മിശ്രീഭാവത്തെ—കൂടിക്കലൎച്ചയെ പ്രാപിക്കും. അങ്ങിനെ കൂടിക്കലരുവാനുള്ള കാരണം, ശരീരത്തിൽ മേദസ്സു മററു ധാതുക്കളെക്കാൾ അധികം ബന്ധിച്ചു നില്ക്കുന്നതും മേദസ്സും കഫവും (പിത്തവും രക്തവും എന്നപോലെ) ഏതാണ്ടു സാമ്യമുള്ളതും മേദസ്സിന്നുള്ള സ്ഥൂലത്വം ശ്ലക്ഷ്ണത മുതലായ ഗുണങ്ങളെല്ലാം കഫത്തിന്നുമുള്ളതുതന്നെയാകുന്നു. ആ കഫം മേദസ്സിനോടുകൂടികലൎന്നതിന്നുശേഷം സ്വതെ ദുഷിച്ച ആ കഫം താൻ ചെന്നു കൂടിയതായ മേദസ്സിനേയും ദുഷിപ്പിക്കും. പിന്നെ ദുഷിച്ച മേദസ്സിനോടുകൂടെ ശരീരക്ലേദത്തിലും മാംസത്തിലും കടന്നുകൂടും. സ്വതെ നവാന്നാദിഭക്ഷണം നിമിത്തം ശരീരക്ലേദവും മാംസവും ക്രമത്തിലധികം വൎദ്ധിച്ചിരിക്കും. ആ സമയത്താണ് ദുഷിച്ച കഫം മേദസ്സോടുകൂടെ അതുകളിൽ പ്രവേശിക്കുക. അങ്ങിനെ പ്രവേശിച്ച കഫം മാംസത്തിലെത്തുമ്പോൾ അതിനെ ദുഷിപ്പിച്ച്,

മുഖാന്യാസാദ്ധ്യ പ്രതിരുദ്ധ്യതേ. തതഃ സൈന്ധവസ്യം സാദ്ധ്യതാം വാ ജനയതി. പ്രകൃതിവികൃതിഭൂതത്വാൽ. 6

ശരീരക്ലേദസ്തു ശ്ലേഷ്മമേദോമിശ്രഃ പ്രവിശൻ മൂത്രാശയേ മൂത്രത്വമാപദ്യമാനഃ ശൈഷ്മികൈരേഭിർദ്ദശഭിർഗ്ഗുണൈരുപസൃജ്യതേ വൈഷമ്യഹാനിവൃദ്ധിയുക്തൈഃ. തദ്യഥാ—ശ്വേതശീതമൂർത്തപിച്ഛിലാ

പൂതിമാംസത്തെയും ശരാവിക കച്ഛപിക എന്നു മുതലായി സൂത്രസ്ഥാനത്തിൽ വിവരിച്ചതായ ഏഴുതരം കുരുക്കളേയും ഉണ്ടാക്കിത്തിർക്കും. സ്വന്തെ അപ്രകൃതിഭൂതമാകയാൽ—ദുഷിച്ചതാകയാൽ ശരീരക്ലേദത്തിൽ ചെന്ന് അതിനെ ദുഷിപ്പിച്ചു സ്വസ്ഥാനത്തിൽ നിന്നിളക്കിത്തീർക്കുകയും അതിനെ മൂത്രത്വേന പരിണമിപ്പിക്കുകയും—മൂത്രദ്വാരത്തിൽ കൂടി പുറത്തുവിടുകയും ചെയ്യും. സ്വന്തെ മൂത്രത്തെ വഹിക്കുന്നവയും ഒട്ടിപ്രദേശത്തുനിന്നും വസ്തിയിൽ നിന്നുംപുറപ്പെടുന്നവയുമായ സ്രോതസ്സുകളുടെ, മേദസ്സും ക്ലേദവും ചെന്നു ചാറകനിമിത്തം ഗുരുത്വമുള്ളതായിത്തീർന്ന മുഖങ്ങളെ—മൂത്രം സ്രവിക്കുന്ന ദ്വാരങ്ങളെ പ്രാപിച്ച് അതിൽക്കൂടി ധാരധാരയായി വരുന്ന മൂത്രരൂപദോഷത്തെ തടയുകയും ചെയ്യും. അതുനിമിത്തം അതിന്നു സ്ഥിരത—ആശുകാരിയല്ലാതാവുക സംഭവിക്കും. ഈ പ്രമേഹമുണ്ടാവുന്നതു സ്വന്തെയുള്ള പ്രകൃതിക്കു വികാരംവന്ന കഫംനിമിത്തമാകയാൽ സാദ്ധ്യവുമാണ്. പ്രമേഹമെന്നത് അധോമാർഗ്ഗപ്രവൃത്തമായ രോഗമാണ്. അതിന്നു വമനമാണ് പ്രതിവിധി. ഇവിടെ കോപിച്ച ദോഷം കഫമാണ് 'വസ്തിർവ്വിരേകോ വമനം' എന്ന വിധിപ്രകാരം കഫത്തിന്നു വമനം പ്രധാനചികിത്സയുമാണ്. ദോഷത്തിന്നും രോഗത്തിന്നും പ്രതിവിധി ഒന്നാകയാൽ തന്നെയാണ് കഫപ്രമേഹം സാദ്ധ്യമെന്നു പറഞ്ഞതെന്നു സാരം * 7—മേൽപറഞ്ഞപ്രകാരം കഫത്താൽ സ്വസ്ഥാനത്തുനിന്നിളക്കി മൂത്രരൂപമാക്കിത്തീർക്കുകയും മൂത്രദ്വാരത്തിൽ മേദസ്സോടുകൂടിയ കഫത്താൽ തട

ച്ഛസ്നിഗ്ദ്ധഗുരുമധുരസാന്ദ്രപ്രസാദശൈത്യമന്ദസൂത്രയേന ഗുണേനൈ കേനാനേകേന വാ ഭൂയസ്തരമുപസൃജ്യതേ തത്സമാഖ്യം ഗൌണം നാമവിശേഷം പ്രാപ്നോതി. 7

തേ തു ഖലു ഇമേ ദശ പ്രമേഹാ നാമവിശേഷേണ ഭവന്തി തദ്യഥാ ഉദകമേഹശ്ചേക്ഷുമേഹശ്ച സാന്ദ്രമേഹശ്ച സാന്ദ്രപ്രസാദമേഹശ്ച ശുക്ല (സിത) മേഹശ്ച ശുക്ലമേഹശ്ച ശീതമേഹശ്ച സികതാമേഹശ്ച ശനൈർമ്മേഹശ്ച ലാലാമേഹശ്ചേതി. 8

തേ ദശ പ്രമേഹാസ്സാദ്ധ്യാഃ സമാനഗുണമേദഃസ്ഥാനത്വാൽ കഫസ്യ പ്രാധാന്യത്സമാനക്രിയത്വാച്ച. 9

---

ക്കപ്പെട്ടുകയും ചെയ്യു ക്ലേദം ആ കഫമേദസ്സുകളോട്ടുകൂടെ മൂത്രാശയത്തെ പ്രാപിച്ച് അവിടെവെച്ചുസാക്ഷാൽ മൂത്രരൂപമായിത്തീരുകയും വൈഷമ്യഹാനിവൃദ്ധിയുക്തങ്ങളായ കഫത്തിന്റെ ഈ പറയുന്ന പത്തുഗുണങ്ങളോട്ടുകൂടെ ചേരുകയും ചെയ്യും. ആ ഗുണങ്ങളെന്തെല്ലാമെന്നാൽ, വെളുപ്പ് തണുപ്പ് മൂൎത്തത്വം കൊഴുപ്പ് അച്ഛത്വം സ്നിഗ്ദ്ധത്വം ഗുരുത്വം മധുരരസത്വം സാന്ദ്രപ്രസാദത്വം സുഗന്ധത്വം എന്നതുകളാകുന്നു. ഈ പറഞ്ഞ ഗുണങ്ങളിൽ ഏതെങ്കിലും ഒന്നോ അധികമോ പ്രമേഹങ്ങളിൽ കാണും. അപ്പോൾ അതാതു മേഹങ്ങൾക്ക ശ്വേതമേഹാദിനാമവിശേഷങ്ങളും സംഭവിക്കും * 8—ഈ പറഞ്ഞതുകളെ (ലക്ഷണചികിത്സാദികഥനസൌകൎയ്യത്തിന്നുവേണ്ടി) ഈ പറയുന്ന പത്തു വിശേഷനാമങ്ങളെക്കൊണ്ടു പറയുകയും ചെയ്യും. അതെന്തെല്ലാമെന്നാൽ, ൧. ഉദകമേഹം, ൨. ഇക്ഷുമേഹം, ൩. സാന്ദ്രമേഹം, ൪. സാന്ദ്രപ്രസാദമേഹം, ൫. ശുക്ല (സിത) മേഹം, ൬. ശുക്ല (ക്ര) മേഹം, ൭. ശീതമേഹം, ൮. സികതാമേഹം, ൯. ശനൈർമ്മേഹം, ൧൦. ലാലാമേഹം എന്നിങ്ങിനെയാകുന്ന വ്യവഹാരനാമങ്ങൾ * 9—ഈ പറഞ്ഞ പത്തുതരം പ്രമേഹങ്ങളും ദുഷിച്ച കഫം അതിനോടു സമാനഗുണമായ മേദസ്സിൽ ചെന്നുകൂടുകനിമിത്തമാണ് പ്രധാനമായും സംഭവിക്കുക; ഇതുകൾക്കുള്ള ചികിത്സ കഫത്തിന്നും മേദസ്സിന്നും ദേഹത്തിന്നും ഒരുപോ

ഭവന്തി ചാത്ര ശ്ലേഷ്മപ്രമേഹവിജ്ഞാനാൎത്ഥാഃ.

അച്ഛം ബഹുസിതം ശീതം നിൎഗ്ഗന്ധമുദകോപമം
ശ്ലേഷ്മകോപാന്നരോ മൂത്രമുദമേഹീ പ്രമേഹതി. 10
അത്യൎത്ഥമധുരം ശീതമീഷൽപിച്ഛിലമാവിലം
കാണ്ഡേക്ഷുരസസങ്കാശം ശ്ലേഷ്മകോപാൽ പ്രമേഹതി. 11
യസ്യ പൎയ്യുഷിതം മൂത്രം സാന്ദ്രീഭവതി ഭാജനേ
പുരുഷം കഫകോപേന തമാഹുഃ സാന്ദ്രമേഹിണം. 12
യസ്യ സംഹന്യതേ മൂത്രം കിഞ്ചിൽ കിഞ്ചിൽ പ്രസീദതി
സാന്ദ്രപ്രസാദമേഹീതി തമാഹുഃ ശ്ലേഷ്മകോപതഃ. 13

---

ലെ അനുഗുണമായവിധത്തിൽ പ്രയോഗിക്കുകയും ചെയ്യാം. ഈവക കാരണങ്ങളാൽ സാദ്ധ്യങ്ങളായിട്ടുള്ളവയുമാകുന്നു *

ഈ പത്തുതരം കഫപ്രമേഹങ്ങളുടേയും ലക്ഷണങ്ങളെ വിവരിക്കുന്നതായ താഴെപറയുന്നവകളെക്കൂടെ ഗ്രഹിക്കുകയും വേണം.

10—കഫകോപംനിമിത്തമുണ്ടാകുന്നതായ ഉദകമേഹമുള്ളവൻെറ മൂത്രം തെളിഞ്ഞും കണക്കിലധികരിച്ചും വെളുത്തും തണുത്തും സ്വതെ മൂത്രത്തിന്നുള്ള ഗന്ധംകൂടിയില്ലാതെയും വെറും ജലസദൃശമായുമിരിക്കും. എന്നാൽ വാഹടാചാൎയ്യൻ 'കിഞ്ചിച്ചാവിലപിച്ഛിലം' എന്നുകൂടെ ലക്ഷണംപറയുന്നു *11—ഇക്ഷുമേഹമുള്ളവൻെറ മൂത്രം നല്ലവണ്ണം മധുരരസമുള്ളതും തണുത്തതും കുറഞ്ഞൊന്നു കൊഴുത്തും കലങ്ങിയും വെള്ളക്കരിമ്പിൻെറ നീരുപോലെയുമിരിക്കും*12—ആരുടേമൂത്രം ഒരു പാത്രത്തിലാക്കി ഒരുദിവസം സൂക്ഷിച്ചുവെച്ചു പിറേറദിവസം നോക്കിയാൽ അതു കൊഴുത്തുകാണുന്നുവോ അവനെ സാന്ദ്രമേഹിയാണെന്നു പറയണം. സാന്ദ്രമേഹിയുടെ മൂത്രം പാത്രത്തിലാക്കിവെച്ചാൽ കൊഴുക്കുമെന്നുസാരം*13—ആരുടെ മൂത്രം പാത്രത്തിലെടുത്തുവെച്ചാൽ കട്ടപ്പിടിക്കുകയും ആ പാത്രത്തിൻെറ ചില അരികിൽ കുറേശ്ശ തെളിഞ്ഞുനില്ക്കുകയും ചെയ്യുമോ അവനെ സാന്ദ്രപ്രസാദമേഹിയാണെന്നു പറയുന്നു. വാഹടാചാൎയ്യൻ ഈ സ്ഥാനത്ത് 'സുരാമേഹീ സുരാതുല്യമുപൎയ്യച്ഛമധോ ഘനം' എന്നു

ശുക്ലം പിഷ്ടനിഭം മൂത്രമഭീക്ഷ്ണം യഃ പ്രമേഹതി
പുരുഷം കഫകോപേന തമാഹുഃ ശുക്ലമേഹിനം. 14
ശുക്ലാഭം ശുക്ലമിശ്രം വാ മുഹുർമ്മേഹതി യോ നരഃ
ശുക്ലമേഹിനമേവാഹുഃ പുരുഷം ശ്ലേഷ്മകോപതഃ. 15
അത്യർത്ഥശീതമധുരം മൂത്രം ക്ഷരതി യോ ഭൃശം.
ശീതമേഹിനമാഹുസ്തം പുരുഷം ശ്ലേഷ്മകോപതഃ. 16
മൂർത്താന്മൂത്രഗതാൻ ദോഷാനണൂൻ മേഹതി യോ നരഃ
സികതാമേഹിനം വിദ്യാന്നരം തം ശ്ലേഷ്മകോപതഃ. 17
മന്ദം മന്ദമവേഗന്തു കൃച്ഛ്രം യോ മൂത്രയേച്ഛനൈഃ
ശനൈർമ്മേഹിനമാഹുസ്തം പുരുഷം ശ്ലേഷ്മകോപതഃ. 18
തന്തുബദ്ധമിവാലാലം പിച്ഛിലം യഃ പ്രമേഹതി

---

സുരാമേഹസംജ്ഞയെയാണ് പറയുന്നത് * 14—കഫകോപംനിമിത്തമുണ്ടാവുന്ന ശുക്ല (സിത) മേഹമുള്ളവൻെറ മൂത്രം വെളുത്തും അരി അരച്ചുകലക്കിയതുപോലെയും എല്ലാപ്പോഴും പുറപ്പെടുന്നതുമായിരിക്കും. 'സംഹൃഷ്ടരോമാ പിഷ്ടേന പിഷ്ടവൽ ബഹുലം സിതം' എന്നു വാഹടൻ * 15—ശുക്ലംപോലെയോ ശുക്ലം കൂടികലർന്നോ കൂടക്കൂടെ മൂത്രംവിടുന്നതായാൽ അതു കഫകോപംനിമിത്തമുള്ള ശുക്ലമേഹമാണെന്നറിയുകയും വേണം * 16—അതികലശലായ തണുപ്പോടും മധുരരസത്തോടുംകൂടെ ധാരാളം മൂത്രംവിടുന്നതായാൽ അതു കഫകോപംനിമിത്തമുള്ള ശീതമേഹമാണെന്നും പറയണം* 17—മൂത്രത്തിൽ നോക്കിയാൽ കാണാവുന്നവയും കൈകൊണ്ടു പെറുക്കിയെടുക്കാവുന്നവയുമായ ചെറുതരികൾകൂടെ കാണുന്നതായാൽ അവനുള്ള രോഗം കഫകോപംനിമിത്തമുള്ള സികതാമേഹമാണെന്നും പറയാം. ഇതിലെ ദോഷഖണ്ഡങ്ങൾ മണൽത്തരിയോളം വലിപ്പമേ ഉണ്ടാവുകയുള്ളൂ എന്നാണ് വാഹടാചാര്യൻ പറയുന്നത് * 18—മൂത്രവേഗംകൂടാതെ പതുക്കപ്പതുക്കെ കുറേശ്ശക്കുറേശ്ശയായി പ്രയാസപ്പെട്ടു മൂത്രംവിടുന്നതു ശനൈർമ്മേഹവുമാകുന്നു*19—നൂലുള്ളതുപോലെ ഇഴഞ്ഞും കൊഴുത്തും മൂത്രം പോകുന്നതായാൽ അവനെ കഫകോപംനിമിത്തമുള്ള ആലാലമേഹം—ലാലാമേഹമുള്ളവനാണെന്നും

ഹരിദ്രാമേഹിനം വിദ്യാത്താം നരം കഫകോപതഃ. 19

ഇത്യേതേ ദശ പ്രമേഹാഃ ശ്ലേഷ്മപ്രകോപനിമിത്താ വ്യാഖ്യാതാഃ.

ഉഷ്ണാമ്ലലവണക്ഷാരകടുകാജീർണ്ണഭോജനോപസേവിനസ്തഥാതി തീക്ഷ്ണാതപാഗ്നിസന്താപശ്രമക്രോധവിഷമാഹാരോപസേവിനശ്ച തഥാത്മകശരീരസ്യൈവ ക്ഷിപ്രം പിത്തം പ്രകോപമാപദ്യതേ. 21

തൽ പ്രകുപിതം തയൈവാനുപൂർവ്യാ പ്രമേഹാനിമാൻ ഷഡ് ക്ഷിപ്രമഭിനിർവ്വർത്തയതി. 22

തേഷാമപി ച പിത്തഗുണവിശേഷേണ നാമവിശേഷാഃ. തദ്യഥാ—ക്ഷാരപ്രമേഹശ്ച കാളമേഹശ്ച നീലമേഹശ്ച ലോഹിതമേ

---

അറിയണം. ഈ ശീതമേഹലാലാമേഹങ്ങൾക്കുപകരം സുശ്രുതാചാര്യൻ ലവണമേഹമെന്നും ഫേനമേഹമെന്നുമാണ് പറയുന്നത്. പക്ഷെ അദ്ദേഹം 'വിശദം ലവണതുല്യം ലവണമേഹീ സ്തോകംസ്തോകം സഫേനം ഫേനമേഹീ' എന്നിങ്ങിനെ അതുകളുടെ ലക്ഷണങ്ങളേയും പറയുന്നു. വാഗ്ഭടാചാര്യനും മാധവാചാര്യനും ഈ മതത്തെ സ്വീകരിച്ചതായും കാണുന്നില്ല * 20—ഇതാണ് മുൻപറഞ്ഞ കഫകോപംനിമിത്തമുണ്ടാകുന്ന പത്തുതരം പ്രമേഹങ്ങളുടേയും ലക്ഷണം

21—പിത്തമേഹങ്ങളെ വിവരിക്കുന്നു:—ചൂടും പുളിയും ഉപ്പുംകാരവും എരുവും അധികരിച്ചതും അജീർണ്ണത്തെ ഉണ്ടാക്കിത്തീൎക്കുന്നതുമായ ഭക്ഷണത്തെ ശീലിക്കുകയും അത്യുഗ്രമായ വെയിൽകൊള്ളുകയും തീക്കൊള്ളുകയും ദുഃഖിക്കുകയും തളരുകയും ദേഷ്യപ്പെടുകയും വിഷമാശനം ശീലിക്കുകയും ചെയ്യുന്നവനും പിത്തപ്രകൃതിയുമായവനു പിത്തം ക്ഷണത്തിൽ കോപിക്കും* 22—അങ്ങിനെ കോപിച്ച പിത്തം ക്രമത്തിൽ—ഒന്നുകഴിഞ്ഞാൽ മറ്റൊന്ന് എന്ന ക്രമത്തിൽ ഇനി പറയുന്ന ലക്ഷണങ്ങളോടുകൂടിയ ആറുതരം പ്രമേഹങ്ങളെ ഉണ്ടാക്കിത്തീൎക്കും * 23—ഈ പറഞ്ഞ പിത്തജപ്രമേഹങ്ങൾക്കും (കഫപ്രമേഹങ്ങൾപോലെതന്നെ) പിത്തഗുണങ്ങളുടെ വിശേഷംനിമിത്തം നാമവ്യത്യാസങ്ങളും സംഭവിക്കും. അതുകളെന്തെല്ലാമെന്നാൽ, ൧. ക്ഷാരമേഹം ൨. കാളമേഹം ൩. നീലമേഹം ൪. ലോഹിതമേഹം ൫. മഞ്ജിഷ്ഠാമേഹം ൬. ഹരിദ്രാമേഹം എന്നിതുകളാകു

ഹശ്ച മഞ്ജിഷ്ഠാമേഹശ്ച ഹരിദ്രാമേഹശ്ചേതി തേ ഷഡ്ഭിരേവ ക്ഷാരാമ്ലലവണകടുകവിസ്രോഷ്ണൈഃ പിത്തഗുണൈഃ പൂർവ്വവൽ സമന്വിതാഃ. സർവ്വ ഏവ തേ യാപ്യാ വിഷമഗുണമേദസ്ഥാനത്വാദ്വിരുദ്ധോപക്രമത്വാച്ചേതി. 23

ഭവന്തി ചാത്ര പിത്തപ്രമേഹവിജ്ഞാനാർത്ഥാഃ.

ഗന്ധവർണ്ണരസസ്പർശൈര്യഥാ ക്ഷാരസ്തഥാത്മകം
പിത്തകോപാന്നരോ മൂത്രം ക്ഷാരമേഹീ പ്രമേഹതി 24
മഷീവർണ്ണമജസ്രം യോ മൂത്രമുഷ്ണം പ്രമേഹതി
പിത്തസ്യ പരികോപേന തം വിദ്യാൽ കാളമേഹിനം. 25
ചാഷപക്ഷനിഭം മൂത്രമമ്ലം മേഹതി യോ നരഃ
പിത്തസ്യ പരികോപേണ തം വിദ്യാന്നീലമേഹിനം. 26

---

൬ പിത്തമേഹങ്ങൾ. ഇതുകളും ക്ഷാരത്വം അമ്ലത്വം ലവണത്വം കടുകത്വം വിസ്രത്വം ഉഷ്ണത്വമെന്ന ആറു പിത്തഗുണങ്ങളോട്, മുൻപറഞ്ഞ കഫമേഹങ്ങളിൽ കഫഗുണങ്ങളെന്നപോലെ (യഥാസംഖ്യം) ചേർന്നവയായിരിക്കും. പിത്തം അതിൻെറ ഗുണങ്ങളോടു വിപരീതഗുണയുക്തമായ മേദസ്സിൽചെന്ന് ആ മേദസ്സിനെ ദൂഷിപ്പിക്കുകനിമിത്തം സംഭവിക്കുന്നവയും മേഹത്തിന്നു ഗുണകരമായ ചികിത്സ സ്വതെ പിത്തത്തിന്നു വിരോധിയാകയാലും ഈ പിത്തമേഹങ്ങളെല്ലാം യാപ്യങ്ങളാകുന്നു *

പിത്തമേഹലക്ഷണങ്ങളെ വിവരിക്കുന്നവയായ ഇതുകളെക്കൂടെ ഗ്രഹിക്കുകയും വേണം.

24— പിത്തകോപം നിമിത്തം സംഭവിച്ചതായ ക്ഷാരമേഹമുള്ളവൻെറ മൂത്രം ഗന്ധംകൊണ്ടും വർണ്ണംകൊണ്ടും സ്വാദുകൊണ്ടും തൊട്ടാലും ക്ഷാരംപോലെ— ക്ഷാരം കലക്കിയ വെള്ളംപോലെയിരിക്കും * 25— പിത്തകോപംനിമിത്തം കാളമേഹം സംഭവിച്ചവൻെറ മൂത്രം മഷിപോലെ കറുത്തും അത്യന്തം ചൂടുള്ളതുമായിരിക്കും. കാളമേഹി എപ്പോഴും മൂത്രം വിട്ടുകൊണ്ടിരിക്കുകയും ചെയ്യും *
26— നീലമേഹമുള്ളവൻെറ മൂത്രം കാട്ടുകാക്കയുടെ ചിറകിൻെറ

വിസ്രം ലവണമുഷ്ണഞ്ച രക്തം മേഹതി യോ നരഃ
പിത്തസ്യ പരികോപേണ തം വിദ്യാദ്രക്തമേഹിനം. 27
മഞ്ജിഷ്ഠാത്രുപി യോജസ്രം ഭൃശം വിസ്രം പ്രമേഹതി
പിത്തസ്യ പരികോപാത്തം വിദ്യാന്മാഞ്ജിഷ്ഠമേഹിനം. 28
ഹരിദ്രോദകസങ്കാശം കടുകം യഃ പ്രമേഹതി
പിത്തസ്യ പരികോപാത്തു വിദ്യാദ്ധാരിദ്രമേഹിണം: 29

ഇതി ഷൾ പ്രമേഹാഃ പിത്തപ്രകോപനിമിത്താ വ്യാഖ്യാതാഃ. 30

കടുകകഷായതിക്തരൂക്ഷലഘുശീതവ്യവായവ്യായാമവമനവിരേചനാസ്ഥാപനശിരോവിരേചനാതിയോഗവേഗസന്ധാരണാനശനാഭിഘാതാതപോദ്വേഗശോകശോണിതാതിഷേക ജാഗരണ

---

നിറമായിരിക്കും. അതിന്നു പുളിരസവുമുണ്ടാകും. * 27— രക്തമേഹിയുടെ മൂത്രം വിസ്രഗന്ധമായും ദുർഗ്ഗന്ധമുള്ളതായും ലവണരസമായും ചൂടുള്ളതായും രക്തവർണ്ണമായുമിരിക്കും * 28— മഞ്ജിഷ്ഠാമേഹമുള്ളവൻെറ മൂത്രം മഞ്ചട്ടിപ്പൊടി അരച്ചുകലക്കിയതുപോലെ ഇരിക്കും. ഇത് എല്ലായ്പോഴും സ്രവിക്കും. കലശലായ ദുർഗ്ഗന്ധവുമുണ്ടാകും * 29— പിത്തകോപംനിമിത്തം സംഭവിക്കുന്നതായ ഹരിദ്രാമേഹം ബാധിച്ചവൻെറ മൂത്രം മഞ്ഞൾ കലക്കിയ വെള്ളംപോലെയിരിക്കും. അതിന്ന് എരുവുരസവുമുണ്ടാകും. 'ഹാരിദ്രമേഹി കടുകം ഹരിദ്രാസന്നിഭം ദഹൽ' എന്നു വാഹടാചാര്യൻ * 30— ഇങ്ങിനെയാണ് പിത്തകോപംനിമിത്തം ക്ഷാരമേഹാദി ആറുതരം പ്രമേഹങ്ങളുണ്ടാകുമെന്നു പറഞ്ഞതിൻെറ വിവരണം *

31—വാതപ്രമേഹത്തെ വിവരിക്കുന്നു:— എരുവുള്ളതും ചവർപ്പുള്ളതും കയ്പുള്ളതും രൂക്ഷവും ലഘുവും ശീതവീര്യവുമായ ആഹാരങ്ങളും സ്ത്രീസേവ വ്യായാമം വമനം വിരേചനം കഷായവസ്തി ശിരോവിരേചനം ഇതുകളെ കണക്കിലധികം ശീലിക്കുകയും വേഗധാരണം ചെയ്യുകയും പട്ടിണി കിടക്കുകയും അഭിഘാതം പാറുക

വിഷമശരീരന്യാസോപസേവമാനസ്യ തഥാത്മകശരീരസ്യൈവ ക്ഷിപ്രം വായുഃ പ്രകോപമാപദ്യതേ. സ പ്രകുപിതസ്തഥാത്മകേ ശരീരേ വിസർപ്പൻ യദാ വസാമാദായ മൂത്രവഹാണി സ്രോതാംസി പ്രതിപദ്യതേ തദാ വസാമേഹമഭിനിർവ്വർത്തയതി. 31

യദാ പുനർമ്മജ്ജാനം മൂത്രവസ്താവാകർഷതി തദാ മജ്ജമേഹമഭിനിർവ്വർത്തയതി. 32

യദാ ലസീകാം മൂത്രാശയേഽഭിവഹൻ മൂത്രമനുബന്ധം ശ്ച്യോതയതി ലസീകാതിബാഹുല്യാദ്വിക്ഷേപണാച്ച വായോഃ ഖല്വസ്യാതിമൂത്രപ്രവൃത്തിസങ്ഗം കരോതി. തദാ സ മത്ത ഇവ ഗജഃ ക്ഷരത്യജസ്രം മൂത്രമവേഗം തം ഹസ്തിമേഹിനമാചക്ഷതേ. 33

---

യും വെയിൽ കൊള്ളുകയും ഭയപ്പെടുകയും ദുഃഖിക്കുകയും അതിയായി രക്തം കളയുകയും ഉറക്കമൊഴിക്കുകയും അംഗങ്ങളെ തകരാറായ നിലയിൽ വെക്കുകയും ചെയ്താൽ കഫപിത്തമേഹങ്ങൾ സംഭവിച്ചുവന്ന ക്ഷണത്തിൽ വായുകോപം സംഭവിക്കും. അങ്ങിനെ കോപിച്ച വായു കഫപിത്തമേഹങ്ങൾ സംഭവിച്ച ധാതുക്ഷയം വന്നവന്റെ ശരീരത്തിലാസകലം വ്യാപിക്കുകയും ക്ഷയിച്ചു പോയതു കഴിച്ചു ബാക്കിയുള്ള വസയെ അതിന്റെ സ്ഥാനത്തിൽ നിന്നെടുത്തു മൂത്രവഹകളായ സിരകളിൽ കൊണ്ടുചെന്ന് മൂത്രത്തോടെ പുറത്തുവിടും. അപ്പോൾ വസാമേഹമുണ്ടാകും * 32— ഇങ്ങിനെ വസയെല്ലാം ക്ഷയിച്ചാൽ മേൽപ്രകാരം മജ്ജയേയും മൂത്രാശയത്തിൽ കൊണ്ടുവന്നു മജ്ജമേഹത്തെയുണ്ടാക്കും * 33— വസയും മജ്ജയും അവസാനിച്ചാൽ ശരീരത്തിലുള്ള ലസീകയെ മൂത്രാശയത്തിൽ കൊണ്ടുവരും. അതോടുകൂടിയ മൂത്രത്തെ കുറേശ്ശക്കുറേശ്ശയായി എല്ലായ്പോഴും പുറത്തുവിടും. വായുവിന്നു വിക്ഷേപം വരികയാലും ലസീക ധാരാളമുണ്ടാവുകയാലും മൂത്രം അധികം പ്രാവശ്യം പോവുകയും അത് ഒഴിഞ്ഞുപോകാതെ തടവുവരികയും ചെയ്യും. ഈ വക സംഗതികളാൽ അവൻ യാതൊരു സമയഭേദവുംകൂടാ

ഓജഃ പുനൎമ്മധുരസ്വഭാവം തദ്രൗക്ഷ്യാദ്വായുഃ കഷായത്വേനാഭിസംസൃജ്യ മൂത്രാശയേഽഭിവഹതി തദാ മധുമേഹിനം കരോതി. 34

താനിമാംശ്ചതുരഃ പ്രമേഹാൻ വാതജാനസാദ്ധ്യാനാചക്ഷതേ. മഹാത്യയികത്വാദ്വിപ്രതിഷിദ്ധോപക്രമത്വാച്ചേഷാമപി ച പൂൎവ്വവൽ ഗുണവിശേഷേണ നാമവിശേഷാഃ. 35

തദ്യഥാ— വസാമേഹശ്ച മജ്ജമേഹശ്ച ഹസ്തിമേഹശ്ച മധുമേഹശ്ചേതി. 36

ഭവന്തി ചാത്ര വാതപ്രമേഹവിശേഷവിജ്ഞാനാൎത്ഥാഃ.
വസാമിശ്രം വസാഭം വാ മൂത്രം മേഹതി യോ നരഃ
വസാമേഹിനമാഹുസ്തമസാദ്ധ്യം വാതകോപതഃ. 37

---

തെ, മദം പൊട്ടിയ ആനയെപ്പോലെ സകല സമയത്തും മൂത്രം വീഴ്ത്തിത്തുടങ്ങും. ഈ രോഗമുള്ളവനെ ഹസ്തിമേഹി എന്നാണ് പറയുക— ഈ രോഗത്തിൻെറ പേർ ഹസ്തിമേഹമെന്നാണ് * 34— ഇങ്ങിനെ ലസികയും അവസാനിച്ചാൽ വായു ഓജസ്സിൽ ചെന്നു കൂടും. ഓജസ്സ് സ്വതേ മധുരരസമായിട്ടുള്ളതാണ്. രൂക്ഷനായ വായു അതിനെ കഷായരസമാക്കിത്തീൎത്ത് അതിൻെറ സ്ഥാനത്തിൽ നിന്നു മൂത്രാശയത്തിൽ കൊണ്ടുവരും. അപ്പോൾ മധുമേഹത്തെയുമുണ്ടാക്കിത്തീൎക്കും * 35— ഈ പറഞ്ഞ നാലുതരം വാതപ്രമേഹങ്ങളും അസാദ്ധ്യങ്ങൾ തന്നെയാണെന്നാണ് പൂൎവ്വാചാൎയ്യന്മാർ അഭിപ്രായപ്പെടുന്നത്. അതെന്താണെന്നാൽ, ഇതുകൾ സ്വതെ അത്യന്തം കഷ്ടതരങ്ങളും ചികിത്സിക്കുവാൻ വളരെ പ്രയാസമുള്ളവയുമാണ്. ഇതുകൾക്കും മുൻപറഞ്ഞ കഫപിത്തമേഹങ്ങളെപ്പോലെതന്നെ വാതഗുണംനിമിത്തം നാമഭേദങ്ങളുമുണ്ട് * 36— അതുകളെന്തെല്ലാമെന്നാൽ: ൧. വസാമേഹം. ൨. മജ്ജമേഹം. ൩. ഹസ്തിമേഹം. ൪. മധുമേഹം എന്നിതുകളാകുന്നു *

ഈ പറഞ്ഞ വസാമേഹാദികളുടെ ലക്ഷണത്തെക്കുറിച്ചു വിവരിക്കുന്നവയായ ഇതുകളെക്കൂടെ ഗ്രഹിക്കുകയുംവേണം.

37—വാതകോപംനിമിത്തം വസയോടുകൂടിയോ വസാതുല്യ

മജ്ജാനം സഹ മൂത്രേണ മുഹുർമ്മേഹതി യോ നരഃ
മജ്ജമേഹിനമാഹുസ്തമസാദ്ധ്യം വാതകോപതഃ. 38
ഹസ്തീ മത്ത ഇവാജസ്രം മൂത്രം ക്ഷരതി യോ ഭൃശം
ഹസ്തിമേഹിനമാഹുസ്തമസാദ്ധ്യം വാതകോപതഃ 39
കഷായമധുരം പാണ്ഡു രൂക്ഷം മേഹതി യോ നരഃ
വാതകോപാദസാദ്ധ്യം തം പ്രതീയാന്മധുമേഹിനം. 40
ഇതി ചത്വാരഃ പ്രമേഹാ വാതപ്രകോപനിമിത്താഃ. 41

---

മായോ മൂത്രം വിസ്സൃജിക്കുന്നതായാൽ അവനെ വസാമേഹി എന്നു പറയും. ഈ വസാമേഹം അസാദ്ധ്യവുമാണ് * 38— വാതകോപം നിമിത്തം മൂത്രത്തിൽക്കൂടി സകല സമയത്തും മജ്ജ സ്രവിക്കുന്നതായാൽ അതു മജ്ജമേഹമാകുന്നു. ഇത് അസാദ്ധ്യംതന്നെ* 39— വാതകോപംനിമിത്തം ഹസ്തിമേഹം വന്നവൻ മദംപൊട്ടിയ ആനയെപ്പോലെ മൂത്രം വിസർജ്ജിച്ചുകൊണ്ടിരിക്കും. ഈ ഹസ്തിമേഹം സാദ്ധ്യവുമല്ല. 'ഹസ്തീ മത്ത ഇവാജസ്രം മൂത്രം വേഗവിവർജ്ജിതം। സലസീകം വിബദ്ധഞ്ച ഹസ്തിമേഹീ പ്രമേഹതി' എന്നു വാഹടാചാര്യൻ * 40—കഷായമധുരരസങ്ങളോടുകൂടെയും വെളുത്തും രൂക്ഷമായും ആരാണോ മേഹനം ചെയ്യുന്നത് അവൻ മധുമേഹിയാണെന്നും ആ മധുമേഹരോഗം വാതകോപജമാണെന്നും അത് അസാദ്ധ്യമാണെന്നുമറിയണം* 41— ഈ പറഞ്ഞതുകളാണ് വാതകോപംനിമിത്തം സംഭവിക്കുന്നതുകളായ നാലുതരം പ്രമേഹങ്ങൾ. ഈ വിഷയത്തിൽ വാഹടാചാര്യൻ മുതലായ ചില ആചാര്യന്മാർ ഉദകമേഹം മുതൽ തുടങ്ങുകയും മധുമേഹത്തിൽ അവസാനിക്കുകയും ചെയ്യുന്നുണ്ട്. പക്ഷേ അവർ ഇടയ്ക്കുള്ള മേഹങ്ങളുടെ ക്രമത്തെ ദുർല്ലഭം മാററുന്നുമുണ്ട് എങ്കിലും വ്യത്യസ്ഥാനക്രമത്തിലും ഈ ലക്ഷണങ്ങളിൽനിന്നു തീരെ മാറുന്നില്ല. സുശ്രുതാചാര്യൻ ഉദകമേഹം മുതൽ തുടങ്ങി ഹസ്തിമേഹത്തിലവസാനിക്കുകയും ചെയ്യുന്നു. അതിന്നിടയ്ക്കു പലേ വ്യത്യാസങ്ങളും പറയുന്നതുമുണ്ട്. അദ്ദേഹത്തിന്നും പ്രമേഹം ഇരുപതുതരം തന്നെയുമാണ്. എന്നാൽ ഇവ

ത ഏവം ത്രിദോഷപ്രകോപനിമിത്താ വിംശതിപ്രമേഹാ വ്യാഖ്യാതാഃ ത്രയസ്തു ദോഷാഃ പ്രകുപിതാഃ പ്രമേഹാനഭിനിവ്വർത്ത യിഷ്യന്ത ഇമാനി പൂർവ്വരൂപാണി ദശ്യന്തി. 42

തദ്യഥാ—ജടിലീഭാവം കേശേഷു മാധുയ്യമാസ്യേ കരപാദയോഃ സുപ്തതാം ദാഹം മുഖതാലുകണ്ഠശോഷം പിപാസാമാലസ്യം മല ഞ്ച കായേ കായച്ഛിദ്രേഷൂപദേഹം പരിദാഹം സുപ്തതാമങ്ഗേഷു

---

രെല്ലാം ഇതെല്ലാം അനുക്രമേണ വരുന്നതാണെന്നും പറയാതിരി ക്കുന്നില്ല. ഈ വിഷയത്തിൽ ഓരോരുത്തരും പറയുന്ന യുക്തിക ളെ മനസ്സിരുത്തി അറിയുകയും വേണം എന്നുമാത്രമേ തൽക്കാ ലം ഇവിടെ പറയുവാൻ സാധിക്കുകയുള്ളു * 42—ഇങ്ങിനെയാണ് ത്രിദോഷകോപംനിമിത്തം ഇരിപതുതരം പ്രമേഹങ്ങളുണ്ടാകുമെന്നു പറഞ്ഞതിന്റെ ലക്ഷണം. അതു വഴിപോലെ വിവരിക്കുകയും ചെ യ്തു. കഫപിത്തവാതങ്ങളായ ദോഷങ്ങൾനിമിത്തം സംഭവിക്കുന്ന തുകളായ പ്രമേഹങ്ങൾക്ക് ഈ പറയുന്ന പൂർവ്വരൂപങ്ങളുണ്ടാവുക യും ചെയ്യും *

43—അതുകളെന്തെല്ലാമെന്നാൽ, തലമുടി ജടപ്പിടിക്കുക വാ യക്കു മധുരരസം കയ്യും കാലും തരിക്കുക ചുട്ടനീറൽ വായയും അ ണ്ണാക്കും തൊണ്ടയും വാളുക ദാഹം തളച്ച ശരീരത്തിൽ അഴുക്കുകാ ണുക ശരീരത്തിലെ രോമകൂപാദിച്ഛിദ്രങ്ങളിൽ ഉപദേഹപ്രതീതി തോന്നുക ചുട്ടനീറൽ അങ്ങങ്ങൾക്കു തരിപ്പ് വണ്ടും (ഈച്ച) ഉറു മ്പും ശരീരത്തിലും മൂത്രത്തിലും വന്നരിക്കുക അതാതുതരം പ്രമേഹ ങ്ങളുണ്ടാകുന്ന സമയം ശരീരത്തിന്നുണ്ടാകുന്ന ഗന്ധം മൂത്രത്തിലും സംഭവിക്കുക കലശലായ ഉറക്കം സകലകാർയ്യത്തിലും മടി ഇതുകളാ കുന്നു പൂർവ്വരൂപങ്ങൾ. 'സ്വേദോംഗഗന്ധഃ ശിഥിലത്വമങ്ഗേ ശയ്യാ സനസ്വപ്നസുഖാഭിഷങ്ഗഃ । ഹൃന്നേത്രജിഹ്വാശ്രവണോപദേഹോ ഘനാംഗതാ കേശനഖാതിവൃദ്ധിഃ । ശീതപ്രിയത്വം ഗളതാലുശോ ഷോ മാധുയ്യമാസ്യേ കരപാദദാഹഃ । ഭവിഷ്യതോ മേഹഗണസ്യ

ഷൾപദപിപീലികാഭിഃ ശരീരമൂത്രാഭിസരണം മൂത്രേ ച മൂത്രദോഷാനചിതം ശരീരഗന്ധം നിദ്രാം തന്ദ്രാഞ്ച സർവ്വകാലമിതി. 43

ഉപദ്രവാസ്തു ഖലു പ്രമേഹിണാം തൃഷ്ണാതീസാരജ്വരദാഹദൌർബ്ബല്യാരോചകാവിപാകാഃ പൂതിമാംസപിടികാ അലജീവിദ്രധ്യാദയശ്ച തൽപ്രസംഗാൽ ഭവന്തി. 44

---

ദ്രൂപം മൂത്രേഭിധാവന്തി പിപീലികാശ്ച' എന്നു വാഹടാചാര്യൻ. 'ദന്താദീനാം മലാഢ്യത്വം പ്രാഗ്രൂപം പാണിപാദയോഃ । ദാഹശ്ചിക്കണതാ ദേഹേ തൃൾ സ്വാദ്വാസ്യം ച ജായതേ' എന്നു മാധവാചാര്യൻ. സുശ്രുതാചാര്യന്റെ മതം 'തേഷാന്തു പൂർവ്വരൂപാണി ഹസ്തപാദതലദാഹഃ സ്നിഗ്ദ്ധപിച്ഛിലഗുരുതാ ഗാത്രാണാം മധുരശുക്ലമൂത്രതാ തന്ദ്രാ സാദഃ പിപാസാ ദുർഗ്ഗന്ധഃ ശ്വാസശ്ച താലുഗളജിഹ്വാദന്തേഷു മലോല്പത്തിർജ്ജടിലീഭാവഃ കേശാനാം വൃദ്ധിശ്ച നഖാനാം' എന്നുമാണ് *

44—പ്രമേഹോപദ്രവങ്ങളെ വിവരിക്കുന്നു:—പ്രമേഹരോഗിക്കുണ്ടാകുന്ന ഉപദ്രവരോഗങ്ങൾ, ദാഹം അതിസാരം പനി ചുട്ടുനീറൽ കരചരണാദി അവയവങ്ങൾക്കു ബലക്ഷയം രുചിക്ഷയം ദഹനക്ഷയം ചീഞ്ഞ മാംസത്തോടുകൂടിയ കുരു ആ കൂട്ടത്തിൽ മുൻവിവരിച്ച അലജി വിദ്രധി മുതലായ പിടികകൾ ഇതുകളെല്ലാം സംഭവിക്കും. വാഹടാചാര്യൻ കഫപ്രമേഹത്തിന്നും പിത്തപ്രമേഹത്തിന്നും വാതപ്രമേഹത്തിന്നും പ്രത്യേകം പ്രത്യേകമുണ്ടാവുന്ന ഉപദ്രവങ്ങളെ ഇങ്ങിനെ വിവരിച്ചിരിക്കുന്നു: 'അവിപാകോരുചിഃ ഛർദ്ദിർന്നിദ്രാ കാസഃ സപീനസഃ । ഉപദ്രവാഃ പ്രജായന്തേ മേഹാനാം കഫജന്മനാം, വസ്തിമേഹനയോസ്തോദോ മുഷ്കാവദരണം ജ്വരഃ। ദാഹസ്തൃഷ്ണാമ്ലകോ മൂർച്ഛാ വിൾഭേദഃ പിത്തജന്മനാം, വാതികാനാമുദാവർത്തകമ്പഹൃൽഗ്രഹലോലതാഃ । ശൂലമുന്നിദ്രതാശോഷഃ കാസഃ ശ്വാസശ്ച ജായതേ' *

തത്ര സാദ്ധ്യാൻ പ്രമേഹാൻ സംശോധനോപശമനൈർയ്യഥാ
ഹമുപപാദയേച്ചികിത്സേച്ച. 45

ഭവന്തി ചാത്ര.

ഗൃദ്ധ്നുമഭ്യവഹാര്യേഷു സ്നാനചംക്രമണദ്വിഷം
പ്രമേഹഃ ക്ഷിപ്രമഭ്യേതി നീഡദ്രുമമിവാണ്ഡജഃ. 46

മന്ദോത്സാഹമതിസ്ഥൂലമതിസ്നിഗ്ദ്ധം മഹാശനം
മൃത്യുഃ പ്രമേഹരൂപേണ ക്ഷിപ്രമാദായ ഗച്ഛതി. 47

യസ്ത്വാഹാരം ശരീരസ്യ ധാതുസാമ്യകരം നരഃ

---

45—ഈ പറഞ്ഞ പ്രമേഹങ്ങളിൽ സാദ്ധ്യങ്ങളായവകളെ അതാതുകൾക്കനുസരിച്ചുവിധം സംശോധനോപശമനങ്ങൾ വരുത്തി ചികിത്സിക്കുകയും വേണം *

ഈ വിഷയത്തിൽ താഴെ പറയുന്നതുകളെക്കൂടെ ഗ്രഹിക്കുകയും വേണം.

46—ഭക്ഷണപദാൎത്ഥങ്ങളിൽ അത്യാഗ്രഹിയും സ്നാനവും ചംക്രമണവും സ്വതെ ഇഷ്ടമല്ലാത്തവനുമായ ശരീരിയെ പ്രമേഹരോഗം, ഒരു ദിക്കിൽ സുഖമായിരുന്നു വിശ്രമിക്കുവാൻ വിചാരിക്കുന്ന പക്ഷി നീഡദ്രുമത്തെ എന്നപോലെ ആശ്രയിക്കുകയും ചെയ്യും * 47—യാതൊരു കാൎയ്യത്തിലും ഉത്സാഹമില്ലാത്തവനും അതിസ്ഥൂലനും അതിയായി സ്നിഗ്ദ്ധതവരുത്തിക്കൊണ്ടിരിക്കുന്നവനും കണക്കിലധികം ഭക്ഷിക്കുന്നവനുമായ മനുഷ്യനെ അന്തകൻ പ്രമേഹരൂപം ധരിച്ചുവന്ന് അവന്റെ ആയുഷ്കാലം പൂൎത്തിയാവുന്നതിന്നുമുമ്പെ അവനെ കൂട്ടിക്കൊണ്ടുപോവുകയുംചെയ്യും. മന്ദോത്സാഹാദി ഗുണയുക്തനായവന്ന് അതിദാരുണമായ പ്രമേഹം ബാധിക്കുമെന്നു സാരം * 48—ശരീരധാതുക്കൾക്കു സാമ്യത്തെ ചെയ്യുന്നതായ ആഹാരത്തെ ശീലിക്കുകയും അതേവിധമുള്ള ശാരീരങ്ങളും മാനസികങ്ങളുമായ പലേതരം പ്രവൃത്തികളെ ശീലിക്കുകയും ചെയ്യുന്നതാരാണോ

സേവതേ വിവിധാംശ്ചാന്യാംശ്ചേഷ്ടാഃ സ സുഖമശ്നുതേ. 48

തത്ര ശ്ലോകാഃ.

ഹേതുവ്യാധിവിശേഷാണാം പ്രമേഹാണാഞ്ച കാരണം
ദോഷധാതുസമായോഗോ രൂപം വിവിധമേവ ച. 49

ദശ ശ്ലേഷ്മകൃതാ യസ്മാൽ പ്രമേഹാഃ ഷൾ ച പിത്തജാഃ
യഥാ കരോതി വായുശ്ച പ്രമേഹാംശ്ചതുരോ ബലീ. 50

സാദ്ധ്യാസാദ്ധ്യവിശേഷാശ്ച പൂർവ്വരൂപാണ്യുപദ്രവാഃ
പ്രമേഹാണാം നിദാനേസ്മിൻ ക്രിയാസൂത്രഞ്ച ഭാഷിതം. 51

ഇതി ചരകസംഹിതായാം
നിദാനസ്ഥാനേ
പ്രമേഹനിദാനം നാമ ചതുർത്ഥോദ്ധ്യായഃ.

---

അവൻ സുഖത്തെ പ്രാപിക്കും. അവന്നു പ്രമേഹരോഗമുണ്ടാവുകയില്ല *

അദ്ധ്യായവിവരണം.

49—51—ഈ പ്രമേഹനിദാനമെന്ന അദ്ധ്യായത്തിൽ ഹേതുവ്യാധികളുടെ വിശേഷവും പ്രമേഹങ്ങളുടെ കാരണവും ദോഷധാതുക്കളുടെ യോഗംനിമിത്തം പലപ്രകാരത്തിലായിത്തീരുന്ന പ്രമേഹങ്ങളുടെ വിവരവും കഫകോപംനിമിത്തമുണ്ടാകുന്ന പത്തുതരം പ്രമേഹങ്ങളുടേയും പിത്തകോപംനിമിത്തമുണ്ടാകുന്ന ആറുതരം പ്രമേഹങ്ങളുടേയും വായുവിന്റെ കോപംനിമിത്തം സംഭവിക്കുന്നതായ നാലുതരം പ്രമേഹങ്ങളുടേയും ലക്ഷണങ്ങളും അതുകളുടെ സാദ്ധ്യാസാദ്ധ്യപരിത്യാജ്യവിഭാഗവും പ്രമേഹപൂർവ്വരൂപങ്ങളും ഉപദ്രവവ്യാധികളും പ്രമേഹത്തിന്നു ചികിത്സിക്കേണ്ടുന്ന സ്വഭാവവും പറയപ്പെട്ടിരിക്കുന്നു *

ഇതി ചരകസംഹിതാവ്യാഖ്യാനേ
വാചസ്പത്യേ
നിദാനസ്ഥാനേ ചതുർത്ഥോദ്ധ്യായഃ. (4)

## അദ്ധ്യായം 5. കുഷ്ഠനിദാനം.

—*—

അഥാതഃ കുഷ്ഠനിദാനം വ്യാഖ്യാസ്യാമഃ.

ഇതി ഹ സ്മാഹ ഭഗവാനാത്രേയഃ.

സപ്ത ദ്രവ്യാണി കുഷ്ഠാനാം പ്രകൃതിർവ്വികൃതിമാപന്നാനി ഭവന്തി. തദ്യഥാ—ത്രയോ ദോഷാ വാതപിത്തശ്ലേഷ്മാണഃ പ്രകോപണവികൃതാ ദൂഷ്യാശ്ച ശരീരധാതവസ്ത്വങ്മാംസശോണിതലസീകാശ്ചു.

---

## അദ്ധ്യായം 5.

ഇനി കുഷ്ഠനിദാനമെന്ന അദ്ധ്യായത്തെ പറയാം:—

1— വികാരത്തെ പ്രാപിച്ചതുകളായ അടുത്തു വിവരിക്കുന്ന വാതാദി ഏഴു കൂട്ടമാകുന്ന കുഷ്ഠരോഗമുണ്ടാകുവാനുള്ള കാരണം. ആ കുഷ്ഠകാരണങ്ങളെന്തെല്ലാമെന്നാൽ, അതാതുകൾ കോപിക്കുവാനുള്ള കാരണങ്ങൾനിമിത്തം കോപിച്ച വാതപിത്തകഫങ്ങളും അതുകളാൽ ദൂഷിപ്പിക്കപ്പെട്ടുകനിമിത്തം തകരാറായിത്തീൎന്ന തോല് മാംസം രക്തം ലസീക ഇതുകളുമാകുന്നു. ഈ ഏഴു കൂട്ടവുമാണ് കുഷ്ഠത്തെ ഉണ്ടാക്കിത്തീൎക്കുക. ഇപ്രകാരം ദൂഷിച്ച ഈ വാതാദിലസീകാന്തങ്ങളായ ഏഴും ഒന്നിച്ചു ചേൎന്ന ശരീരത്തിലെ രസാദി ഏഴുധാതുക്കളെയും വ്യാപിച്ച് ഏഴുതരം കുഷ്ഠത്തെ ഉണ്ടാക്കുന്നു. ഈ കാരണം നിമിത്തം ഏതവയവത്തിലെങ്കിലും കുഷ്ഠരോഗമുണ്ടായാൽ അതു ശരീരമാസകലം ഉപതപിപ്പിക്കുകയും ചെയ്യും. ഈ ഏഴുതരം കുഷ്ഠത്തിൽ ഒന്നും വാതാദികളിൽ ഒന്നു മാത്രം കോപിച്ചുണ്ടാകുന്നതായി ഭവിക്കുകയുമില്ല. കുഷ്ഠമെല്ലാം സന്നിപാതകോപം നിമിത്തമുണ്ടാകുന്നതാകുന്നു. അതിൽ വാതജാദിവിഭാഗം ചെയ്യുന്നുണ്ടെങ്കിൽ അതു താരതമ്യത്തെ മാത്രം ആശ്രയിച്ചായിരിക്കുമെന്നു സാരം. 'വിരോധീന്യന്നപാനാനി ദ്രവസ്നിഗ്ദ്ധഗുരൂണി ച ।

ത്ഥ്ഗാ ദോഷോപഘാതവികൃതാ ഇതി. ഏതത്സപ്താനാം സപ്തധാതു കമേവംഗതമാജനനം കുഷ്ഠാനാമതഃ പ്രഭവാണ്യഭിനിർവൃത്ത്യമാനാനി കേവലം ശരീരമുപതപന്തി. ന ച കിഞ്ചിദസ്തി കുഷ്ഠമേകദോഷപ്രകോപനിമിത്തം. 1

അസ്തി തു ഖലു സമാനപ്രകൃതീനാമപി സപ്താനാം കുഷ്ഠാനാം ദോഷാംശബലവികല്പാനുബന്ധസ്ഥാനവിഭാഗേന വേദനാവർണ്ണസംസ്ഥാനപ്രഭാവനാമചികിത്സിതവിശേഷഃ. 2

സ സപ്തവിധോഽഷ്ടാദശവിധോഽപരിസംഖ്യേയവിധോ വാ. 3

---

ഭജതാമാഗതാം ഛർദ്ദിം വേഗാംശ്ചാന്യാൻ പ്രതിഘ്നതാം । വ്യായാമമതിസന്താപമതി ഭുക്ത്വാ നിഷേവിണാം । ഘർമ്മശ്രമഭയാർത്താനാം ദ്രുതം ശീതാംബുസേവിനാം । അജീർണ്ണാദ്ധ്യശിനാം ചൈവ പഞ്ചകർമ്മാപചാരിണാം । നവാന്നദധിമത്സ്യാതിലവണാമ്ലനിഷേവിണാം । മാഷമൂലകപിഷ്ടാന്നതിലക്ഷീരഗുഡാശിനാം । വ്യവായം ചാപ്യജീർണ്ണേന്നേ നിദ്രാഞ്ച ഭജതാം ദിവാ । വിപ്രാൻ ഗുരൂൻ ധർഷയതാം പാപം കർമ്മ ച കുർവ്വതാം । വാതാദയസ്ത്രയോ ദുഷ്ടാസ്ത്വഗ്രക്തം മാംസമംബു ച । ദൂഷയന്തി സ കുഷ്ഠാനാം സപ്തകോ ദ്രവ്യസംഗ്രഹഃ.' എന്നും 'ത്വചഃ കുർവ്വന്തി വൈവർണ്ണ്യം ദുഷ്ടാഃ കുഷ്ഠമശന്തി തം । കാലേനോപേക്ഷിതം യസ്മാൽ സർവ്വം കുഷ്ണാതി തദ്വപുഃ' എന്നും ഗ്രന്ഥാന്തരം* 2— ഈ വിവരിക്കുന്നതായ കപാലകുഷ്ഠംമുതൽ ഏഴുതരം കുഷ്ഠവും ദുഷിച്ച വാതപിത്തകഫങ്ങൾ ത്വഗാദികളെ ദുഷിപ്പിച്ചു രസാദിധാതുക്കളെ പ്രാപിച്ചുണ്ടാവുന്നവകൾ തന്നെയാണെങ്കിലും ദുഷിച്ച ദോഷങ്ങളിലെ താരതമ്യവികല്പവും അതുകളോടു കൂടിച്ചേൎന്ന ത്വഗാദികളുടെ വ്യത്യാസവും അതുകളെല്ലാം ചെന്നാശ്രയിച്ച ധാതുഭേദവും നിമിത്തം അതാതു കുഷ്ഠങ്ങളുടെ വേദന നിറം സംസ്ഥാനം—ആകൃതി പ്രഭാവം പേര് ചികിത്സ ഇതുകൾക്കെല്ലാം വ്യത്യാസവും ഭവിക്കും* 3— ഈ കുഷ്ഠരോഗം ഏഴുപ്രകാരം എ

ദോഷാ ഹി വികല്പൈർവ്വികല്പ്യമാനാ വികല്പയന്തി വികാരാനസംഖ്യാനസാദ്ധ്യഭാവാൻ. തേഷാം വികല്പവികാരസംഖ്യാനേതി പ്രസംഗമഭിസമീക്ഷ്യ സപ്തവിധമേവ കുഷ്ഠവിശേഷമുപദേക്ഷ്യാമഃ.

ഇഹ വാതാദിഷു ത്രിഷു പ്രകുപിതേഷു ത്വഗാദീംശ്ചതുരഃ പ്രദൂഷയത്സു വാതേഽധികതരേ കപാലകുഷ്ഠമഭിനിർവ്വർത്തതേ. പിത്തേ ത്വൗദുംബരം ശ്ലേഷ്മണി മണ്ഡലകുഷ്ഠം. 5

---

ന്നും (കുഷ്ഠാനി സപ്തധാ ദോഷൈഃ പൃഥഗ്ദ്വന്ദ്വൈഃ സമാഗതൈഃ എന്ന പ്രമാണപ്രകാരം ഏഴു പ്രകാരമെന്നും) മററുചിലർ പതിനെട്ടു വിധമെന്നും—വാതകോപംകൊണ്ട് ൧. പിത്തകോപംനിമിത്തം ൧. കഫംനിമിത്തം ൨. വാതപിത്തം നിമിത്തം ൧. വാതകഫകോപം നിമിത്തം ൩. കഫപിത്തകോപം നിമിത്തം ൩. സന്നിപാതകോപംനിമിത്തം ൧. ഇങ്ങിനെ പതിനെട്ടുവിധം എന്നും പറയുന്നു. ദോഷാംശവികല്പംനിമിത്തം കുഷ്ഠം അപരിസംഖ്യേയവിധമാണെന്നും പറയാം. പതിനെട്ടു തരമെന്നുപറഞ്ഞതിൽ ഏഴു മഹാകുഷ്ഠങ്ങളും പതിനൊന്നു ക്ഷുദ്രകുഷ്ഠങ്ങളുമാണ്. ഏഴ് എന്നു പറഞ്ഞത് മഹാകുഷ്ഠങ്ങൾ മാത്രവുമാണ്. ക്ഷുദ്രകുഷ്ഠങ്ങൾ മഹാകുഷ്ഠങ്ങളുടെ അവാന്തരവ്യത്യാസങ്ങൾ മാത്രമാകയാൽ അവകളെ ഇവിടെ തൽക്കാലം വിവരിക്കുന്നതുമില്ല* 4—വാതാദിദോഷങ്ങളുടെ സംയോഗവിയോഗങ്ങളും അവകളിലെ തരതമവ്യത്യാസങ്ങളും നിമിത്തം സംഭവിക്കുന്ന രോഗങ്ങൾ ആരാലും ഒരു കാലവും പറഞ്ഞവസാനിപ്പിക്കുവാൻ സാധിക്കാത്തവിധം സംഖ്യാതീതങ്ങളായിരിക്കും. അതിനാൽ കുഷ്ഠകാരികളായ വാതാദിദോഷങ്ങളുടെ വികല്പംനിമിത്തമുണ്ടാകുന്ന രോഗങ്ങളെ കണക്കാക്കി പറയുക എന്നു വെച്ചാൽ അതു വളരെ വിസ്തരിക്കേണ്ടി വരുമെന്നു കരുതി ഏഴുതരം കുഷ്ഠത്തെ മാത്രമെ തൽക്കാലം ഉപദേശിക്കുന്നുള്ളൂ. ഇതുകൊണ്ടു മററുള്ളതുകളുടെ ജ്ഞാനവും സാധിക്കാമെന്നു സാരം*

5—7—ആ വക കുഷ്ഠങ്ങളുടെ ദോഷകോപങ്ങളും സംജ്ഞക

വാതപിത്തയോരൃഷ്യജിഹ്വം, പിത്തശ്ലേഷ്മണോഃ പുണ്ഡരീകം, ശ്ലേഷ്മമാരുതയോഃ സിദ്ധ്മകുഷ്ഠം, സർവ്വദോഷാതിവൃദ്ധൌ കാകണകമഭിനിർവ്വർത്തതേ. ഇത്യേവമേഷ സപ്തവിധഃ കുഷ്ഠവിശേഷോ ഭവതി. 6

സ ചൈഷ ഭൂയോഽതഃ പ്രകൃതിവികല്പനയാ ഭൂയസീം വികാരസംഖ്യാമാപദ്യതേ. 7

തത്രേദം സർവ്വകുഷ്ഠനിദാനം പുനസ്സമാസേനോപദേക്ഷ്യാമഃ. ശീതോഷ്ണവ്യത്യാസമനാനുപൂർവ്വ്യോപസേവമാനസ്യ തഥാ സന്തർപ്പണാപതർപ്പണാഭ്യവഹാര്യവ്യത്യാസം ച മധുഫാണിതമത്സ്യമൂലകകാകമാചീഃ സതതമതിമാത്രമപ്യജീർണ്ണേ സമശ്നതശ്ചിലിചിമഞ്ച

---

ളും വിവരിക്കുന്നു: അതാതുകൾ കോപിക്കുവാനുള്ള കാരണങ്ങൾനിമിത്തം കോപിച്ച വാതാദികൾ ത്വങ്മാംസരക്തലസികകളെ ദൂഷിപ്പിച്ച കുഷ്ഠത്തെ ഉണ്ടാക്കുന്നതിൽ, വാതകോപാധിക്യം നിമിത്തം സംഭവിക്കുന്നതു കപാലകുഷ്ഠമായിരിക്കും. പിത്താധിക്യംനിമിത്തം ഔദുംബരകുഷ്ഠവും, കഫകോപാധിക്യത്താൽ മണ്ഡലകുഷ്ഠവും സംഭവിക്കും. വാതപിത്തംനിമിത്തം ഋഷ്യജിഹ്വകുഷ്ഠവും, പിത്തകഫങ്ങൾനിമിത്തം പുണ്ഡരീക കുഷ്ഠവും, കഫവാതങ്ങൾനിമിത്തം സിദ്ധ്മകുഷ്ഠവും, സംഭവിക്കും. സന്നിപാതകോപം പൂർത്തിയായുണ്ടാകുന്ന കുഷ്ഠം കാകണകവുമായിരിക്കും. ഇതുകളാണ് മുൻവിവരിച്ചതായ ഏഴു കുഷ്ഠവിശേഷങ്ങൾ* ഈ ഏഴുതരംതന്നെ പിന്നെ ഇതിൽനിന്നു അല്പാല്പമായ പ്രകൃതിവികല്പനനിമിത്തം വളരെ വിധത്തിലായിത്തീരുകയും ചെയ്യും. ആ ക്ഷുദ്രകുഷ്ഠങ്ങൾ മഹാകുഷ്ഠങ്ങളെ ആശ്രയിച്ചവയായിരിക്കുമെന്നു സാരം *

8— ഇനി എല്ലാതരം കുഷ്ഠങ്ങളുടേയും നിദാനത്തെ ചുരുക്കത്തിൽ ഉപദേശിക്കാം. കാലസ്വഭാവംനിമിത്തം കോപിക്കുന്നദോഷങ്ങൾക്കു വിപരീതമായവിധം ശീതോഷ്ണങ്ങളേയും സന്തർപ്പണാപതർപ്പണങ്ങളേയും ആഹാരവ്യത്യാസത്തേയും ശീലിക്കുകയും തേനും നീർകണ്ടിശ്ശർക്കരയും മത്സ്യവും മൂലേരിക്കിഴങ്ങും കാകമാചിയും

പയസാ ഹായനകയവകചീനകോദ്ദാളകകോരദൂഷപ്രായാണി ചാന്നാനി ക്ഷീരദധിതക്രകോലകുലത്ഥമാഷാതസീയൂഷകുസുംഭസ്നേഹവന്ത്യന്നൈശ്ചാപി സുഹിതസ്യ വ്യവായവ്യായാമസന്താപാനത്യുപസേവമാനസ്യ ഭയശ്രമസന്താപോപഹതസ്യ സഹസാ ശീതോദകമവതരതോ വിദഗ്ദ്ധമാഹാരമനുല്ലിഖ്യ വിദാഹീന്യഭ്യവഹരതഛർദ്ദിഞ്ച പ്രതിഘ്നതഃ സ്നേഹാംശ്ചാഭിചരതോ യുഗപൽ ത്രയോ ദോഷാഃ പ്രകോപമാപദ്യന്തേ. ത്വഗാദയശ്ചത്വാരശ്ശൈഥില്യമാപദ്യന്തേ. തേഷു ശിഥിലേഷു ദോഷാഃ പ്രകുപിതാഃ സ്ഥാനമധിഗമ്യ

---

എല്ലാക്കാലത്തും പതിവായും കണക്കിലധികവും ഭക്ഷിക്കുന്നതിന്നു മുമ്പേയും കഴിക്കുകയും ചെമ്മീൻ പാൽക്കൂട്ടി ശീലിക്കുകയും മോടൻ തിന കഴങ്ങിൻപൂത്താഴനെല്ല് വരക് ഇതുകൾകൊണ്ടുണ്ടാക്കിയ അന്നം അധികരിച്ചു ശീലിക്കുകയും അതിൽ പാല് തൈര് മോര് ലന്തക്കുരുപ്പരിപ്പുകൊണ്ടുണ്ടാക്കിയ ചാറ് മുതിരച്ചാറ് ഉഴുന്നിൻചാറ് അഗശിച്ചാറ് ഇതുകളും ചപ്പങ്ങത്തിന്റെ എണ്ണയും കൂട്ടിച്ചേൎത്തു ശീലിക്കുകയും ഈ ഭക്ഷണം കഴിച്ചതു ഭക്ഷിക്കുന്നതിന്നു മുമ്പെ സ്ത്രീസേവയും വ്യായാമവും ദുഃഖവും ശീലിക്കുകയും ഭയപ്പെടുകയും അത്യദ്ധ്വാനം ചെയ്യുകയും വൈലോ തീയ്യോകൊണ്ടു ശരീരം ഉഷ്ണിക്കുകയും ചെയ്യുവൻ പെട്ടന്നു തണുത്തവെള്ളത്തിൽ ചെന്നിറങ്ങുകയും വിദാഹംവന്ന ആഹാരത്തെ വമനം ശീലിച്ചു പുറത്തുകളയാതെ ഉൾപ്പുഴക്കമുണ്ടാക്കുന്ന ആഹാരങ്ങളെ ഭക്ഷിക്കുകയും പ്രവൎത്തമാനമായ ഛർദ്ദിയെ പുറത്തുവിടാതിരിക്കുകയും സ്നേഹപാനം ശീലിക്കുന്നസമയം അതിന്റെ വിധികളെ തെറ്റിക്കുകയും ചെയ്താൽ വാതാദിദോഷങ്ങളെല്ലാം ഒരുമിച്ചു കോപിക്കും. അതുനിമിത്തം ത്വങ്മാംസരുധിരലസീകകൾ നാലും ശിഥിലമായിത്തീരുകയും ചെയ്യും. അതുകൾക്കു ശൈഥില്യം വന്നാൽ സ്വതെ കോപിച്ച ദോഷങ്ങൾ പിന്നെയും കോപാധിക്യത്തെ പ്രാപിച്ചു തങ്ങൾതങ്ങൾക്കു

സന്തിഷ്ഠമാനാസ്താനേവ ത്വഗാദീൻ ദൂഷയന്തഃ കുഷ്ഠാന്യഭിനിർവ്വർത്ത യന്തി. 8

തത്രേമാനി പൂർവ്വരൂപാണി. തദ്യഥാ—അസ്വേദനമതിസ്വേദനം പാരുഷ്യമതിശ്ലക്ഷ്ണതാ വൈവർണ്യം കണ്ഡൂർന്നിസ്തോദഃ സുപ്തതാ പരിദാഹഃ പരിഹർഷോ ലോമഹർഷഃ ഖരത്വമൂഷ്മായണം ഗൌരവം ശ്വയഥുർവ്വിസർപ്പാഗമനമഭീക്ഷ്ണം കായഛിദ്രേഷൂപദേഹഃ പക്വദഗ്ദ്ധദഷ്ടക്ഷതോപസ്ഖലിതേഷ്വതിമാത്രം വേദനാ സ്വല്പാനാമ

---

ള്ള സ്ഥാനങ്ങളിൽചെന്നു നിന്നു ശിഥിലങ്ങളായ ത്വഗാദികളെ ദൂഷിപ്പിച്ചു കുഷ്ഠരോഗങ്ങളെ ഉണ്ടാക്കിത്തീക്കും. *

9—കുഷ്ഠത്തിന്റെ പൂർവ്വരൂപത്തെ വിവരിക്കുന്നു:— അതുകളെന്തെല്ലാമെന്നാൽ,വിയപ്പിച്ചാലും വിയക്കാതിരിക്കുക കാരണംകൂടാതെ കലശലായിവിയക്കുക ശരീരൈകദേശത്തിൽ പരുപരുപ്പ് മറ്റ ചിലദിക്കിൽ അതിയായ മിനുപ്പ് നിറപ്പകച്ച് ചൊറിച്ചിൽ കുത്തിനോവ് തരിപ്പ് ചുട്ടുനീറൽ ചിലേടത്തുമാത്രം രോമാഞ്ചം മേലാസകലം രോമാഞ്ചം ഖരത്വം ചുട്ടുപുകച്ചിൽ ശരീരത്തിനു കനം നീര് ഇടക്കിടക്കു വിസർപ്പംവന്നുകൊണ്ടിരിക്കുക ശരീരഛിദ്രങ്ങളിൽ (രോമകൂപാദികളിൽ) ഉപദേഹപ്രതീതി കുരു ചിരങ്ങ് മുതലായതുണ്ടായി ശരീരത്തിലെവിടെയെങ്കിലും പഴുക്കുകയോ തീപ്പൊള്ളുകയോ ഉറുമ്പുമുതലായ എന്തെങ്കിലും കടിക്കുകയോ മുറിയോ ചതവോ പററുകയോ തച്ചുകുത്തുകയോ ചെയ്യുല്‍ അതുകൾക്കുണ്ടാകാവുന്നതിൽ കവിഞ്ഞവേദന സ്വല്പമായ വ്രണങ്ങൾകൂടെ ദുഷിക്കുക (കുന്തംപുണ്ണാവുക) വളരെക്കാലത്തേക്ക് ഉണങ്ങാതിരിക്കുക ഇതുകളാകുന്നു കുഷ്ഠത്തിന്റെ പൂർവ്വരൂപങ്ങൾ. ഈ വക ലക്ഷണങ്ങൾ കണ്ടതിന്നു ശേഷം കുഷ്ഠരോഗങ്ങൾ— അതാതുലക്ഷണപൂർത്തിയുള്ള കുഷ്ഠരോഗം പ്രത്യക്ഷപ്പെടുകയും ചെയ്യും. 'അതിശ്ലക്ഷ്ണഖരസ്പർശസ്വേദാസ്വേദവിവർണ്ണതാഃ। ദാഹഃ കണ്ഡൂസ്ത്വചി സ്വാപസ്തോദഃ കോഠോന്നതിഃ ശ്രമഃ। വ്രണാനാമധികം ശൂലം ശീഘ്രോൽപത്തിശ്ചിര

പി ച വ്രണാനാം ദുഷ്ടിരസംരോഹണഞ്ചേതി. തേഭ്യോനന്തരം കുഷ്ഠാനി ജായന്തേ. 9

തേഷാമിദം വേദനാവൎണ്ണസംസ്ഥാനപ്രഭാവനാമവിശേഷവിജ്ഞാനം. തദ്യഥാ—രൂക്ഷാരുണപരുഷാണി വിഷമവിസൃതാനി ഖരപൎയ്യന്താനി തനൂന്യുദ്വൃത്തബഹിസ്തനൂനി സുപ്തസുപ്താനി ഹൃഷിതലോമാനിചിതാനി നിസ്തോദബഹുലാനി അല്പകണ്ഡൂദാഹപൂയലസീകാന്യാശുഗതിസമുത്ഥാനാന്യാശുഭേദീനി ജന്തുമന്തി കൃഷ്ണാരുണകപാലവൎണ്ണാനി കപാലകുഷ്ഠാനീതി വിദ്യാൽ— 10

---

സ്ഥിതിഃ। രൂഢാനാമപി രൂക്ഷത്വം നിമിത്തേല്പേപി കോപനം। രോമഹൎഷോസൃജഃ കാൎഷ്ണ്യം കുഷ്ഠലക്ഷണമഗ്രജം' എന്നു വാഹടാചാൎയ്യൻ *

10—മുൻവിവരിച്ച കപാലകുഷ്ഠാദി ഏഴുതരം കുഷ്ഠങ്ങളുടേയും വേദന വൎണ്ണം ആകൃതി പ്രഭാവം നാമവിശേഷം— അതാതു നാമങ്ങളെക്കൊണ്ടു പറയുവാനുള്ള കാരണം ഇതുകളേയും വിവരിക്കാം. അതുകളെന്തെല്ലാമെന്നാൽ,

൧. കപാലകുഷ്ഠം, രൂക്ഷമായും അരുണവൎണ്ണമായും പരുഷമായുമിരിക്കും. വ്രണങ്ങൾ ശരിയായ വൃത്തത്തിലല്ലാതെയും വിസ്താരംകൂടിയുമിരിക്കും. പരപരത്തും കനം കുറഞ്ഞുമിരിക്കും. ബഹിർഭാഗം ഉദ്വൃത്തമായും—പൊന്തിയും തനുവായും അത്യന്തം തരിപ്പുള്ളതായും രോമാഞ്ചത്തോടുകൂടിയുമിരിക്കും. കലശലായ കുത്തിനോവുണ്ടാകും. ചൊറിച്ചിലും ചുട്ടുനീറലും, ചലവും വെള്ളവും ഒലിക്കുകയും വളരെ കുറച്ചുമാത്രമേ ഉണ്ടാവുകയുള്ളു. ക്ഷണത്തിൽ ഉണ്ടാവുകയും ഗതികൾ— ഒരു വ്രണത്തിൽനിന്നു മറെറാരു വ്രണത്തിലേക്ക് ഉള്ളിൽ കൂടി പഴുത്തമാൎഗ്ഗങ്ങൾ ഉണ്ടാവുകയും വേഗത്തിൽ വിള്ളുകയും ക്രിമിയുണ്ടാവുകയും കറുത്തതോ അരുണവൎണ്ണമോ ആയ കലോട്ടിന്റെ നിറം വരികയും ചെയ്യാൽ ഈ കുഷ്ഠം കപാലകുഷ്ഠമാണെന്നറിയണം *

താമ്രാണി താമ്രരോമരാജീഭിരവനദ്ധാനി ബഹളാനി ബഹുബഹളരക്തപൂയലസീകാനി കണ്ഡൂക്ലേദകോഥദാഹപാകവന്ത്യാശുഗതിസമുത്ഥാനഭേദീനി സസന്താപക്രിമീണ്യുദുംബരഫലപക്വവർണ്ണാന്യുദുംബരകുഷ്ഠാനീതി വിദ്യാൽ. 11

സ്നിഗ്ദ്ധാനി ഗുരൂണ്യുത്സേധവന്തി ശ്ലക്ഷ്ണസ്ഥിരപീനപര്യന്താനി ശുക്ലരക്താവഭാസാനി ബഹുളബഹളശുക്ലപിച്ഛിലസ്രാവീണി ശുക്ലരോമരാജീസന്താനാനി ബഹുകണ്ഡൂക്രിമീണി സക്തഗതിസ-

---

11—വ. ഉദുംബരകുഷ്ഠം, താമ്രവർണ്ണമായും വ്രണത്തിന്നുള്ളിൽ ചെമ്പിച്ച രോമം നിറഞ്ഞും വളരെ വലുതായും ഇരിക്കും. രക്തവും ചലവും കൊഴുത്തനീരും വളരെ കലശലായി പഴുത്തൊലിക്കും. ചൊറിച്ചിലും നനവും ചീച്ചലും ചുട്ടുനീറലും പഴുപ്പുമുണ്ടാകും. ക്ഷണത്തിൽ ഗതികൾ സംഭവിക്കുകയും അതു ചെന്ന ദിക്കിലെല്ലാം വേഗത്തിൽ വ്രണങ്ങളുണ്ടാവുകയും അതുകളെല്ലാം വിള്ളുകയും കലശലായി ചുളുചുളുക്കുത്തുകയും കൃമിക്കുകയും ചെയ്യും. ഇതിന്റെ നിറം പഴുത്ത അത്തിപ്പഴത്തിന്റെ നിറംപോലെയിരിക്കുകയും ചെയ്യും. ഈ ലക്ഷണങ്ങളുള്ള കുഷ്ഠത്തിന്ന് ഉദുംബരകുഷ്ഠമെന്നാണ് പേരെന്നറിയുകയും വേണം *

12— വ. മണ്ഡലകുഷ്ഠം—സ്നിഗ്ദ്ധവും കട്ടിയുള്ളതും അതുണ്ടായ അവയവത്തിനെക്കാൾ അധികം പൊക്കമുള്ളതുമായിരിക്കും. ആ വ്രണത്തിന്റെ വക്ക് അത്യന്തം മിനുത്തും കട്ടിയായും തടിച്ചുമിരിക്കും. വ്രണം വെളുക്കും. അല്ലെങ്കിൽ ചുവന്നിരിക്കും. വിസ്താരം കൂടിയിരിക്കും. വെളുത്ത നിറത്തിൽ (അരി അരച്ചുകലക്കിയതുപോലെ) കൊഴുത്തവെള്ളം കലശലായി സ്രവിക്കും. വെളുത്ത രോമം ധാരാളം മുളയ്ക്കും. ചൊറിച്ചിലും ക്രിമിയും കലശലായിരിക്കും. ഗതിയുണ്ടാവുകയും വേറെ വ്രണങ്ങളുണ്ടാവുകയും വിള്ളുകയും സാവധാനത്തിലെ ഉണ്ടാവുകയുള്ളു. വ്രണം ശരിയായ വൃത്താകാരത്തി-

മുത്ഥാനഭേദീനി പരിമണ്ഡലാനി മണ്ഡലകുഷ്ഠാനീതി വിദ്യാൽ. 12

പരുഷാണ്യരുണവർണ്ണാനി ബഹിരന്തഃ ശ്യാവാനി നീലപീതതാമ്രാവഭാസാന്യാശുഗതിസമുത്ഥാനാന്യല്പകണ്ഡൂക്ലേദക്രിമീണി ദാഹഭേദനിസ്തോദപാകബഹുലാനി ശൂകോപഹതോപമാനവേദനാന്യുത്സന്നമദ്ധ്യാനി തനുപര്യന്താനി കർക്കശപിടികാചിതാനി ദീർഘപരിമണ്ഡലാനി ഋഷ്യജിഹ്വാകൃതീനി ഋഷ്യജിഹ്വാനീതി വിദ്യാൽ.

ശുക്ലരക്താവഭാസാനി രക്തപര്യന്താനി രക്തസിരാരാജീസന്തതാന്യുത്സേധവന്തി ബഹുബഹളരക്തപൂയലസീകാനി കണ്ഡുക്രിമി

---

ലായിരിക്കുകയും ചെയ്യും. ഈ പറഞ്ഞ ലക്ഷണങ്ങളുള്ള കുഷ്ഠം മണ്ഡലകുഷ്ഠമാണെന്നറിയണം *.



13—ര്. ഋഷ്യജിഹ്വകുഷ്ഠം, പരുഷമായും പുറമെ അരുണവർണ്ണമായും ഉള്ളിൽ കരുവാളിച്ചനിറമായും വ്രണത്തിൽ അവിടവിടെ നീലനിറവും പീതനിറവും ചെമ്പിൻനിറവും ഉള്ളതായും ക്ഷണത്തിൽ ഗതികളും മറ്റുവ്രണങ്ങളും സംഭവിക്കുന്നതായും ചൊറിച്ചിലും നനവും ക്രിമിയും കുറയുന്നതായും ചുട്ടുനീറലും വിള്ളിച്ചയും കുത്തിനോവലും പഴുപ്പും കലശലായും നെല്ലിൻെറ ഓവു നിറച്ചതുപോലെ വേദനയുള്ളതായും നടു പൊന്തിയും വക്കു താണും പുറംകക്കശങ്ങളായ കുരു നിറഞ്ഞും മരമാനിൻെറ നാവിൻെറ ആകൃതിയിൽ ദീർഘപരിമണ്ഡലമായുമിരിക്കുന്ന കുഷ്ഠം ഋഷ്യ(ശ്യ)ജിഹ്വകുഷ്ഠമാണെന്നറിയണം *

14—ദ. പുണ്ഡരീകകുഷ്ഠം, ശുക്ലരക്തനിറങ്ങളുള്ളതും വക്കുചുമന്നതും ചുമന്ന ഞരമ്പുകൾ കെട്ടിപ്പിണഞ്ഞുകിടക്കുന്നതും പൊക്കമുള്ളതും ചോരയും ചലവും കൊഴുത്ത വെള്ളവും വളരെ കലശലായൊലിക്കുന്നതും ചൊറിച്ചലും ക്രിമിയുമുള്ളതും ചുട്ടുനീറലും പാകവുമുള്ളതും ക്ഷണത്തിൽ ഗതിയും സമുത്ഥാനവും വിള്ളിച്ചയും വരുന്നതും

ദാഹപാകവന്ത്യാശുഗതിസമുത്ഥാനഭേദീനി പുണ്ഡരീകപലാശസ്സങ്കാശാനി പുണ്ഡരീകാണീതി വിദ്യാൽ. 14

പരുഷാരുണവിശീൎണ്ണാനി ബഹിസ്സുന്ത്യന്തഃസ്നിഗ്ദ്ധാനി ശുക്ലരക്താവഭാസാനി ബഹൂന്യല്പവേദനാന്യല്പകണ്ഡൂദാഹപൂയലസീകാനി ലഘുസമുത്ഥാനാന്യല്പമേദഃക്രിമീണ്യലാബുപുഷ്പസങ്കാശാനി സിദ്ധ്മകുഷ്ഠാനീതി വിദ്യാൽ. 15

കാകണന്തികാവൎണ്ണാന്യാദൌ പശ്ചാൽ സൎവ്വകുഷ്ഠലിംഗസമ

---

താമരപ്പൂവിൻെറ ഇതളപോലെയുള്ള ആകൃതിയോടുകൂടിയതുമായ കുഷ്ഠം പുണ്ഡരീകകുഷ്ഠമാണെന്നുമറിയണം *

15—ന്നു. സിദ്ധ്മകുഷ്ഠം, വക്ക് പരുഷമായും അരുണവൎണ്ണമായും വിശീൎണ്ണമായും—പൊട്ടിപ്പൊളിഞ്ഞു മത്സ്യശകലങ്ങൾപോലെയുള്ള ശകലങ്ങൾ കൊഴിയുന്നതായും കനംകുറഞ്ഞും ഉള്ളിൽ സ്നിഗ്ദ്ധമായും വെളുപ്പോ ചുവപ്പോ ഉള്ളതായും ബഹുവായും (ഉണ്ടാവുന്നതു വളരെ വലുതായും, വളരെ സ്ഥലത്തുള്ളതായും) വേദന ചൊറിച്ചിൽ ചുട്ടുനീറൽ ചലം ലസീക ഇതുകൾ വളരെ കുറഞ്ഞതായും സമുത്ഥാനം വളരെ ലഘുവായും മേദസ്സും ക്രിമിയും വളരെ കുറഞ്ഞതായും ചുരയുടെ പൂവിൻെറ ആകൃതിയിലിരിക്കുന്നതുമായ കുഷ്ഠം സിദ്ധ്മകുഷ്ഠമാണെന്നുമറിയണം *

16—ം. കാകണകകുഷ്ഠം, തുടങ്ങുമ്പോൾ ചുവന്ന കുന്നിക്കുരുവിൻെറ നിറമായിരിക്കും. പിന്നെ മുൻവിവരിച്ചതായ ആറുതരം കുഷ്ഠങ്ങളുടെ ലക്ഷണങ്ങളെല്ലാം കാണുകയും ചെയ്യും. സൎവ്വകുഷ്ഠലിംഗമാവുകനിമിത്തം ഇതിന്നു പലേ നിറങ്ങളുമുണ്ടാകും. ഇതു മഹാപാപികൾക്കുണ്ടാവുന്നതായ കാകണകകുഷ്ഠമാണെന്നുമറിയണം. ഇങ്ങിനെയാണ് മുൻവിവരിച്ച ഏഴുതരം കുഷ്ഠങ്ങളുടെയും ലക്ഷണങ്ങൾ. ക്ഷുദ്രകുഷ്ഠലക്ഷണങ്ങളും മററും ചികിത്സിതം 7—ാം അദ്ധ്യായത്തിൽ വിവരിക്കുന്നതാകയാൽ ആ വിഷയത്തിലുള്ള ഗ്രന്ഥാ

നിതാനി പാപീയസാം സർവ്വകുഷ്ഠലിംഗസംഭവേനാനേകവർണ്ണാനി കാകണകാനീതി വിദ്യാൽ. 16

താന്യസാദ്ധ്യാനി സാദ്ധ്യാനി പുനരിതരാണി. തത്ര യദസാദ്ധ്യം തദസാദ്ധ്യതാം നാതിവർത്തതേ. സാദ്ധ്യം പുനഃ കിഞ്ചിൽ സാദ്ധ്യതാമതിവർത്തതേ കദാചിദപചാരാൽ. 17

സാദ്ധ്യാനീഹ ഷൾ കാകണകവർജ്ജാന്യചികിത്സ്യമാനാന്യപചാരതോ വാ ദോഷൈരഭിഷ്യന്ദമാനാന്യസാദ്ധ്യതാമുപയാന്തി. 18

---

ന്തരമതങ്ങളെ ഇവിടെ എടുത്തുവിവരിക്കുന്നില്ല. എന്നാൽ ധാത്വാശ്രയങ്ങളായ കുഷ്ഠങ്ങളുടെ ലക്ഷണങ്ങളെക്കുറിച്ചുള്ള വാഗ്ഭടമതത്തെ മാത്രം ഇവിടെ വിവരിക്കുകയുംചെയ്യാം. 'തത്ര ത്വചി സ്ഥിതേ കുഷ്ഠേ തോദവൈവർണ്യരൂക്ഷതാഃ । സ്വേദസ്വാപശ്വയഥവഃ ശോണിതേ, പിശിതേ പുനഃ । പാണിപാദാശ്രിതാഃ സ്ഫോടാഃ ക്ലേദഃ സന്ധിഷു ചാധികം । കൌണ്യം ഗതിക്ഷയോംഗാനാം ദലനം സ്യാച്ച മേദസി । നാസാഭംഗോസ്ഥിമജ്ജസ്ഥേ നേത്രരാഗഃ സ്വരക്ഷയഃ । ക്ഷതേ ച കൃമയഃ, ശുക്ലേ സ്വദാരാപത്യബാധനം । യഥാപൂർവ്വഞ്ച സർവ്വാണി സ്യുർല്ലിംഗാന്യസൃഗാദിഷു' *

17—കാകണകകുഷ്ഠം തീരെ അസാദ്ധ്യമാകുന്നു. മററ കുഷ്ഠങ്ങൾ സാദ്ധ്യങ്ങളുമാണ്. 'സർവ്വദോഷോൽബണം ത്യജേൽ । രിഷ്ടോക്തം യച്ച യച്ചാസ്ഥിമജ്ജശുക്ലസമാശ്രയം । യാപ്യം മേദോഗതം, കൃച്ഛ്രം പിത്തദ്വന്ദ്വാസ്രമാംസഗം । അകൃച്ഛ്രം കഫവാതാഢ്യം ത്വക്സ്ഥമേകമലഞ്ചയൽ' എന്ന് അഷ്ടാംഗഹൃദയം. അസാദ്ധ്യമായ കുഷ്ഠം ഒരിക്കലും അസാദ്ധ്യമല്ലാതായിത്തീരുകയില്ല. സാദ്ധ്യമായ കുഷ്ഠം വേണ്ടതുപോലെ ചികിത്സിക്കാതിരുന്നാൽ ചിലപ്പോൾ അസാദ്ധ്യമായിത്തീരുകയും ചെയ്യും * 18—കാകണകത്തെ ഒഴിച്ച് ബാക്കിയുള്ള സാദ്ധ്യങ്ങളായ ആറുതരം കുഷ്ഠങ്ങളും ചികിത്സിക്കാതിരിക്കുകയോ തകരാറായിച്ചികിത്സിക്കുകയോ മററ ദോഷങ്ങൾകൂടിച്ചേരുക

സാദ്ധ്യാനാമപി ഹ്യുപേക്ഷമാണാനാമേഷാം ത്വങ്മാംസശോണിതലസീകാഃ കോഥക്ലേദസംസ്വേദജാഃ ക്രിമയോഽഭിമൂർച്ഛന്തി. തേ ഭക്ഷയന്തസ്ത്വഗാദീൻ ദോഷാൻ പുനർദ്ദൂഷയന്ത ഇമാനുപദ്രവാൻ പൃഥക് പൃഥഗുല്പാദയന്തി. 19

തതോ വാതഃ ശ്യാവാരുണപരുഷവർണ്ണതാമപി ച രൌക്ഷ്യശൂലശോഷതോദവേപഥുഹർഷസംകോചായാസസ്തംഭസുപ്തിഭേദഭംഗാൻ. പിത്തം പുനർദ്ദാഹസ്വേദക്ലേദകോഥകണ്ഡൂസ്രാവപാകരാഗാൻ. ശ്ലേഷ്മാ ത്വസ്യ ശ്വൈത്യശൈത്യസ്ഥൈര്യകണ്ഡൂഗൌരവോ

---

യോ (അസ്ഥ്യാദിധാതുക്കളെ പ്രാപിക്കുകയോ) ചെയ്താൽ അസാദ്ധ്യങ്ങളായിത്തീരും* 19—സാദ്ധ്യങ്ങളായ കുഷ്ഠങ്ങളും വേണ്ടതുപോലെ ചികിത്സിക്കാതിരുന്നാൽ ത്വങ്മാംസശോണിതലസീകകൾക്കഴിച്ചിലും നനവും സ്വേദവും സംഭവിക്കുകയും അതിൽനിന്നു ക്രിമികളുണ്ടാവുകയും അവ ചീഞ്ഞ ത്വഗാദികളെ ഭക്ഷിച്ചു വലുതാവുകയും ചെയ്യും. അങ്ങിനെ വർദ്ധിച്ച ക്രിമികൾ ദൂഷിക്കാത്തെയുള്ള ശരീരാവയവങ്ങളിലെ ത്വഗാദികളെക്കൂടെ ഭക്ഷിക്കുകയും വാതാദിദോഷങ്ങളെ പിന്നെയും ദൂഷിപ്പിക്കുകയും ചെയ്യും. അങ്ങിനെ ദൂഷിച്ച ദോഷങ്ങൾനിമിത്തം ഈ പറയുന്ന പ്രത്യേകോപദ്രവങ്ങളെ ഉണ്ടാക്കുകയും ചെയ്യും *

20—വാതം നിമിത്തം ശ്യാവമായും അരുണമായും പരുഷമായുമുള്ള വർണ്ണങ്ങളും പരുപരുപ്പ് കുത്തിനോവ് നീര് ചുളുചുളുക്കുത്ത് വിറയൽ തരിപ്പ് അംഗങ്ങൾക്കു സംകോചം ആയാസം സ്തംഭനം സുപ്തി വിള്ളിച്ചു മുറിച്ചിൽ ഇതുകളും, പിത്തം നിമിത്തം ചുട്ടുനീറൽ വിയപ്പ് നനവ് ചീച്ചൽ ചൊറിച്ചിൽ സ്രാവം (ചീഞ്ഞൊലിക്കുക) പഴപ്പ് ചുവപ്പ് ഇതുകളും, കഫം നിമിത്തം വെളുപ്പ് തണുപ്പ് ഉറപ്പ് ചൊറിച്ചിൽ കനം പൊക്കം ഇവയും സ്നേഹം പുരട്ടിയതുപോലെയും എന്തെങ്കിലും അരച്ചുതേച്ചതുപോലെയും (പൊററൻ

ന്മേദോപഗസ്നേഹോപലേപാൻ. ക്രിമയസ്തു ഗാദീംശ്ചതുരഃ സിരാഃ
സ്നായൂന്യസ്ഥീന്യപി ച തരുണാനി ഖാദന്തി. 20

അസ്യാമവസ്ഥായാമുപദ്രവാഃ കുഷ്ഠിനം സ്പൃശന്തി, തദ്യഥാപ്ര
സ്രവണമംഗഭേദഃ പതനാന്യംഗാവയവാനാം തൃഷ്ണാജ്വരാതീസാരദാ
ഹദൌർബ്ബല്യാരോചകാവിപാകാശ്ച തദ്വിധമസാദ്ധ്യം വിദ്യാദിതി.

ഭവന്തി ചാത്ര.

സാദ്ധ്യോയമിതി യഃ പൂർവ്വം നരോ രോഗമുപേക്ഷതേ
സ കിഞ്ചിൽ കാലമാസാദ്യ മൃത ഏവാവബുദ്ധ്യതേ. 22
യസ്തു പ്രാഗേവ രോഗേഭ്യോ രോഗേഷു തരുണേഷു വാ
ഭേഷജം കുരുതേ സമ്യക് സ ചിരം സുഖമശ്നുതേ. 23
യഥാ സ്വല്പേന യത്നേന ഛിദ്യതേ തരുണസ്തരുഃ

---

കെട്ടിയതായും) കാണുക ഇതുകളും സംഭവിക്കും. ക്രിമികൾ തഗ്രക്ത മാംസലസികകളേയും സിരകളേയും സ്നായുക്കളേയും ചെറിയ അസ്ഥികളേയും കടിച്ചുതിന്നുകയും ചെയ്യും * 21—അസാദ്ധ്യാവസ്ഥയിലും കുഷ്ഠരോഗിക്ക് ഉപദ്രവങ്ങളുണ്ടാകും. അതുകളെന്തെല്ലാമെന്നാൽ, വ്രണങ്ങളിൽനിന്ന് എല്ലാസമയവും ഒരുപോലെ പഴുത്തൊലിക്കുക അംഗങ്ങൾ പിളരുക വിരൽ മൂക്ക് മുതലായ അംഗാവയവങ്ങൾ മുറിഞ്ഞുവീഴുക ദാഹം പനി അതിസാരം ചുട്ടുനീറൽ ബലക്ഷയം രുചിക്കുറവ് ദഹനക്ഷയം ഇതുകളായിരിക്കും. ഈ ഉപദ്രവങ്ങൾ കാണുന്ന എത്തരം കുഷ്ഠവും അസാദ്ധ്യമാണെന്നറിയുകയും വേണം.

ഈ വിഷയത്തിൽ താഴേപറയുന്നതുകളെക്കൂടെ ഗ്രഹിക്കുകയും വേണം.

22—കുഷ്ഠരോഗം സംഭവിച്ചാൽ ഈ രോഗം സാരമില്ലെന്നു വെച്ച് ആർ ഉപേക്ഷിക്കുന്നുവോ അവൻ അങ്ങിനെ കുറെക്കാലം കഴിച്ചുകൂട്ടിയാൽ പിന്നെ മരണതുല്യമായ വേദന സംഭവിക്കുമ്പോൾ മാത്രമേ ഇത് ഈ നിലയിലുള്ളതാണ് എന്ന് അറിയുകയുള്ളൂ * 23—രോഗങ്ങൾ സംഭവിക്കുന്നതിന്നു മുമ്പെതന്നെയോ രോഗം സംഭവിച്ച ഉടനെയോ വേണ്ടതുപോലെയുള്ള ഭേഷജത്തെശ്ശീലിക്കുന്നതായാൽ അവൻ വളരെക്കാലം സുഖിയായിരിക്കുകയും ചെയ്യും * 24—ഈ പറഞ്ഞതുകളെക്കൂടെ ദൃഷ്ടാന്തത്തെ വിവരിക്കുന്നു: ഒരു വൃക്ഷം

സ ഏവാതിപ്രവൃദ്ധസ്തു ന സുഖേദ്ര്യതമോ ഭവേൽ. 24
ഏവമേവ വികാരോപി തരുണഃ സാദ്ധ്യതേ സുഖം
വിവൃദ്ധഃ സാദ്ധ്യതേ കൃച്ഛ്രാദസാദ്ധ്യോ വാപി ജായതേ. 25

തത്ര ശ്ലോകഃ.

സംഖ്യാ ദ്രവ്യാണി ദോഷാശ്ച ഹേതവഃ പൂർവ്വലക്ഷണം
രൂപാണ്യുപദ്രവാശ്ചോക്താഃ കുഷ്ഠാനാം കൌഷ്ഠികേ പൃഥക്. 26

ഇതി ചരകസംഹിതായാം
നിദാനസ്ഥാനേ
കുഷ്ഠനിദാനം നാമ പഞ്ചമോദ്ധ്യായഃ.

---

മുളച്ചുപൊന്തിയ ഉടനെയാണെങ്കിൽ എളുപ്പത്തിൽ മുറിക്കുവാൻ കഴിയും. ആ വൃക്ഷംതന്നെ മുരടുറച്ചു ശാഖോപശാഖകളോടുകൂടി വർദ്ധിച്ചാൽ എളുപ്പത്തിലൊന്നും മുറിക്കുവാൻ കഴിയുകയുമില്ല. 'നഖാഗ്രലാവ്യസ്തരുരങ്കുരാത്മാ പരശ്വധസ്യാപി ഭവത്യഭൂമിഃ'* 25—ഇതേവിധംതന്നെ രോഗാരംഭത്തിൽ ചികിത്സിക്കുന്നതായാൽ ഏതുരോഗത്തേയും എളുപ്പത്തിൽ മാറാം. എത്രതന്നെ സുഖസാദ്ധ്യലക്ഷണത്തോടുകൂടെ തുടങ്ങിയ രോഗവും വർദ്ധിച്ചു പൂർണ്ണാവസ്ഥയിലെത്തിയാൽ കൃച്ഛ്രസാദ്ധ്യമായോ അഥവാ അസാദ്ധ്യംതന്നെയായോ പരിണമിക്കും *

അദ്ധ്യായവിവരണം.

26—കുഷ്ഠനിദാനമെന്ന ഈ അദ്ധ്യായത്തിൽ കുഷ്ഠങ്ങൾ ഇത്രതരത്തിലുണ്ടെന്നും അതുകൾ ഇന്നിന്ന കാരണംനിമിത്തമുണ്ടാകുമെന്നും അതുകളിലെ ദോഷകോപഭേദങ്ങളും നിദാനവും പൂർവ്വരൂപവും ലക്ഷണവും ഉപദ്രവങ്ങളും വഴിപോലെ പറയപ്പെട്ടിരിക്കുന്നു *

ഇതി ചരകസംഹിതാവ്യാഖ്യാനേ
വാചസ്പത്യേ
നിദാനസ്ഥാനേ പഞ്ചമോദ്ധ്യായഃ (5)

# അദ്ധ്യായം 6. ശോഷരോഗനിദാനം.

---

അഥാതശ്ശോഷനിദാനം വ്യാഖ്യാസ്യാമഃ.

ഇതി ഹ സ്മാഹ ഭഗവാനാത്രേയഃ.

ഇഹ ഖലു ചത്വാരി ശോഷസ്യായതനാനി. തദ്യഥാ—സാഹസം സന്ധാരണം ക്ഷയോ വിഷമാശനമിതി. 1

തത്ര യദുക്തം സാഹസം ശോഷസ്യായതനമിതി തദനുവ്യാഖ്യാസ്യാമഃ. യദാ പുരുഷോ ദുർബ്ബലോ ഹി സൻ ബലവതാ സഹ വിഗൃഹ്ണാത്യതിമഹതാ വാ ധനുഷാ വ്യായച്ഛതി ജല്പതി വാതിമാത്രമതിമാത്രം വാ ഭാരമുദ്വഹത്യപ്സു വാ പ്ലവതേ ചാതിദൂരമുത്സാദനപദാഘാതനേ വാതിപ്രഗാഢമാസേവതേതിപ്രകൃഷ്ടം വാധ്വാനം ദ്രുതമഭിസരത്യഭിഹന്യതേ വാന്യദ്വാ കിഞ്ചിദേവംവിധം വിഷമമതിമാത്രം

---

## അദ്ധ്യായം 6.

---

ഇനി ശോഷനിദാനത്തെ പറയാം:—

1—രാജയക്ഷ്മാവ് എന്ന രോഗമുണ്ടാകുവാനുള്ള കാരണം നാലുകൂട്ടമാകുന്നു. അതെന്തെല്ലാമെന്നാൽ—സാഹസം, വേഗസന്ധാരണം, ധാതുക്കൾ ഓജസ്സ് മുതലായതുകളുടെ ക്ഷയം, വിഷമാശനം എന്നിതുകളാകുന്നു. ‘സാഹസം വേഗസംരോധഃ ശുക്രൌജഃസ്നേഹസംക്ഷയഃ। പാനാന്നയാഭാനിയമശ്ചത്വാരസ്തസ്യ ഹേതവഃ’ എന്നു സുഖസാധകം *

ഇനി സാഹസാദികൾനിമിത്തമുണ്ടാകുന്ന ക്ഷയവ്യത്യാസങ്ങളെ വെവ്വേറെ വിവരിക്കുന്നു: 2—സാഹസം ശോഷകാരണമാണെന്നു പറഞ്ഞുവല്ലോ. ആ സാഹസസ്വഭാവങ്ങളേയും അതുനിമിത്തം സംഭവിക്കുന്ന ശോഷലക്ഷണങ്ങളേയും വിസ്തരിച്ചുപദേശിക്കാം. ദുർബ്ബലനായവൻ താന്നേക്കാൾ ബലവാനായവനോടുകൂടെ ദ്വന്ദ്വയുദ്ധംചെയ്യുക; തന്നാൽ ദുസ്സാദ്ധ്യമായ വില്ലുകുലയ്ക്കുക; കണക്കിലധികം പ്രസംഗിക്കുക; എടുക്കുവാൻവയ്യാത്ത ചുമടെടുക്കുക; വെള്ളത്തിൽ ചാടുകയും വളരെദൂരം നീന്തുകയും ചെയ്യുക; പിടിച്ചുവലിക്ക

വാ വ്യായാമജാതമാരഭതേ തസ്യാതിമാത്രേണ കർമ്മണാ ഉരഃ ക്ഷണ്യ
തേ തസ്യോരഃക്ഷതമുപപ്ലവതേ വായുഃ. സ തത്രാവസ്ഥിതഃ ശ്ലേഷ്മാ
ണമുരസ്ഥമുപസംഗൃഹ്യ ശോഷയൻ വിഹരത്യൂർദ്ധ്വമധസ്തിര്യക്ച
യോംശസ്തസ്യ ശരീരസന്ധീനാവിശതി തേന ജൃംഭാംഗമർദ്ദോ
ജ്വരശ്ചോപജായതേ. യസ്ത്വാമാശയമഭ്യേതി തേന രോഗാ ഭവന്ത്യ
രസ്യരോചകശ്ച. യഃ കണ്ഠം പ്രപദ്യതേ കണ്ഠമുദ്ധ്വംസതേ
സ്വരശ്ചാവസീദതി. യഃ പ്രാണവഹാനി സ്രോതാംസ്യേതി തേന
ശ്വാസഃ പ്രതിശ്യായശ്ചോപജായതേ. യഃ ശിരസ്യവതിഷ്ഠതേ ശിര
സ്തേനോപഹന്യതേ. 3

തതഃ ക്ഷണനാച്ചൈവോരസോ വിഷമഗതിത്വാച്ച വായോഃ
കണ്ഠസ്യോദ്ധ്വംസനാൽ കാസസ്സഞ്ജായതേ. കാസപ്രസംഗാദുരസി
ക്ഷതേ സ ശോണിതം ഷ്ഠീവതി. ശോണിതാഗമനാച്ചാസ്യ ദൌർബ്ബല്യ

---

കയും കാൽകൊണ്ടടിക്കുകയും വലിയ ശക്തിപ്രയോഗിച്ചുചെയ്യുക;
വളരെ ദൂരമുള്ള—ഒരുദിവസം നടന്നാൽകൂടി എത്തുവാൻ പ്രയാസ
മായ വഴി ക്ഷണനേരംകൊണ്ടു നടന്നെത്തുക; അഭിഘാതംപററുക
ഇതുകളേയും ഇതേവിധംതന്നെ മററസാഹസങ്ങളേയും വിഷമാവ
സ്ഥയിൽ തുടങ്ങുകയും ചെയ്യുമ്പോൾ അതിയായ സാഹസകർമ്മംനിമി
ത്തം അവന്റെ ഉരസ്സിൽ വ്രണപ്പെടുകയും അവിടെ വായുകോപി
ക്കുകയും ചെയ്യും. അങ്ങിനെ കോപിച്ച വായു ആ വ്രണത്തിലിരു
ന്നുകൊണ്ട് ഉരസ്സിലിരിക്കുന്ന അവലംബകമെന്ന കഫത്തെ ഉണ
ക്കി അതിനെ മേല്പോട്ടും കീഴ്പോട്ടും വിലങ്ങത്തിലും—ദേഹമാസക
ലം കൊണ്ടുനടക്കും * 3—വർദ്ധിച്ച കഫത്തോടുകൂടിയ വായു ശരീര
സന്ധികളെ പ്രാപിച്ചാൽ കോട്ടുവായ അംഗമർദ്ദം പനി ഇതുകളു
ണ്ടാകും. ആമാശയത്തെ പ്രാപിച്ചാൽ നെഞ്ഞത്തു വേദനയും രു
ചിക്ഷയവും സംഭവിക്കും. കണ്ഠത്തെ പ്രാപിച്ച വായുവിനാൽ ക
ണ്ഠോദ്ധ്വംസവും ഒച്ചയടപ്പുമുണ്ടാകും. പ്രാണവായു സഞ്ചരിക്കുന്ന
സിരകളിൽ ചെന്നുകൂടുകയാൽ എക്കവും പീനസവും സംഭവിക്കും.
ശിരസ്സിൽ ചെന്നുനിന്നാൽ തലവേദനയുമുണ്ടാകും * 4—ഈ രോ
ഗം ശരീരത്തേയും മനസ്സിനേയും തദ്വ്യാപാരങ്ങളേയും ക്ഷയിപ്പിക്കു
ന്നു. ഇതിൽ കോപിച്ച പ്രധാനദോഷമായ വായു വിഷമഗതിയു

മുപജായതേ. ഏവമേതേ സാഹസപ്രഭവാസ്സാഹസികമുപദ്രവാഃ സ്പൃശന്തി. 4

തതസ്സാപ്യുപശോഷണൈരേതൈരുപദ്രവൈരുപദ്രുതഃ ശനൈശ്ശനൈരുപശുഷ്യതി. തസ്മാൽ പുരുഷോ മതിമാൻ ബലമാത്മനഃ സമീക്ഷ്യ തദനുരൂപാണി കർമ്മാണ്യാരഭേത കർത്തും. ബലസമാധാനം ഹി ശരീരം ശരീരമൂലശ്ച പുരുഷ ഇതി. 5

ഭവന്തി ചാത്ര.

സാഹസം വർജ്ജയേൽ കർമ്മ രക്ഷൻ ജീവിതമാത്മനഃ
ജീവൻ ഹി പുരുഷസ്ത്വിഷ്ടം കർമ്മണഃ ഫലമശ്നുതേ. 6

---

ള്ളതാകയാലും കണ്ഠത്തിന് ഉദ്ധംസം— അടവ് വരികയാലും കാസം ഉണ്ടാകും. കര കലശലായാൽ സന്ധിതൊട്ടുള്ള ഹൃദയപ്രദേശം വല്യതാവുകയും അതിൽനിന്ന രക്തം പുറപ്പെടുകയും ചെയ്യും. അപ്പോൾ കരച്ചുതുപ്പുന്നതിൽ ചോര ധാരാളമായി കണ്ടുതുടങ്ങും. രക്തം പുറപ്പെടുകനിമിത്തം കലശലായ ദുർഗ്ഗന്ധവുമുണ്ടാകും. ഇതൊക്കെയാണ് സാഹസംനിമിത്തമുണ്ടാകുന്ന ക്ഷയത്തിന്നുള്ള ഉപദ്രവങ്ങൾ * 5— ഈ ലക്ഷണങ്ങളെല്ലാം കണ്ടുതുടങ്ങിയാൽ, ശരീരത്തെ ശോഷിപ്പിക്കുന്നതായ ഈ ഉപദ്രവങ്ങൾനിമിത്തം ആ രോഗി ക്രമത്തിൽ കലശലായി മെലിയുകയും ചെയ്യും. ഈവക കാരണങ്ങളാൽ താൻറട മുള്ളവൻ അവനവൻെറ ശരീരബലത്തെ അറിയുകയും അതിന്നനുരൂപമായവിധത്തിലുള്ള കർമ്മങ്ങളെ മാത്രം ആരംഭിക്കുകയും വേണം. ബലം നിലനില്ക്കുമ്പോഴെ ശരീരം അരോഗദൃഢമായിരിക്കുകയുള്ളൂ. ശരീരം സ്ഥിരമായിരിക്കുമ്പോൾ ആയുസ്സിന്നും ഭംഗം വരികയില്ല *

ഈ വിഷയത്തിൽ ഇതുകൂടെ ധരിക്കുകയും വേണം.

6—അവനവൻെറ ജീവനെ രക്ഷിക്കുവാൻ വിചാരിക്കുന്നവൻ സാഹസപ്രവൃത്തിയെ തീരെ വർജ്ജിക്കണം. സാഹസപ്രവൃത്തിചെയ്യാൽ ജീവഹാനി വന്നുപോകുമെന്നു സാരം. ജീവിച്ചിരിക്കുന്നവന്നു മാത്രമേ അവനവൻ മോഹിച്ചുതുടങ്ങിയ പ്രവൃത്തിയുടെ ഫലം അനുഭവിക്കുവാൻ സാധിക്കുകയുള്ളൂ *

സന്ധാരണം ശോഷസ്യായതനമിതി യദുക്തം തദനുവ്യാഖ്യാസ്യാമഃ. യദാ പുരുഷോ രാജസമീപേ ഭർത്തൃസമീപേ വാ ഗുരോർവ്വാ പാദമൂലേ ദ്യൂതസഭം സഭാജയൻ സ്ത്രീമദ്ധ്യം വാനുപ്രവിശ്യ യാനൈർവ്വാപ്യുച്ചാവചൈർഗ്ഗച്ഛൻ ഭയാൽ പ്രസംഗാൽ ഹ്രീമത്വാൽ ഘൃണിത്വാദ്വാ നിരുണദ്ധ്യാഗതാനി വാതമൂത്രപുരീഷാണി തദസ്യ സന്ധാരണാദ്വായുഃ പ്രകോപമാപദ്യതേ. 7

സ പ്രകുപിതഃ പിത്തശ്ലേഷ്മാണൌ സമുദീര്യോർദ്ധ്വമധസ്തിര്യക് ച വിഹരതി. തതശ്ചാംശവിശേഷേണ പൂർവ്വവച്ഛരീരാവയവവിശേഷം പ്രവിശ്യ ശൂലം ജനയതി ഭിനത്തി പുരീഷമുച്ഛോഷയതി വാ. പാർശ്വേ ചാതിരുജതി ഗൃഹ്ണാത്യംസൌ കണ്ഠമുരശ്ചാവധമതി ശിരശ്ചോപഹന്തി. കാസം ശ്വാസം ജ്വരം സ്വരഭേദം പ്രതിശ്യായഞ്ചോപജനയതി. 8

---

7— സന്ധാരണം ശോഷകാരണമാണെന്നു പറഞ്ഞുവല്ലോ. അതിന്റെ സ്വഭാവോപദ്രവങ്ങളേയും വിസ്തരിച്ചുപദേശിക്കാം. ഒരുവൻ രാജാവിന്റെ മുമ്പിലോ തന്റെ പ്രഭുവിന്റെ മുമ്പിലോ ഗുരുസമീപത്തിലോ നില്ക്കുകയോ പലരുംകൂടി ചൂതുകളിക്കുന്ന ദിക്കിലോ അധികം സ്ത്രീകൾ കൂടിയിരിക്കുന്ന ദിക്കിലോ പൂജ്യനായിരിക്കുകയോ അനേകപ്രകാരത്തിലുള്ള യാനങ്ങളിൽകൂടി സഞ്ചരിക്കുകയോ ചെയ്യുമ്പോൾ ഭയംനിമിത്തമോ സംഗതിവശാലോ ലജ്ജനിമിത്തമോ ഘൃണനിമിത്തമോ ('ഘൃണാ ജുഗുപ്സാകൃപയോഃ' എന്നു വിശ്വം) പ്രവൃത്തമാനങ്ങളായ വാതമൂത്രപുരീഷവേഗങ്ങളെ (ഇതു മറ്റു വേഗങ്ങളുടേയും ഉപലക്ഷണമാണ്. പക്ഷെ ഇതുകൾക്കു ബലാധിക്യമുണ്ട്) നിരോധിക്കുന്നതായാൽ വായു കോപിപ്പിക്കുകയും ചെയ്യും * 8— അങ്ങിനെ കോപിച്ച വായു പിത്തകഫങ്ങളെ അതുകളുടെ സ്ഥാനങ്ങളിൽനിന്നെടുത്തു ശരീരത്തിങ്കൽ മേലും കീഴും വിലങ്ങത്തിലും കൊണ്ടുനടക്കുകയും സാഹസജശോഷത്തിൽ പറഞ്ഞപ്രകാരം അംശവിശേഷങ്ങളെക്കൊണ്ട് ആമാശയം, കണ്ഠം, പ്രാണായതനസ്രോതസ്സുകൾ, ശിരസ്സ് എന്നു ശരീരാവയവങ്ങളെ പ്രാപിച്ചു ശൂലവേദനയേയും മലത്തെ ഇളക്കുകയോ വരട്ടുകയോ ചെയ്യുകയും വാരിഭാഗങ്ങളിൽ വേദനയും ചുമലിൽ പിടിച്ചുവലി

തതസ്സോസ്യോപശോഷണൈരേതൈരുപദ്രവൈരുപദ്രുതഃ ശനൈശ്ശനൈരുപശുഷ്യതി. തസ്മാൽ പുരുഷോ മതിമാനാത്മനശ്ശരീരേഷ്വേവ യോഗക്ഷേമകരേഷു പ്രയതേത വിശേഷേണ ശരീരം ഹ്യസ്യ മൂലം ശരീരമൂലശ്ച പുരുഷ ഇതി. 9

ഭവതി ചാത്ര.

സർവ്വമന്യൽ പരിത്യജ്യ ശരീരമനുപാലയേൽ
തദഭാവേ ഹി ഭാവാനാം സർവ്വാഭാവഃ ശരീരിണാം. 10

ക്ഷയശ്ശോഷസ്യായതനമിതി യദുക്തം തദനുവ്യാഖ്യാസ്യാമഃ. യദാ പുരുഷോതിമാത്രം ശോകചിന്താപരീതഹൃദയോ ഭവതി. ഈർഷ്യോൽകണ്ഠാഭയക്രോധാദിഭിർവ്വാ സമാവിശ്യതേ, കൃശോവാ ഭവൻ രൂക്ഷാന്നപാനസേവീ ഭവതി, ദുർബ്ബലപ്രകൃതിരനാഹാരോല്പാഹാരോ വാ ആസ്തേ തദാ തസ്യ ഹൃദയസ്ഥായീ രസഃ ക്ഷയമുപൈതി.



---

കടകയും കഴുത്തും നെഞ്ചും (ശ്വാസം നേരെ പോവാത്തനിമിത്തം) വീക്കകയും തലവേദനയും സംഭവിക്കും. ഇതുള്ളവന്നു കുരയും ശ്വാസംമുട്ടലും പനിയും ഒച്ചയടപ്പും പീനസവുമുണ്ടാകും * 9—ശരീരോപശോഷണങ്ങളായ ഈ ഉപദ്രവങ്ങളാൽ ഉപദ്രവിക്കപ്പെട്ടവനായ ഈ രോഗി ക്രമേണ കലശലായി മെലിയുകയും ചെയ്യും. അതിനാൽ ബുദ്ധിമാനായവൻ അവനവൻെറ മനസ്സിന്നും ശരീരത്തിന്നും യോഗക്ഷേമത്തെ വരുത്തുന്നതുകളെത്തന്നെ ശീലിക്കണം. ഭയാദികൾ നിമിത്തം വേഗധാരണംചെയ്തു വെറുതെ ശരീരത്തെ ക്ഷയിപ്പിക്കരുതെന്നു സാരം. രാജസഭാപ്രവേശം മുതലായതിനെല്ലാം കാരണം രോഗമില്ലാത്ത ശരീരമാകുന്നു. ആയുസ്സിൻെറ നിലനില്പിന്നും ശരീരം തന്നെയാണ് കാരണം *

ഈ വിഷയത്തിൽ ഇതുകൂടെ ധരിക്കേണ്ടതാണ്.

10—മററെല്ലാം (രാജസേവാദിസകലവൃത്തികളേയും) ഉപേക്ഷിച്ചും അവനവൻെറ ശരീരത്തെ രക്ഷിക്കണം. മനുഷ്യർക്ക ശരീര

സ തസ്യാപക്ഷയാത്സംശോഷം പ്രാപ്നോത്യപ്രതികാരാച്ചാനുബധ്യതേ യക്ഷ്മണാ യഥോപദേക്ഷ്യമാണരൂപേണ. 11

യദാ പുരുഷോതിഹർഷാൽ പ്രസക്തഭാവഃ സ്ത്രീഷ്വതിപ്രസംഗമാരഭതേ തസ്യാതിപ്രസംഗാദ്രേതഃ ക്ഷയമുപൈതി ക്ഷയമപി ചോപഗച്ഛതി രേതസി യദി മനഃ സ്ത്രീഭ്യോ നൈവാസ്യ നിവർത്തതേ പ്രവർത്തത ഏവ തസ്യാതിപ്രണീതസങ്കല്പസ്യ മൈഥുനമാപദ്യമാനസ്യ ശുക്ലം ന പ്രവർത്തതേ മാത്രോപക്ഷീണത്വാൽ. അ

---

സുഖമില്ലെങ്കിൽ മററ യാതൊരുസുഖവും അനുഭവിക്കുവാൻ സാധിക്കുകയുമില്ല *

11—ക്ഷയം—ശുക്ലാദിക്ഷയം ശോഷത്തിന്നു കാരണമാണെന്നു പറഞ്ഞതിൻെറ സ്വഭാവോപദ്രവങ്ങളേയും വിശദമായുപദേശിക്കാം. എപ്പോൾ ഒരുവൻ കലശലായി ദുഃഖിക്കുകയോ അസാദ്ധ്യമായ മനോരാജ്യം വിചാരിക്കുകയോ മനസ്സിൽ ഈർഷ്യ അത്യാഗ്രഹം ഭയം ക്രോധം മുതലായതുകൾ കടന്നുകൂടുകയോ കാർശ്യം സംഭവിച്ചിരിക്കുന്ന സമയം രൂക്ഷങ്ങളായ അന്നപാനങ്ങളെ ശീലിക്കുകയോ സ്വതെ പട്ടിണികിടക്കുവാൻ ശേഷിയില്ലാത്തവൻ വലിയ ഉപവാസങ്ങൾ തുടങ്ങുകയോ ജഠരാഗ്നിയുടെ പചനശക്തിക്കു തക്ക ശക്തിയില്ലാത്ത ആഹാരം ശീലിക്കുകയോ—ഹീനമാത്രയിൽ ആഹാരം ശീലിക്കുകയോ ചെയ്താൽ അവൻെറ ഹൃദയത്തിലുള്ള രസം—ഓജസ്സാരം ക്ഷയിക്കും. ഓജസ്സാരക്ഷയം വന്നാൽ അവൻെറ ശരീരപുഷ്ടി തീരെ നശിക്കുകയും അസാദ്ധ്യരൂപവും അടുത്തു വിവരിക്കുന്നതുമായ രാജയക്ഷ്മാവു ബാധിക്കുകയും ചെയ്യും *

12—അതിയായ പ്രഹർഷംനിമിത്തം സ്ത്രീകളിൽ അത്യാഗ്രഹം ജനിക്കുകയും അതിമൈഥുനം ശീലിക്കുകയും തുടങ്ങുന്നതായാൽ അപ്പോൾ അതിപ്രസംഗംനിമിത്തം അവൻെറ ശുക്ലധാതു തീരെ ക്ഷയിക്കും. ഇങ്ങിനെ ശുക്ലം ക്ഷയിച്ചതിന്നുശേഷവും അജ്ഞാനംനിമിത്തം സ്ത്രീസേവയിൽനിന്നു മനസ്സു നിവൃത്തിക്കാതെ യാതൊരു വി

ഥാസ്യ വായുർവ്യായച്ഛമാനസ്യൈവ ധമനീരനുപ്രവിശ്യ ശോണിത
വാഹിനീസ്താഭ്യഃ ശോണിതം പ്രച്യാവയതി തച്ഛുക്ലക്ഷയാച്ഛുക്ലമാ
ർഗ്ഗേണ ശോണിതം പ്രവർത്തതേ വാതാനുസൃതലിംഗം. 12

അഥാസ്യ ശുക്ലക്ഷയാച്ഛോണിതപ്രവർത്തനാച്ച സന്ധയശ്ശി
ഥിലീഭവന്തി, രൌക്ഷ്യമുപജായതേ. ഭൂയശ്ശരീരേ ദൌർബ്ബല്യമാവിശ
തി. വായുഃ പ്രകോപമാപദ്യതേ. സ പ്രകുപിതോവശകം ശരീരമ
നുസർപ്പൻ പരിശോഷയതി. മാംസശോണിതേ പ്രച്യാവയതി ശ്ലേ
ഷ്മപിത്തേ സംരുജതി പാർശ്വേ ചാവഗൃഹ്ണാത്യംസൌ കണ്ഠമുദ്ധ്വംസ
യതി ശിരഃ ശ്ലേഷ്മാണമുപക്ലിശ്യ പ്രതിപൂരതി ശ്ലേഷ്മണാ സന്ധീം

---

യമവും കൂടാതെ അത്യാഗ്രഹത്തോടുകൂടെ മൈഥുനധർമ്മത്തെത്ത
ന്നെ ധാരാളം ശീലിക്കുന്നതായാൽ ശുക്ലധാതു ക്ഷയിച്ചിരിക്കുക
യാൽ സുരതത്തിൽ ശുക്ലം സ്രവിക്കുകയേ ഇല്ല. ശുക്ലധാതു ക്ഷയി
ച്ചസമയത്തിലും അതിമൈഥുനം ശീലിക്കുകനിമിത്തം കോപിച്ച
വായു, ശരീരമാസകലം രക്തത്തെ വഹിച്ചുകൊണ്ടു നടക്കുന്ന ധമ
നികളെ പ്രാപിച്ച് ആ രക്തത്തെ ശുക്ലക്ഷയംനിമിത്തം ഒഴിഞ്ഞുകി
ടക്കുന്ന ശുക്ലവാഹിനികളിൽ കൊണ്ടുവന്ന് അതിനെ സുരതാന്ത
ത്തിൽ സ്രവിപ്പിക്കുകയും ചെയ്യും. ഇങ്ങിനെ സ്രവിക്കുന്ന രക്തം
വായുനിമിത്തം ദുഷിച്ച—'വാതാൽ ശ്യാവാരുണം രൂക്ഷം വേഗസ്രാ
വ്യാച്ഛഫേനിലം'ഇത്യാദി വാതാനുസൃതലക്ഷണമുള്ളതായിരിക്കുകയും
ചെയ്യും * 12—മേൽവിവരിച്ചപ്രകാരം ശുക്ലം ക്ഷയിക്കുകയും ശുക്ല
ത്തിൻെറ സ്ഥാനത്തു രക്തം സ്രവിക്കുകയും ചെയ്യുകനിമിത്തം സ
ന്ധികൾക്കു ശൈഥില്യം സംഭവിക്കുകയും—തളരുകയും ശരീരത്തി
ന്നു രൂക്ഷത്വരികയും—എത്രതന്നെ സ്നിഗ്ദ്ധോപചാരംചെയ്താലും
ശരിയായ സ്നിഗ്ദ്ധതവരാതിരിക്കുകയും വീണ്ടും ശരീരത്തിന്നു കലശ
ലായ ദൌർബ്ബല്യം സംഭവിക്കുകയും വായു കോപിക്കുകയും ചെയ്യും.
അങ്ങിനെ കോപിച്ച വായു, സ്വതെ അവശമായ—ക്ഷീണിച്ച ശ
രീരമാസകലം സഞ്ചരിച്ചു ശരീരത്തെ ശോഷിപ്പിക്കും. മാംസത്തെ
12 *

ശ്ച പ്രപീഡയൻ കരോത്യംഗമർദ്ദമരോചകാവിപാകൌ ച പിത്ത
ശ്ലേഷ്മോൽക്ലേശാൽ പ്രതിലോമഗതശ്ച വായുർജ്ജ്വരം കാസം സ്വ
രഭേദം പ്രതിശ്യായഞ്ചോപജനയതി. 31

തതഃ സോപ്യുപശോഷണൈരേതൈരുപദ്രവൈരുപദ്രുതഃ
ശനൈശ്ശനൈരുപശുഷ്യതി. തസ്മാൽ പുരുഷോ മതിമാനാത്മനശ്ശ
രീരമനുരക്ഷൻ ശുക്ലമനുരക്ഷേൽ. പരാ ഹ്യേഷാ ഫലനിവൃത്തിരാ
ഹാരസ്യേതി. 14

ഭവതി ചാത്ര.

ആഹാരസ്യ പരം ധാമ ശുക്ലം തദ്രക്ഷ്യമാത്മനഃ

---

യും രക്തത്തേയും സ്വസ്ഥാനങ്ങളിൽനിന്നു തള്ളിക്കളയുകയും കഫപിത്തങ്ങളെ ദുഷിപ്പിക്കുകയും ചെയ്യും. വാരിഭാഗങ്ങളിൽ വേദന ചുമലുകളിൽ കീഴ്പോട്ടു വലിക്കുന്നതുപോലെ തോന്നുക കണ്ഠം വിക്കുക കഫം തലയിൽ നിറയുക ഇതുകളേയും കഫത്തെ ശരീരസന്ധികളിലെല്ലാം വ്യാപിപ്പിച്ചു പീഡിപ്പിക്കുകനിമിത്തം അംഗമർദ്ദം അരോചകം ദഹനക്ഷയം ഇതുകളേയും ഉണ്ടാക്കിത്തീക്കും. പിത്തകഫങ്ങൾക്കു ഉൽക്ലേശം വരികനിമിത്തം വായു പ്രതിലോമമായി സഞ്ചരിക്കുകയാൽ പനി കുര ഒച്ചടപ്പ് പീനസം ഈ ഉപദ്രവങ്ങളേയും ഉണ്ടാക്കിത്തീക്കും. * 14—ഈവകകളെല്ലാം സംഭവിച്ചാൽ മേൽപറഞ്ഞ ക്ഷയകാരണങ്ങളാൽ ഉപദ്രുതനായവൻ ക്രമേണ ശോഷിക്കുകയും—മെലിയുകയും ചെയ്യും. തന്റെ ശരീരത്തെ രോഗരഹിതമായി നിലനിത്തിയാൽകൊള്ളാമെന്നാഗ്രഹിക്കുന്ന ബുദ്ധിമാനായ പുരുഷൻ ശുക്ലത്തെ രക്ഷിക്കുകയും—അതിവിസർഗ്ഗാദിദോഷം സംഭവിക്കാതെ സൂക്ഷിക്കുകയും വേണം. ആഹാരംനിമിത്തം സംഭവിക്കുന്നതായ ഉൽകൃഷ്ടബലം ഈ ശുക്ലധാതുവാണെന്നറിയുകയും വേണം *

ഈ വിഷയത്തിൽ ഇതുകൂടെ ധരിക്കേണ്ടതാകുന്നു.

15—ശുക്ലമെന്നത് ആഹാരത്തിന്റെ ഉൽകൃഷ്ടമായ സാരം

ക്ഷയേ ഹ്യസ്യ ബഹൂൻ രോഗാൻ മരണം വാ നിയച്ഛതി. 15

വിഷമാശനം ശോഷസ്യായതനമിതി യദുക്തം തദനുവ്യാഖ്യാസ്യാമഃ. യദാ പുരുഷഃ പാനാശനഭക്ഷ്യലേഹ്യോപയോഗാൻ പ്രകൃതികരണസംയോഗരാശിദേശകാലോപയോഗസംസ്ഥോപശയവിഷമാനാസേവതേ തദാ തസ്യ വാതപിത്തശ്ലേഷ്മാണോ വൈഷമ്യമാപദ്യന്തേ. തേ വിഷമാശ്ശരീരമനുപ്രസൃത്യ യദാ സ്രോതസാം മുഖാനി പ്രതിവാര്യാവതിഷ്ഠന്തേ തദാ ജന്തുസ്തദാഹാരജാതമാഹരതി തദസ്യ മൂത്രപുരീഷമേവോപചീയതേ ഭൂയിഷ്ഠം നാന്യസ്തഥാ ശരീരധാതുഃ സ പുരീഷോപഷ്ടംഭാദ്വർത്തയതി. 16

---

ശമാകുന്നു. ശരീരസ്ഥിതിക്കുവേണ്ടി അതിനെ വഴിപോലെ രക്ഷിക്കുകയും വേണം. ഇതു ക്ഷയിച്ചുപോയാൽ പലപ്രകാരത്തിലുള്ള രോഗങ്ങളോ മരണംതന്നെയോ സംഭവിച്ചുപോകും *

16—വിഷമാശനം ശോഷകാരണങ്ങളിൽ ഒന്നാണെന്നു പറഞ്ഞുവല്ലോ, അതിന്റെ സ്വഭാവോപദ്രവങ്ങളേയും വിവരിച്ചുപദേശിക്കാം. പ്രകൃതിവിരുദ്ധങ്ങളായും വേണ്ടതുപോലെ ഉണ്ടാക്കാത്തതും അതാതിലെ സംയോഗം തെറ്റിയതും ദേശം കാലം ഉപയോഗസംസ്ഥ ഉപശയം ഇതുകൾക്കു വിപരീതങ്ങളുമായ പാനാശനഭക്ഷ്യലേഹ്യങ്ങളായ ചതുർവ്വിധഭക്ഷണസാധനങ്ങളെ ശീലിച്ചാൽ വാതപിത്തകഫങ്ങൾ വിഷമങ്ങളായിത്തീരുകയും ചെയ്യും. അങ്ങിനെ വിഷമങ്ങളായിത്തീർന്ന ദോഷങ്ങൾ ശരീരമാസകലം വ്യാപിക്കുകയും ജഠരാഗ്നിയിൽ പചിച്ച ആഹാരത്തിന്റെ രസത്തെ രസധാതുവിൽ കൊണ്ടുചെല്ലുന്ന സിരകളുടെ മുഖങ്ങളെ തീരെ തടയുകയും ചെയ്യും. അപ്പോൾ അവൻ ഏതുതരം ആഹാരം ഭക്ഷിച്ചാലും അതു മിക്കതും മൂത്രപുരീഷരൂപങ്ങളായിത്തന്നെ പരിണമിക്കും. രസാദിധാതുക്കളായിപ്പരിണമിക്കുകയില്ല. അവന്റെ ശരീരം നിലനില്ക്കുക കേവലം പുരീഷബലംകൊണ്ടു മാത്രവുമായിരിക്കും. ധാതുക്കൾക്കു പോഷകദ്രവ്യമായ ആഹാരരസം കിട്ടായ്കയാൽ ധാതുക്കൾ തീരെ ക്ഷയിച്ചിരിക്കുമെന്നു സാരം. 'ബലം തസ്യ ഹി വിൾബലം'

തസ്മാൽ പുഷ്യതോ വിശേഷേണ പുരീഷമനുരക്ഷ്യം. തഥാ സ ർവ്വേഷാമത്യർത്ഥകൃശദുർബ്ബലാനാം. തസ്യാനാപ്യായ്യമാനസ്യ വിഷമാ ശനോപചിതാ ദോഷാഃ പൃഥക് പൃഥഗുപദ്രവൈര്യുഞ്ജതോ ഭൂയഃ ശരീരമുപശോഷയന്തി. 17

തത്ര വാതഃ ശൂലമംഗമർദ്ദം കണ്ഠോദ്ധ്വംസനം പാർശ്വസംരോജ നമംസാവമർദ്ദനം സ്വരഭേദം പ്രതിശ്യായഞ്ചോപജനയതി. പിത്തം പുനർജ്ജ്വരമതിസാരം സാന്തർദ്ദാഹഞ്ച. ശ്ലേഷ്മാ പ്രതിശ്യായം ശിര സോ ഗുരുത്വം കാസമരോചകഞ്ച. 18

സ കാസപ്രസംഗാദുരസി ക്ഷതേ ശോണിതം ഷ്ഠീവതി. ശോ ണിതഗമനാച്ചാസ്യ ദൌർബ്ബല്യമുപജായതേ. ഏവമേതേ വിഷമാ ശനോപചിതാ ദോഷാ രാജയക്ഷ്മാണമഭിനിർവ്വർത്തയന്തി. 19

---

എന്നു വാഹടൻ * 17—ഈവക കാരണങ്ങളാൽ ക്ഷയരോഗിയുടെ പുരീഷം പുറത്തുപോകാതെ വിശേഷിച്ചും സൂക്ഷിക്കണം. ക്ഷയരോ ഗികളെ ഒരിക്കലും വിരേകിപ്പിച്ചുപോകരുതെന്നു സാരം. ഇതുപോ ലെതന്നെ അത്യന്തം കൃശന്മാരും ദുർബ്ബലന്മാരുമായവരുടെ ചികിത്സ യിലും മലശോധന വർജ്ജിക്കേണ്ടതുതന്നെയാകുന്നു. വിഷമാശനം ശീലിക്കുകനിമിത്തം ക്ഷയരോഗം ബാധിച്ചവനെ വേണ്ടതുപോലെ ചികിത്സിക്കാതിരുന്നാൽ വിഷമാശനംനിമിത്തം കോപിച്ച വാതാ ദികൾ അവരവക്കുള്ള പ്രത്യേകകോപചിഹ്നങ്ങളെ (ഈ പറഞ്ഞതു കൾക്കുപുറമെ) പ്രകാശിപ്പിക്കുകയും ശരീരത്തെ അത്യന്തം ശോഷി പ്പിക്കുകയും ചെയ്യും * 18—ആ ദോഷങ്ങളുടെ ഉപദ്രവങ്ങളെ വി വരിക്കുന്നു:—വായു, ശൂലവേദന അംഗമർദ്ദം കണ്ഠോദ്ധ്വംസം വാരി ഭാഗത്തു വേദന ചുമലിൽ മർദ്ദിക്കുംപോലെ തോന്നുക ഒച്ചയടപ്പ് പീ നസം ഇതുകളേയും, പിത്തമാകട്ടെ പനി അതിസാരം ഉള്ളിൽ ചു ട്ടുനീറൽ ഇതുകളേയും, കഫം പീനസം തലക്കുകനം കുര രുചിക്ഷ യം ഇതുകളേയും ഉണ്ടാക്കും * 19—ഈവക ഉപദ്രവം പൂർത്തിയാ യാൽ കലശലായി കുരക്കുകനിമിത്തം നെഞ്ഞത്തു വ്രണമുണ്ടാവുക യും അതിൽനിന്നു പുറപ്പെടുന്ന ചോര തുപ്പുകയും ചെയ്യും. ചോര

സ തൈരുപശോഷണൈരുപദ്രവൈരുപദ്രുതശ്ശനൈശ്ശനൈരുപശുഷ്യതി. തസ്മാൽ പുരുഷോ മതിമാൻ പ്രകൃതികരണസംയോഗരാശിദേശകാലോപയോഗ സംസ്ഥോപശയാദവിഷമമാഹാരമാഹരേദിതി. 20

ഭവതി ചാത്ര.

ഹിതാശീ സ്യാന്മിതാശീ സ്യാൽ കാലഭോജീ ജിതേന്ദ്രിയഃ
പശ്യൻ രോഗാൻ ബഹൂൻ കഷ്ടാൻ ബുദ്ധിമാൻ വിഷമാശനാൽ.

ഏതൈശ്ചതുർഭിഃ ശോഷസ്യായതനൈരഭ്യുപസേവിതൈർവ്വാതപിത്തശ്ലേഷ്മാണ ഏവ പ്രകോപമാപദ്യന്തേ. തേ പ്രകുപിതാ നാ

---

പോവുകനിമിത്തം ശരീരബലം തീരെ ക്ഷയിക്കുകയും ചെയ്യും. ഇങ്ങിനെയെല്ലാമാണ് വിഷമാശനംനിമിത്തം കോപിച്ച വാതാദിദോഷങ്ങൾ രാജയക്ഷ്മാവിനെ ഉണ്ടാക്കിത്തീക്കുക * 20—വിഷമാശനംനിമിത്തം ക്ഷയരോഗം ബാധിച്ചവൻ മേൽപറഞ്ഞ ഉപദ്രവങ്ങൾ ബാധിക്കുകയാൽ ക്രമേണ മെലിയുകയും ചെയ്യും. ഈവക കാരണങ്ങളാൽ ബുദ്ധിമാനായവൻ ശരീരപ്രകൃതിക്കും നിമ്മാണത്തിന്നും സംയോഗത്തിന്നും കണക്കിന്നും ദേശകാലസ്വഭാവങ്ങൾക്കും ഉപയോഗസമ്പ്രദായത്തിന്നും രോഗസ്വഭാവത്തിന്നും സമങ്ങളായ ആഹാരങ്ങളെ മാത്രമെ ഭക്ഷിക്കാവു *

ഇവിടെ ഇതുകൂടെ ഗ്രഹിച്ചിരിക്കേണ്ടതാകുന്നു.

21— വിഷമാശനം ശീലിക്കുന്നതായാൽ അത്യന്തം കഷ്ടതമങ്ങളായ അനേകം രോഗങ്ങൾ സംഭവിക്കും. ഈ തത്വത്തെ അറിയുന്നവൻ ശരീരപ്രകൃതി മുതലായതുകൾക്കു ഹിതമായ പദാത്ഥത്തെ ജഠരാഗ്നിബലത്തിന്നതക്കവണ്ണം മാത്രം സമയത്തു ജിതേന്ദ്രിയനായിട്ടു ഭക്ഷിക്കുകയും വേണം *

22— ഈ പറഞ്ഞ സാഹസം, സന്ധാരണം ക്ഷയം വിഷമാശനമെന്ന നാലുതരം ശോഷായതനങ്ങളെ ശീലിക്കുന്നതായാൽ വാതപിത്തകഫങ്ങൾ കോപിക്കും. അങ്ങിനെ കോപിച്ച ദോഷങ്ങൾ

നാവിധൈരുപദ്രവൈശ്ശരീരമുപശോഷയന്തി. തം സൎവ്വരോഗാണാം കഷ്ടതമം തഥാ രാജയക്ഷ്മാണമാചക്ഷതേ ഭിഷജഃ. യസ്മാദ്വാ പൂൎവ്വമാസീദ്ഭഗവതഃ സോമസ്യോഡുരാജസ്യ തസ്മാദ്വാ രാജയക്ഷ്മേതി. 22

പലപ്രകാരത്തിലുള്ള (മുൻവിവരിച്ച) ഉപദ്രവങ്ങളെക്കൊണ്ടു ശരീരത്തെ ശോഷിപ്പിക്കുകയും ചെയ്യും. ഈ രോഗം മറ്റെല്ലാ രോഗങ്ങളെക്കാളും കഷ്ടതമമാണെന്നറിയുകനിമിത്തം പൂൎവ്വാചാൎയ്യന്മാർ ഇതിനെ രാജയക്ഷ്മാവ് (അനേകം രോഗങ്ങളും തങ്കമ്പടിക്കാരും സേവകന്മാരുമെന്നപോലെ മുമ്പും പിമ്പുമുള്ളതാകയാൽ രാജസദൃശമായ രോഗം. രാജാ ചാസൌ യക്ഷ്മാ ച രാജയക്ഷ്മാ എന്നു വിഗ്രഹം.) എന്നു പറയുന്നു. അല്ലെങ്കിൽ ഈ രോഗം ആദ്യമായിട്ടുണ്ടായത് നക്ഷത്രരാജനായ ചന്ദ്രനാണ്. അതുനിമിത്തവും ഇതിനെ രാജയക്ഷ്മാവ് എന്നു പറയാം. ആ അൎത്ഥത്തിൽ 'രാജ്ഞോ യക്ഷ്മാ രാജയക്ഷ്മാ' എന്നു വിഗ്രഹിക്കണം. സൃഷ്ടിക്കുവാൻ ബ്രഹ്മാവിനാൽ നിയുക്തനായ ദക്ഷപ്രജാപതി ധൎമ്മപത്നിയിൽ ജനിപ്പിച്ച പുത്രന്മാരെ സൎഗ്ഗാൎത്ഥം തപസ്സുചെയ്യുവാനയച്ചു. വഴിക്കു നാരദമഹൎഷി ജ്ഞാനോപദേശം ചെയ്തു് അവരെ ജ്ഞാനസമ്പന്നന്മാരും ഊൎദ്ധ്വരേതസ്സുകളുമാക്കിച്ചെയ്തു. തന്റെ മനോരഥം നിഷ്ഫലമായതുനിമിത്തം മനസ്താപപ്പെട്ട ദക്ഷപ്രജാപതി പിന്നെയും ബ്രഹ്മാവിന്റെ കല്പനപ്രകാരം അറുപതു പുത്രിമാരെ ജനിപ്പിച്ചു. അവരെ അനുരൂപന്മാരായ വരന്മാൎക്കു വിവാഹം ചെയ്തുകൊടുത്തു. അതിൽ കൃത്തികാദി ഇരുപത്തേഴു മഹളേരെ ചന്ദ്രനാണ് കൊടുത്തത്. അദ്ദേഹം അവരിൽവെച്ചു രോഹിണിയിൽ അധികം സ്നേഹമുള്ളവനായിത്തീൎന്നു. ഈ വിവരം മററു പുത്രിമാർ ദക്ഷനോടു പറഞ്ഞു. അദ്ദേഹം ചന്ദ്രനെ ക്ഷയമുള്ളവനായിപ്പോക എന്നു ശപിച്ചു. ഭൎത്താവിനെപ്പററി ദുഷ്യം പറയുകനിമിത്തം അവൎക്കും സന്തതിയുമുണ്ടായില്ല. 'കൃത്തികാദീനി നക്ഷത്രാണീന്ദോഃ പത്ന്യസ്തു ഭാരത । ദ

തസ്യേമാനി പൂവ്വരൂപാണി.

തദ്യഥാ— പ്രതിശ്യായഃ ക്ഷവഥുരഭീക്ഷ്ണം ശ്ലേഷ്മപ്രസേകോ മുഖമാധുര്യ്യമനന്നാഭിലാഷോന്നകാലേ ചായാസോ ദോഷദശ്നമദോഷേഷ്വല്പദോഷേഷു വാ ഭാവേഷു പാത്രോദകാന്നസൂപാപൂപോപദംശപരിവേഷകേഷു ഭുക്തവതോ ഹൃല്ലാസസ്തഥോല്ലേഖനമാഹാരസ്യാന്തരാന്തരാ മുഖപാദസ്യ ശോഷഃ പാണ്യോരവേക്ഷണമത്യർത്ഥ

---

ക്ഷശാപാൽ സോനപത്യസ്യാസ്യ യക്ഷ്മഗ്രഹാർത്തിതഃ । പുനഃ പ്രസാദ്യ തം സോമഃ കലാ ലേഭേ ക്ഷയെയധിതാഃ' എന്നു ഭാഗവതം. ഈ കഥ ഭാഗവതാദിപുരാണങ്ങളിൽ വിശദമായി പറഞ്ഞിട്ടുമുണ്ട്. ഈ വിഷയത്തിൽ വാഹടാചാര്യ്യൻ ഇങ്ങിനെ പറയുന്നു:— 'അനേകരോഗാനുഗതോ ബഹുരോഗപുരോഗമഃ । രാജയക്ഷ്മാ ക്ഷയശ്ശോഷോ രോഗരാഡിതി ച സ്മൃതഃ । നക്ഷത്രാണാം ദ്വിജാനാം ച രാജ്ഞോഭൂദ്യദയം പുരാ । യച്ച രാജാ ച യക്ഷ്മാ ച രാജയക്ഷ്മാ തതോ മതഃ । ദേഹൌഷധക്ഷയകൃതേഃ ക്ഷയസ്തത്സംഭവാച്ച സഃ । രസാദിശോഷണാച്ഛോഷോ രോഗരാൾ തേഷു രാജനാൽ' *

23— രാജയക്ഷ്മാവിന്റെ പൂവ്വരൂപങ്ങൾ ഈ പറയുന്നവകളാകുന്നു. അതുകളെന്തെല്ലാമെന്നാൽ, മൂക്കിൽനിന്നു വെള്ളംവരിക കലശലായ തുമ്മൽ കഫം കട്ടകട്ടയായി തുപ്പുക വായക്കു മധുരരസം ഭക്ഷിക്കേണ്ടുന്ന സമയത്തു ഭക്ഷിക്കുവാനാഗ്രഹം തോന്നായ്ക കാരണംകൂടാതെ ക്ഷീണം തോന്നുക പാത്രം ജലം അന്നം പരിപ്പ് അപൂപം ഉപദംശം വിളമ്പുന്നവൻ ഇതുകളെല്ലാം വളരെ ശുചിയായിട്ടുള്ളതുകളോ അഥവാ അത്യല്പമായ വല്ല ദോഷമുള്ളതുകളോ ആണെങ്കിൽകൂടി വളരെ ചീത്തയാണെന്നു തോന്നുക ഭക്ഷിച്ച ഉടനെ നെഞ്ഞുകലിപ്പുണ്ടാവുക ഇടക്കിടക്കു ഭക്ഷിച്ച ഉടനെ ഛർദ്ദിയുണ്ടാവുക വായ കാൽ മുഖം ഇവിടങ്ങളിൽ വറൾച്ചവരിക എല്ലായ്പോഴും കയ്യിന്മേൽ നോക്കുക കണ്ണ് കലശലായി വിളക്കുക തന്റെ കയ്യ് നിറവും വണ്ണവും പൂവ്വസ്ഥിതിയിൽതന്നെ ഉണ്ടോ എന്ന് അ

മക്ഷ്ണോഃ ശ്വേതതാ ബാഹ്വോഃ പ്രമാണജിജ്ഞാസാ സ്ത്രീകാമതാതിഘൃണിത്വം ബീഭത്സദർശനതാ ച കായേ, സ്വപ്നേ ഹ്യഭീക്ഷ്ണം ദർശനമനുദകാനാ മുദകസ്ഥാനാനാം ശൂന്യാനാഞ്ച ഗ്രാമനഗരനിഗമജനപദാനാം ശുഷ്കദഗ്ദ്ധഭഗ്നാനാഞ്ച വനാനാം കൃകലാസമയൂരവാനരശുകസർപ്പകാകോലൂകാദിഭിഃ സംസ്പർശനമധിരോഹണം വാ അശ്വോഷ്ട്രഖരവരാഹൈർയ്യാനഞ്ച കേശാസ്ഥിഭസ്മതുഷാംഗാരരാശീനാഞ്ചാധിരോഹണമിതി ശോഷപൂർവ്വരൂപാണി ഭവന്തി. 23

---

ളുന്ന രോഗക്ക സ്ത്രീസേവയിൽ അത്യാഗ്രഹം കൃപ കലശലാവുക (ലജ്ജ കലശലാവുക എന്നു പക്ഷാന്തരം) 'ഘൃണാ ജുഗുപ്സാകൃപയോഃ' എന്നഭിധാനം. ശരീരം എത്രതന്നെ നിർമ്മലമായിരുന്നാലും അവിടവിടെ അഴുക്കു പററിയതായി തോന്നുക ഇതുകളെല്ലാം ജാഗ്രാവസ്ഥയിൽ സംഭവിക്കുന്നതാകുന്നു. സ്വപ്നാവസ്ഥയിൽ സംഭവിക്കുന്നതുകളെ വിവരിക്കുന്നു:— സ്വതേ വെള്ളം നിറഞ്ഞുനിന്നിരുന്ന തടാകം സരസ്സ് മുതലായവ വററിക്കാണുക ഗ്രാമം നഗരം അങ്ങാടി രാജ്യം ഇതുകളെല്ലാം ജനശൂന്യങ്ങളായി കാണുക വലിയ കാടുകൾ നിശ്ശേഷം ഉണങ്ങിയതായോ കാട്ടുതീപ്പിടിച്ചു കത്തിയതായോ വെട്ടിത്തെളിച്ചു പാഴ്പറമ്പാക്കിയതായോ കാണുക ഓന്ത് മയില് വാനരൻ തത്ത പാമ്പ് കാക്ക കൂമൻ മുതലായ ജന്തു തൊട്ടതായോ മേൽ കേറിയതായോ തോന്നുക കുതിരപ്പുറത്തും ഒട്ടകപ്പുറത്തും കഴുതപ്പുറത്തും പന്നിപ്പുറത്തും കയറി സവാരിചെയ്യുതായും തലനാർ കെട്ട് എല്ലിൻകൂട്ടം വെണ്ണീറ് ഉമി ഇതുകളെല്ലാം കൂട്ടിയ ദിക്കിൽ ചെന്നു കയറിയതായും തോന്നുക ഇതുകളെല്ലാമാകുന്നു രാജയക്ഷ്മാവിന്റെ പൂർവ്വരൂപങ്ങൾ. ഈ വിഷയത്തിൽ വാഹടാചാർയ്യൻ ഈ പറഞ്ഞതുകൾക്കുംപുറമെ ജാഗ്രാവസ്ഥയിൽ ദേഹനക്ഷയവും അന്നപാനദ്രവ്യങ്ങൾ കഴിക്കുവാൻ ഭാവിക്കുമ്പോഴെല്ലാം അതിൽ ഈച്ച പുൽക്കൊടി തലനാർ മുതലായതു വീഴുകയും കൈകളിലും മുഖത്തും നീരുണ്ടാവുകയും മദ്യപാനത്തിലും മാംസം ഭക്ഷിക്കുന്നതിലും അത്യാഗ്രഹവും തലയിൽ വസ്ത്രാദികൾ തെട്ടുന്നതിൽ ശ്രദ്ധയും ഉ

അത ഊർദ്ധ്വമേകാദശ രൂപാണി ചോപദേക്ഷ്യാമഃ. തദ്യ
ഥാ—ശിരസഃ പ്രതിപൂരണം കാസഃ ശ്വാസഃ സ്വരഭേദഃ ശ്ലേഷ്മ
ണഃ ഛർദ്ദനം ശോണിതഷ്ഠീവനം പാർശ്വസംരോജനമംസാവമർദ്ദോ
ജ്വരോതിസാരസ്തഥാരോചക ഇതി. 24

തത്രാപരിക്ഷീണമാംസശോണിതോ ബലവാനജാതാരിഷ്ടഃ
സർവ്വൈരപി ശോഷലിംഗൈരുപദ്രുതഃ സാദ്ധ്യോ ജ്ഞേയഃ. 25

ബലവർണ്ണോപചയോപചിതോ ഹി സഹിഷ്ണുത്വാദ്വ്യാദ്ധ്യൗ
ഷധബലസ്യ കാമം ബഹുലിംഗോപ്യല്പലിംഗ ഏവ മന്തവ്യഃ. 26

---

ണ്ടാകുമെന്നും നഖങ്ങളും തലമുടിയും ക്രമത്തിലധികം വളരുകയും, ഉറക്കത്തിൽ ഞെട്ടിത്തെറിക്കുകയും, സ്വപ്നത്തിൽ പ്രകാശമുള്ള ഗ്രഹനക്ഷത്രങ്ങൾ താഴത്തു വീഴുന്നതായും പർവ്വതങ്ങൾ ഇടിഞ്ഞു പൊളിഞ്ഞുവീഴുന്നതായും വൃക്ഷങ്ങൾ കത്തുന്നതായും കാണുകയും ചെയ്യുമെന്നുകൂടെ പറയുന്നു. *

24—ഇനി എല്ലാതരം രാജയക്ഷ്മാവിലും ഒരുപോലെ ബാധിക്കുന്നതായ പതിനൊന്നു യക്ഷ്മരൂപങ്ങളേയും ഉപദേശിക്കുന്നു. [illegible] ങ്ങുകളെന്തെല്ലാമെന്നാൽ, തലയിൽ കഫംനിറഞ്ഞ [illegible] (തലക്കനം) കുര ശ്വാസംമുട്ടൽ ഒച്ചയടപ്പ് കഫം ഛർദ്ദിക്കുക [illegible] രക്തം തുപ്പുക വാരിഭാഗത്തു വേദന ചുമലിൽ മുട്ടുകളും [illegible] ന പനി അതിസാരം അരോചകം ഇതുകളാകുന്നു. [illegible] സകാസാംസമൂർദ്ധസ്വരരുജോരുചിഃ। ഊർദ്ധ്വം വിട്ഭ്രംശ[illegible] വധഃ ഛർദ്ദിശ്ച കോഷ്ഠഗേ। തിര്യക്സ്ഥേ പാർശ്വരുഗ്ദോഷേ സന്ധിഗേ ഭവതി ജ്വരഃ। രൂപാണ്യേകാദശൈതാനി ജായന്തേ രാജയക്ഷ്മിണഃ' എന്നാണ് വാഹടമതം *

25—ഈ പറഞ്ഞ നാലുതരം ക്ഷയരോഗം ബാധിച്ചവരിൽ മാംസവും രക്തവും ക്ഷയിക്കാത്തവനും ശരീരബലം കുറയാത്തവനും മരണലക്ഷണമില്ലാത്തവനുമായ രോഗിക്ക് ഈ പറഞ്ഞ പതിനൊന്നു രൂപവും പൂർത്തിയായിട്ടുണ്ടെങ്കിൽക്കൂടി അവന്റെ [illegible] സാദ്ധ്യമാണെന്നറിയണം * 26—ഈ പറഞ്ഞതിന്റെ യുക്തിയെ

ദുർബ്ബലന്ത്വതിക്ഷീണമാംസശോണിതമല്പലിംഗമപ്യജാതാരിഷ്ടമപി ബഹുലിംഗമേവ വിദ്യാദസഹത്വാദ്വ്യാധ്യൌഷധബലസ്യ തം പരിവർജ്ജയേൽ. 27

ക്ഷണേന ഹി പ്രാദുർഭവന്ത്യരിഷ്ടാനി. അന്യനിമിത്തശ്ചാരിഷ്ടപ്രാദുർഭാവ ഇതി. 28

തത്ര ശ്ലോകഃ.

സമുത്ഥാനഞ്ച ലിംഗഞ്ച യഃ ശോഷസ്യാവബുദ്ധ്യതേ.

---

പറയുന്നു:—ശരീരബലവും വർണ്ണപ്രസാദവും പുഷ്ടിയും ധാരാളമുണ്ടെങ്കിൽ വ്യാധിപീഡയും ഔഷധവീര്യവും സഹിക്കുവാൻ പ്രയാസമുണ്ടാവുകയില്ല. ഏതുതരം ചികിത്സയും ചെയ്യുവാൻ സാധിക്കുമെന്നു സാരം. അതുനിമിത്തം സകലലക്ഷണങ്ങളുമുണ്ടെങ്കിൽകൂടി അവൻെറ രോഗം സാരമില്ലെന്നു വിചാരിക്കാം * 27—ദുർബ്ബലനും മാംസരക്തങ്ങൾ അതിയായി ക്ഷയിച്ചവനുമായവൻ വ്യാധിബലത്തെയും ഔഷധവീര്യത്തെയും സഹിക്കുവാൻ ശക്തനാവുകയില്ല. അതിനാൽ അവൻെറ രോഗം ലക്ഷണപരിപൂർത്തിയില്ലാത്തതും രിഷ്ടലക്ഷണമില്ലാത്തതുമാണെങ്കിൽകൂടി പരിപൂർണ്ണലക്ഷണമാണെന്നറിയുകയും അവനെ വർജ്ജിക്കുകയും വേണം. 'ലിംഗേഷ്വല്പേഷ്വപി ക്ഷീണം വ്യാധ്യൌഷധബലാക്ഷമം। വർജ്ജയേൽ, സാധയേദേവ സർവ്വേഷ്വപി തതോന്യഥാ' എന്നു വാഗ്ഭടൻ * 28—ശരീരബലാദികൾ ക്ഷയിച്ചുവന്ന ക്ഷണത്തിൽ രിഷ്ടലക്ഷണങ്ങൾ പ്രകാശിക്കും. അരിഷ്ടോല്പത്തിലക്ഷണം മുൻവിവരിച്ച ഏകാദശലിംഗങ്ങളിൽനിന്നു വ്യതിരിക്തങ്ങളായിരിക്കുകയും ചെയ്യും *

അദ്ധ്യായവിവരണം.

29—ഈ അദ്ധ്യായത്തിൽ വിവരിച്ചതായ രാജയക്ഷ്മാവിൻെറ

പൂർവ്വരൂപാണ്യേ തത്ത്വേന സ രാജ്ഞഃ കർത്തുമർഹതി.

ഇതി ചരകസംഹിതായാം

നിദാനസ്ഥാനേ

ശോഷനിദാനം നാമ ഷഷ്ഠോദ്ധ്യായഃ.

—ം:ം:ം—

## അദ്ധ്യായം 7. ഉന്മാദനിദാനം.

അഥാത ഉന്മാദനിദാനം വ്യാഖ്യാസ്യാമഃ.

ഇതി ഹ സ്മാഹ ഭഗവാനാത്രേയഃ.

ഇഹ ഖലു പഞ്ച ഉന്മാദാ ഭവന്തി. തദ്യഥാ—വാതപിത്തക

---

സമുത്ഥാനം സ്വരൂപം പൂർവ്വരൂപം ഇതുകളെ വ്യക്തമായി ആരറിയുന്നുവോ അവൻ രാജാർഹനായ വൈദ്യനായിത്തീരും *

ഇതി ചരകസംഹിതാവ്യാഖ്യാനേ

വാചസ്പത്യേ

നിദാനസ്ഥാനേ ഷഷ്ഠോദ്ധ്യായഃ. (6)

—ം:ം:ം—

## അദ്ധ്യായം 7.

ഇനി ഉന്മാദനിദാനമെന്ന അദ്ധ്യായത്തെ പറയാം:—

ഇതേവരെ പറഞ്ഞതുകളെല്ലാം ശാരീരപ്രധാനങ്ങളായ രോഗങ്ങളാകുന്നു. ഇനിമേൽ വിവരിക്കുന്നതായ ഉന്മാദവും അപസ്മാരവും മനോദോഷപ്രധാനങ്ങളും മനസ്സിനെ തകരാറാക്കുന്നവയുമാണ്. അതിനാൽ അതുകളെ പ്രത്യേകം വിവരിക്കുകയും ചെയ്യുന്നു. 1—ഉന്മാദം—ഭ്രാന്ത് (ഉത്-മദീ ഹർഷേ-ഗ്ലഞ്) മനുഷ്യവർഗ്ഗത്തിൽ കണ്ടുവരുന്നത് അഞ്ചുപ്രകാരമാകുന്നു. അതുകളുടെ [illegible]മെങ്ങിനെയെന്നാൽ, വാതജം പിത്തജം കഫജം സ[illegible] ങ്ങിനെ ത്രിദോഷകോപംനിമിത്തം നാലുതരം. ആഗന്തുജമായ ഹേ

സാന്നിപാതാഗന്തുനിമിത്താസ്തത്ര ദോഷനിമിത്താശ്ചത്വാരഃ. 1
ഷാണാമേവംവിധാനാം തേ ക്ഷിപ്രമഭിനിർവ്വർത്തന്തേ. ത
മുപക്ലിഷ്ടസത്വാനാമുത്സന്നദോഷാണാഞ്ച മലവി
തോപഹിതാന്യനുചിതാന്യാഹാരജാതാനി വൈഷമ്യയുക്തേനോ
പയോഗവിധിനോപയുഞ്ജാനാനാം തന്ത്രപ്രയോഗം വാ വിഷമമാ
ചരതാമന്യാം വാ ചേഷ്ടാം വിഷമാം സമാചരതാമത്യുപക്ഷീണദേ
ഹാനാഞ്ച വ്യാധിവേഗസമുൽഭ്രമിതാനാമുപഹതമനസാം വാ കാ

---

ന്തുനിമിത്തം ഒരുതരം ഇങ്ങിനെയാണ് അഞ്ചുതരമെന്നു പറഞ്ഞത്* 2—അടുത്തുവിവരിക്കുന്ന തരക്കാർക്കാണ് ഉന്മാദരോഗം കാണുന്നതിൽ പ്രകാശിച്ചുകാണുക. ക്ഷിപ്രം—വക്ഷ്യമാണതരന്മാർക്കും ഈ രോഗം ബാധിക്കും. എന്നാൽ അവർക്ക് അത്രവേഗം ഇതു പ്രകാശിക്കുകയി ല്ല എന്നു സാരം. ആ വക്ഷ്യമാണന്മാരാരെല്ലാമെന്നാൽ,ഭീരുക്കൾ— ഭയപ്പെടുവാനുള്ള കാരണങ്ങൾ പരിപൂർണ്ണങ്ങളല്ലാതിരിക്കുമ്പോഴും ഭയപ്പെടുന്നവർ ശരീരബലം ക്ഷയിച്ചവർ ത്രിദോഷങ്ങൾ കോപി ച്ചവർ ഇവരും, അഴുക്കോടുകൂടിയതും അശുചിയും അഭക്ഷ്യവുമായ ചതുർവ്വിധഭക്ഷണസാധനം വേണ്ടതുപോലെയല്ലാത്തവിധം ഉപ യോഗിക്കുന്നവർ ഇന്നിന്നകാലങ്ങളിൽ ഇന്നിന്നചര്യകളെ ശീലി ക്കേണമെന്നുള്ള തന്ത്രവിധിക്കു വിപരീതമായാചരിക്കുന്നവർ മററും പല ദുർന്നടപ്പുകൾ ശീലിക്കുന്നവർ ശരീരം അത്യന്തം തളർന്നവർ, ഏതെങ്കിലും ഒരു വ്യാധി അതിവേഗത്തിൽ തുടങ്ങിയവർ ഏതെ ങ്കിലും വസ്തുവിൽ അത്യാഗ്രഹം കലശലായുണ്ടാവുന്നു ലോഭം തന്നെ ത്താനറിയാതെ സന്തോഷിക്കുക കലശലായിപ്പേടിക്കുക മാറത്തടി ച്ചു നിലവിളിക്കുക തനിക്ക് അവിതർക്കിതമായി സംഭവിച്ചു വല്ല ആ പത്തിനേയും വെറുതെയിരുന്നു വിചാരിച്ചു ദുഃഖിക്കുക രജ്ജുവിസ ർപ്പഭ്രാന്തി മുതലായ നിസ്സാരകാര്യത്തിൽകൂടി പേടിച്ചു ഞെട്ടുക ഇത്യാ ദിസംഗതികളാൽ മനസ്സു തകരാറായവർ പതനചലനാദിരൂപമാ യ വിചാരിക്കാത്ത അഭിഘാതം പററിയവർ ഇവർക്കെല്ലാം കർത്തവ്യാ കർത്തവ്യങ്ങളെ ആലോചിച്ചു നിശ്ചയിക്കുവാനുള്ള മനശ്ശക്തിക്കു

ക്രോധലോഭഹർഷഭയശോകചിന്തോദ്വേഗാദിഭിഃ പുനരഭിഘാതാ ഭ്യാഹതാനാം വാ മനസ്യുപഹതേ ബുദ്ധൌ ച പ്രചലിതായാമഭ്യു ദീർണ്ണാ ദോഷാഃ പ്രകുപിതാ ഹൃദയമുപസൃത്യ മനോവഹാനി സ്രോ താംസ്യാവൃത്യ ജനയന്ത്യുന്മാദം. ഉന്മാദം പുനർമ്മനോബുദ്ധിസംജ്ഞാ ജ്ഞാനസ്മൃതിഭക്തിശീലചേഷ്ടാചാരവിഭ്രമം വിദ്യാൽ. 2.

തസ്യേമാനി പൂർവ്വരൂപാണി

തദ്യഥാ— ശിരസഃ ശൂന്യഭാവശ്ചക്ഷുഷോരാകുലതാ സ്വനഃ

---

കേടുതട്ടുകയും ഗ്രാഹ്യത്യാജ്യപദാർത്ഥങ്ങളെ തിരിച്ചറിയുന്നതായ ബുദ്ധി ചലിക്കുകയും ചെയ്യുകയാൽ ചയത്തെ പ്രാപിച്ച വാതാദികൾ കോപിച്ച ഹൃദയത്തിൽ വന്നുകൂടുകയും മനശ്ശക്തിയെ ചക്ഷുരാദി ഇന്ദ്രിയങ്ങളിലെല്ലാം വേണ്ടതുപോലെ കൊണ്ടുനടക്കുന്നവയും ഹൃദയാശ്രിതകളുമായ സിരകളുടെ മനോഗതിമാർഗ്ഗങ്ങളെ തടഞ്ഞ് ഉന്മാദരോഗത്തെ ഉണ്ടാക്കിത്തീർക്കുകയും ചെയ്യും. മനസ്സ് ബുദ്ധി സംജ്ഞ (ബുദ്ധിവികാസം) ജ്ഞാനം—മോക്ഷേ ധീഃ (ഈശ്വരവിശ്വാസം) സ്മരണശക്തി ഗുരു ഈശ്വരൻ മുതലായവരിലുള്ള ഭക്തി സ്വഭാവം കർത്തവ്യാകർത്തവ്യങ്ങളെ തിരിച്ചറിയുകയും കർത്തവ്യങ്ങളെ ആചരിക്കുകയും ചെയ്യുവാനുള്ള ശക്തി സദാചാരം ഇതുകളെല്ലാം നശിച്ച (തകരാറായി) കാണുന്നതുതന്നെയാണ് ഉന്മാദരോഗമെന്നറിയുകയും വേണം. 'മദയന്ത്യുൽഗതാ ദോഷാ യസ്മാദുന്മാർഗ്ഗമാഗതാഃ । മാനസോയമതോ വ്യാധിരുന്മാദ ഇതി കീർത്തിതഃ । ഏകൈകശസ്സർവ്വശശ്ച ദോഷൈരത്യർത്ഥമൂർച്ഛിതൈഃ മാനസേന ച ദുഃഖേന സ ച പഞ്ചവിധോ മതഃ। വിഷാൽ ഭവതി ഷഷ്ഠശ്ച യഥാസ്വം തത്ര ഭേഷജം। സ ചാപ്രവൃദ്ധസ്തരുണോ മദസംജ്ഞാം ബിഭർത്തി ച । എന്നു മാധവാചാര്യൻ *

ഉന്മാദപൂർവ്വരൂപങ്ങളെ താഴെ വിവരിക്കാം: 3— ശിരസ്സിന്നു ശൂന്യത്വം ദൃഷ്ടി ഒരു ദിക്കിൽ ഉറപ്പിച്ചുനോക്കുവാൻ വയ്യായ്ക ചെകിടുമൂളുക ഉച്ഛ്വാസം—പുറത്തേക്കുവിടുന്ന ശ്വാസം അധികമാവുക വായിൽനിന്നു വെള്ളമൊലിക്കുക ഭക്ഷണത്തിൽ ആഗ്രഹം

കർണ്ണയോരുച്ഛ്വാസസ്യാധിക്യമാസ്യ സംസ്രവണമനന്നാഭിലാഷോ രോചകാവിപാകൌ ഹൃദയഗ്രഹോ ധ്യാനായാസസമ്മോഹോദ്വേ ഗാശ്ചാസ്ഥാനേ സതതം ലോമഹർഷോ ജ്വരശ്ചാഭീക്ഷ്ണമുന്മത്തചിത്ത ത്വമുദർദ്ദിതത്വമർദ്ദിതാകൃതികരണഞ്ച വ്യാധേഃ. സ്വപ്നേ ച ദർശന മഭീക്ഷ്ണംഭ്രാന്തചലിതാവസ്ഥിതാനവസ്ഥിതാനാഞ്ച രൂപാണാമപ്ര ശസ്താനാഞ്ച തിലപീഡകചക്രാധിരോഹണം വാതകുണ്ഡലികാഭി ശ്ചോന്മഥനം നിമജ്ജനം കലുഷാണാമംഭസാമാവർത്തേഷു ചക്ഷു ഷോശ്ചാപസർപ്പണമിതി ദോഷനിമിത്താനാമുന്മാദാനാം പൂർവ്വരൂ പാണി. 3

---

കുറയുക അരോചകം ദഹനക്ഷയം നെഞ്ഞത്തു തടവ് കാരണംകൂ ടാതെ മനോരാജ്യം വിചാരിക്കുകയും ആയാസം വരികയും മറവി സംഭവിക്കുകയും ചെയ്യുക മോഹാലസ്യപ്പെടുക ഞെട്ടുക എല്ലാ പ്പോഴും രോമാഞ്ചമുണ്ടാവുക ഇടവിടാതെ പനിക്കുക മനസ്സ് ഇള കിക്കൊണ്ടിരിക്കുക ഉദർദ്ദം (മുണ്ടിവീക്കം) സംഭവിക്കുക അർദ്ദിതം സം ഭവിച്ചവനെപ്പോലെ മുഖംകൊണ്ടു കൊഞ്ഞനം കാട്ടുക ഇതുകളെ ല്ലാം ഉന്മാദരോഗത്തിൻെറ ജാഗ്രദവസ്ഥയിലുള്ള പൂർവ്വരൂപങ്ങളാ കുന്നു. സ്വപ്നാവസ്ഥയിലുണ്ടാകുന്നതുകളേയും വിവരിക്കാം: വ ട്ടത്തിൽ തിരിയുന്നവയും ഇളകിക്കൊണ്ടിരിക്കുന്നവയും ഉറച്ചുനില്ക്കു ന്നവയും ഒരിടത്തും നില്ക്കാത്തവയുമായ വികൃതവേഷങ്ങളെ കാണു കയും എള്ളാട്ടുന്ന ചക്കിൻെറ പലകമേൽ കയറിയിരുന്നതായും കാ റ്റിൻചുഴലിയിൽപെട്ടു വീണുരുണ്ടതായും കലങ്ങിമറിഞ്ഞ വലിയ ഒഴുക്കുള്ള വെള്ളത്തിലെ ചുഴിയിൽപെട്ടു മുങ്ങിപ്പോയതായും കണ്ണു ചൂന്നെടുത്തതായും സ്വപ്നം കാണുക, ഇതുകളെല്ലാം ത്രിദോഷകോ പം നിമിത്തമുണ്ടാകുന്ന നാലുതരം ഉന്മാദങ്ങളുടെ പൂർവ്വരൂപങ്ങളാ കുന്നു. ആഗന്തുജങ്ങളുടെ പൂർവ്വരൂപം അടുത്തു വിവരിക്കുകയും ചെയ്യും*

തതോനന്തരമുന്മാദാഭിനിവൃത്തിസ്സൂത്രേദമുന്മാദവിജ്ഞാനം ഭവതി. തദ്യഥാ— പരിസൎപ്പണമക്ഷിഭ്രുവാമോഷ്ഠാംസഹനുഹസ്തപാദവിക്ഷേപണമകസ്മാദനിയതാനാഞ്ച സതതം ഗിരാമുത്സൎഗ്ഗഃ ഫേനാഗമനമാസ്യാൽ സ്മിതഹസിതനൃത്യഗീതവാദിത്രാദിപ്രയോഗാശ്ചാസ്ഥാനേ വീണാവംശശംഖശമ്യാതാളശബ്ദാനുകരണമസാമ്നാ. യാനമയാനൈരലങ്കരണമനലങ്കാരികൈൎദ്രവ്യൈൎല്ലോഭോഭ്യവഹാൎയ്യേ

---

4— ഈ പറഞ്ഞ പൂൎവ്വരൂപങ്ങൾ കണ്ടതിന്നശേഷം ദോഷകോപജലക്ഷണം പൂൎത്തിയായി കാണുകയും ചെയ്യും.

അതെങ്ങിനെയെന്നാൽ, കണ്ണുരുട്ടുക പുരികം വിറപ്പിക്കുക ചുണ്ട് ചുമല് കവിള് കയ്യ് കാല് ഈ അവയവങ്ങളെ കാരണം കൂടാതെ വിക്ഷേപണം ചെയ്യുക കണ ല്ലാതെയും വേണ്ടാത്തതുമായ സംസാരവും വായിൽനിന്നു നര ചാടുകയും ചെയ്യുക അസ്ഥാനത്തിങ്കൽ മന്ദസ്മിതം ചെയ്യുക ചിരിക്കുക നൃത്തം വെക്കുക പാട്ടു പാടുക താളംപിടിക്കുക മുതലായതുകളെച്ചെയ്യുക. വീണ ഓടക്കുഴൽ ശംഖ് ശമ്യാ ഇലത്താളം ഇതുകളുടെ ശബ്ദങ്ങളെപ്പോലുള്ള ശബ്ദമാണെന്നു പറഞ്ഞു ചില ശബ്ദങ്ങൾ പുറപ്പെടുവിക്കുക. പക്ഷെ അതു കേൾക്കുന്നവൎക്കു രുചികരമായിരിക്കുകയുമില്ല. വൃക്ഷം പാറ മുതലായ സ്ഥാവരവസ്തുക്കളിൽ കയറി നില്ക്കുകയും താൻ ഇപ്പോൾ നില്ക്കുന്നത് ഒരു യാനത്തിന്മേലാണെന്നു നടിക്കുകയും അതുകളെ ദ്രുതഗതിക്കായി ശാസിക്കയും ചെയ്യുക അലങ്കരിക്കുവാൻ കൊള്ളരുതാത്ത കീറത്തുണി കണ്ണൻചിരട്ട മുതലായതുകൾകൊണ്ട് ദേഹമാസകലം അണിയുക കിട്ടുവാൻ പ്രയാസമായ ഭക്ഷണദ്രവ്യത്തിൽ അത്യാഗ്രഹം നടിക്കുകയും അത് ഒരു സമയം കിട്ടിയാൽ വെറുപ്പു നടിക്കുകയും ചെയ്യുക സകല ബന്ധുജനങ്ങളോടും കലശലായ മാത്സൎയ്യം നടിക്കുക ശരീരത്തിന്നു കാൎശ്യം സംഭവിക്കുക പറപറപ്പുണ്ടാവുക ഹസ്തപാദാദികളിൽ ഉരുണ്ടുകയറുക കണ്ണ് അരുണവൎണ്ണമാവുക വാതത്തിന്ന് ഉപശയങ്ങളല്ലാത്ത ചൎയ്യകൾകൊണ്ടു വൎദ്ധിക്കുക ഇതെല്ലാമാകുന്നു വാതോന്മാദത്തിൽ സംഭവിക്കുന്ന ലക്ഷ

ഷോ ലഭ്യദ്രവ്യേഷു. ലബ്ധേഷു ചാവമാനസ്തീവ്രം മാത്സര്യം കാർശ്യം പാരുഷ്യമുത്പിണ്ഡിതാരുണാക്ഷതാ വാതോപശയവിപര്യാസാദനുപശയിതാ ചേതി വാതോന്മാദലിംഗാനി ഭവന്തി. 4

അമർഷഃ ക്രോധഃ സംരംഭശ്ചാസ്ഥാനേ ശസ്ത്രലോഷ്ടകാഷ്ഠമുഷ്ടിഭിരഭിദ്രവണം സ്വേഷാം പരേഷാം വാ പ്രച്ഛായശീതോദകാന്നാഭിലാഷഃ. സന്താപോതിവേലഃ. താമ്രഹരിതഹാരിദ്രസംരംഭാക്ഷതാ പിത്തോപശയവിപര്യാസാദനുപശയിതാ ചേതി പിത്തോന്മാദലിംഗാനി ഭവന്തി. 5

---

ണങ്ങൾ. 'തത്ര വാതാൽ കൃശാംഗതാ । അസ്ഥാനേ രോദനാക്രോശഹസിതസ്മിതനർത്തനം । ഗീതവാദിത്രവാഗംഗവിക്ഷേപാസ്ഫോടനാനി ച । അസാമ്നാ വേണുവീണാദിശബ്ദാനുകരണം മുഹുഃ । ആസ്യാൽ ഫേനാഗമോജസ്രമടനം ബഹുഭാഷിതാ । അലങ്കാരോനലങ്കാരൈരയാനൈർഗ്ഗമനോദ്യമഃ । ഗൃദ്ധിരഭ്യവഹാര്യേഷു തല്ലാഭേ ചാവമാനതാ । ഉൽപിണ്ഡിതാരുണാക്ഷിത്വം ജീർണ്ണേ ചാന്നേ ഗദോത്ഭവഃ' എന്നു വാഗ്ഭടാചാര്യൻ*

5— പിത്തോന്മാദലക്ഷണത്തെ വിവരിക്കുന്നു:— കാരണംകൂടാതെ പരഗുണങ്ങളെ സഹിക്കുവാൻ വയ്യാതാവുകയും ദ്വേഷ്യപ്പെടുകയും ശണ്ഠയടിക്കുകയും ചെയ്യുകയും തൻ്റെ ബന്ധുക്കളുടെനേരെയും മററജനങ്ങളുടെ നേരെയും ആയുധമോ കല്ലോടോ (കല്ലോ കട്ടയോ) തടിക്കഷണമോ കയ്യിലെടുത്തോ ഇതിന്നൊന്നിന്നും തരം കിട്ടാത്തപക്ഷം കൈ ചുരുട്ടിപ്പിടിച്ചോ പ്രഹരിക്കുവാനോടിയടുക്കുകയും നിഴലുള്ള ദിക്കിലിരിക്കുവാനും തണുത്ത വെള്ളം കുടിക്കുവാനും ആറിയ ഭക്ഷ്യങ്ങളെ ഭക്ഷിക്കുവാനും ആഗ്രഹം ജനിക്കുകയും ചുട്ടുനീറൽ കലശലായിരിക്കുകയും കണ്ണ് ചെമ്പിച്ച നിറമോ പച്ച നിറമോ മഞ്ഞ നിറമോ ആയിരിക്കുകയും ദ്വേഷ്യപ്പെട്ട ഭാവത്തിലിരിക്കുകയും പിത്തത്തിന്ന് ഉപശയങ്ങളായതുകൾക്ക വിപരീതങ്ങളായ വസ്തുകളെ ശീലിച്ചാൽ ഉപശയം വരാതിരിക്കുകയും ചെയ്യും. ഈ പറഞ്ഞ ലക്ഷണങ്ങളെല്ലാം പിത്തകോപം നിമിത്തം സംഭവിച്ചതായ ഉന്മാദത്തിൻ്റെ ലക്ഷണങ്ങളാണെന്ന് അറിയുകയും വേണം*

സ്ഥാനമേകദേശേ തൂഷ്ണീംഭാവോല്പശശ്ചംക്രമണം ലാലാസിം
ഘാണകപ്രസ്രവണമനന്നാഭിലാഷോ രഹസ്കാമതാ ബീഭത്സതാ
ശൌചദ്വേഷഃ സ്വപ്നനിദ്രതാ ശ്വയഥുരാനനേ ശുക്ലസ്തിമിതമലോ
പദിഗ്ദ്ധാക്ഷതാ ശ്ലേഷ്മോപശയവിപര്യാസാദനുപശയിതാ ചേതി
ശ്ലേഷ്മോന്മാദലിംഗാനി ഭവന്തി. 6

ത്രിദോഷലിംഗസന്നിപാതേ തു സാന്നിപാതികം വിദ്യാൽ.
തമസാദ്ധ്യമിത്യാചക്ഷതേ കുശലാഃ. 7

സാദ്ധ്യാനാന്തു ത്രയാണാം സാധനാനി ഭവന്തി. തദ്യഥാ—
സ്നേഹസ്വേദവമനവിരേചനാസ്ഥാപനാനുവാസനോപശമനന

---

6— ഒരു ദിക്കിൽതന്നെ ഇരിക്കുകയും മിണ്ടാതിരിക്കുകയും ന
ടക്കുകയാണെങ്കിൽ പതുക്കെപ്പതുക്കെ നടക്കുകയും വായിൽനിന്നും മൂ
ക്കിൽനിന്നും വെള്ളമൊലിക്കുകയും ഭക്ഷണത്തിൽ ആഗ്രഹമില്ലാതി
രിക്കുകയും ആരും കാണാത്തേടത്തിരിക്കുവാനാഗ്രഹവും വൃത്തിയി
ല്ലായ്കയും മലമൂത്രവിസർഗ്ഗത്തിൽക്കൂടി ശൌചംചെയ്യുവാൻ മടുപ്പും
ഉറക്കം കുറയുകയും മുഖത്തു നീരുണ്ടാവുകയും കണ്ണിന്നു വി[illegible]ക
ൺമിഴി ഒരു ദിക്കിൽ ഉറച്ചുനില്ക്കുകയും പീള കലശലാവുകയും ക
ഫത്തെ കോപിപ്പിക്കുന്ന ചര്യകളെ ശീലിച്ചാൽ രോഗം വർദ്ധിക്കു
കയും കഫകോപം നിമിത്തമുണ്ടാകുന്ന ഉന്മാദത്തിന്റെ ലക്ഷണങ്ങളാ
കുന്നു * 7— ഈ പറഞ്ഞ മൂന്നുതരം ലക്ഷണങ്ങളും കൂടി ക
ണ്ടാൽ അതു സന്നിപാതകോപം നിമിത്തമുണ്ടായ ഉന്മാദമാണെന്നു
മറിയണം. ആ ഉന്മാദം അസാദ്ധ്യമാണെന്നാണ് പൂർവ്വാചാര്യന്മാ
രുടെ അഭിപ്രായം*

8— സാദ്ധ്യങ്ങളായ ത്രിദോഷകോപം നിമിത്തമുണ്ടായ മൂന്നു
തരം ഉന്മാദങ്ങൾക്കും ഈ പറയുന്ന ചികിത്സ ചെയ്യുകയും വേണം.
അതുകളെന്തെല്ലാമെന്നാൽ, സ്നിഗ്ദ്ധത വരുത്തുക സ്വേദിപ്പിക്കുക വ
മനം വിരേചനം കഷായവസ്തി സ്നേഹവസ്തി ഉപശമനങ്ങളായ ന
സ്യങ്ങൾ പുകയേല്പിക്കുക ധൂമപാനം അഞ്ജനം തിരുമ്മുക [illegible]
അഭ്യംഗം നഖരച്ഛേദമുതലായതു തേക്കുക ധാര ആശ്വസിപ്പിക്കുക

സ്തഃകർമ്മധൂപധൂമപാനാഞ്ജനാവപീഡപ്രധമനാഭ്യംഗപ്രദേഹപരി-
ഷേകാനുലേപനവധബന്ധനാവരോധന വിത്രാസനവിസ്മാപനവി
സ്മാരണാപതർപ്പണസിരാവ്യധനാനി. 8

ഭോജനവിധാനഞ്ച യഥാസ്വം യുക്ത്യാ യച്ചാന്യദപി കി
ഞ്ചിന്നിദാനവിപരീതമൌഷധം കാര്യം തൽ സ്യാദിതി. 9

ഭവതി ചാത്ര.

ഉന്മാദാൻ ദോഷജാൻ സാദ്ധ്യാൻ സാധയേത്ഭിഷഗുത്തമഃ
അനേന വിധിയുക്തേന കർമ്മണാ തൽപ്രകീർത്തിതം. 10

യസ്തു ദോഷനിമിത്തേഭ്യ ഉന്മാദേഭ്യഃ സമുത്ഥാനപൂർവ്വരൂപലിംഗവേദനോപശയവിശേഷസമന്വിതോ ഭവതി ഉന്മാദസ്തമാഗന്തുമാചക്ഷതേ. 11



---

അടിക്കുക വരിഞ്ഞുകെട്ടുക ശ്വാസനിരോധം ചെയ്യുക ഭയപ്പെടുത്തുക സന്തോഷിപ്പിക്കുക ഉന്മാദവേഗമുള്ളസമയം ചെയ്തതിനെ പിന്നെ ഓർമ്മിപ്പിക്കാതിരിക്കുക ശരീരത്തിന്നു കാർശ്യം വരുത്തുക ഞെരമ്പാക്കുക ൯— കോപിച്ച ദോഷത്തിന്നും ശരീരപ്രകൃതിക്കും അനുസരിച്ചു താൻ അന്നപാനങ്ങളെ യുക്തിപോലെ പ്രയോഗിക്കുക ഇതുകളും സമാചാരിതമായ മറ്റു പ്രവൃത്തികളും അതാതുതരം ഉന്മാദം തുടങ്ങുവാനുള്ള കാരണങ്ങൾക്കു വിപരീതമായ ഔഷധങ്ങളും പ്രവൃത്തികളും ഇവയാകുന്നു ചികിത്സകൾ *

ഇതുകൂടെ ധരിച്ചിരിക്കുകയും വേണം.

10— ഉത്തമനായ വൈദ്യൻ ത്രിദോഷകോപംനിമിത്തമുണ്ടായതായ മൂന്നുതരം ഉന്മാദവും സാദ്ധ്യങ്ങളാണെന്നറിയുകയും അതുകൾക്കു ഈ പറഞ്ഞ ചികിത്സകൾ ചെയ്തു ഭേദപ്പെടുത്തുകയും വേണം.*

11— ആഗന്തുജമായ ഉന്മാദത്തെ വിവരിക്കുന്നു:— മുൻവിവരിച്ചതായ വാതജം പിത്തജം കഫജം സന്നിപാതജമെന്ന ഉന്മാദങ്ങളുടെ നിദാനാദികളിൽനിന്നു വ്യത്യസ്തങ്ങളായ സമുത്ഥാനം പൂർവ്വരൂ

കേചിൽ പുനഃ പൂൎവ്വകൃതം കൎമ്മാപ്രശസ്തമിച്ഛന്തി. തസ്യ നിമിത്തം പ്രജ്ഞാപരാധ ഏവേതി ഭഗവാൻ പുനൎവ്വസുരാത്രേയ ഉവാച. 12

പ്രജ്ഞാപരാധാദ്ധ്യയം ദേവൎഷിപിതൃഗന്ധൎവ്വയക്ഷരാക്ഷസപിശാചഗുരുവൃദ്ധസിദ്ധാചാൎയ്യപൂജ്യാനവമത്യ അഹിതാന്യാചരത്യന്യദാ കിഞ്ചിൽ കൎമ്മാപ്രശസ്തമാരഭതേ. 13

തമാത്മനോപഹതമുപഘ്നന്തോ' ദേവാഃ കുൎവ്വന്ത്യുന്മത്തം. തത്ര ദേവാദിപ്രകോപനിമിത്തേനാഗന്തുകോപാന്മദേന പുരസ്കൃതസ്യേമാനി പൂൎവ്വരൂപാണി. തദ്യഥാ—ദേവഗോബ്രാഹ്മണതപസ്വിനാം ഹിംസാരുചിത്വം കോപനത്വം നൃശംസാഭിപ്രായതാരതിരോജോവ

---

പം ആകൃതി വേദന ഉപശയം ഇതുകളോടുകൂടെ യാതൊരു ഉന്മാദമാണൊ ഉണ്ടാവുക അതിനെ ആഗന്തുജമായ ഉന്മാദമാണെന്നറിയുകയും വേണം * 12—ചില ആചാൎയ്യന്മാരുടെ പക്ഷം ഈ ആഗന്തുജമായ ഉന്മാദമുണ്ടാകുവാനുള്ള കാരണം ജന്മാന്തരകൃതമായ മഹാപാപമാണെന്നാകുന്നു. ആത്രേയഭഗവാന്റെ സ്വന്തം അഭിപ്രായം പ്രജ്ഞാപരാധംതന്നെയാണെന്നാകുന്നു * 13—പ്രജ്ഞാപരാധംനിമിത്തം ഇവൻ (പ്രജ്ഞാപരാധം ശീലിക്കുന്ന മനുഷ്യൻ) ദേവന്മാർ ഋഷിമാർ പിതൃക്കൾ ഗന്ധൎവ്വന്മാർ യക്ഷന്മാർ രാക്ഷസന്മാർ പിശാചന്മാർ ഗുരുഭൂതന്മാർ വൃദ്ധന്മാർ സിദ്ധന്മാർ ആചാൎയ്യന്മാർ പൂജ്യന്മാർ ഇവരെയെല്ലാം ത്രിവിധകരണങ്ങളെക്കൊണ്ട് അവമാനിക്കുകയും ഇവൎക്കും ആത്മാവിന്നും അഹിതങ്ങളായ പ്രവൃത്തികളെ ചെയ്യുകയും കുത്സിതങ്ങളായ മറ്റ മദ്യപാനാദികൾ തുടങ്ങുകയും ചെയ്യും* 14—അവനവന്നു ദ്രോഹത്തെച്ചെയ്യുന്ന ഇവനെ ദേവന്മാർ—ദേവാദികളായ മുൻവിവരിച്ചവർ കോപിച്ചു പലപ്രകാരവും പീഡിപ്പിക്കുകയും ഉന്മാദമുള്ളവനാക്കിത്തീൎക്കുകയും ചെയ്യും *

ഇങ്ങിനെയുള്ള ആഗന്തുകാരണം ഹേതുവായിട്ടു കോപിച്ച ദേവാദികൾനിമിത്തം സംഭവിക്കുന്നതായ ഉന്മാദത്തിന്ന് ഈ വിവരിക്കുന്ന പൂൎവ്വരൂപം കാണുകയും ചെയ്യും. അതെന്തെല്ലാമെന്നാൽ, ദേവന്മാർ—ദേവാലയങ്ങൾ ദേവപൂജ ഭഗവൽഭജനം മുതലായതുകൾ

ണ്ണച്ഛായാബലവപുഷാമുപതപ്തിഃ. സ്വപ്നേ ച ദേവാദിഭിരഭിധർഷണം പ്രവർത്തനം ചേത്യാഗന്തുനിമിത്തസ്യോന്മാദസ്യ പൂർവ്വരൂപാണി ഭവന്തി. തതോനന്തരമുന്മാദാഭിനിർവൃത്തിഃ. 14

തത്രായമുന്മാദകരാണാം ഭൂതാനാമുന്മാദയിഷ്യതാമാരംഭവിശേഷഃ. തദ്യഥാ—അവലോകയന്തോ ദേവാ ജനയന്ത്യുന്മാദം. ഗുരുവൃദ്ധസിദ്ധർഷയോഭിശപന്തഃ പിതരോ ധർഷയന്തഃ സ്പൃശന്തോ ഗന്ധ

---

പശുക്കൾ ബ്രാഹ്മണർ താപസന്മാർ ഇവരെയെല്ലാം ഉന്മൂലനാശം ചെയ്യുവാനുള്ള ആഗ്രഹം, എല്ലാസമയവും ദേഷ്യം കലശലാവുക മനുഷ്യരെ കൊല്ലുവാൻ മോഹം (നൄൻ ശംസതീതി നൃശംസഃ. ശംസു ഹിംസായാം എന്നു ധാതു) തന്റെ ഓജസ്സ് ശരീരവർണ്ണം കാന്തി ബലം ശരീരം ഇതുകളെപ്പററി ശ്രദ്ധയില്ലാതാവുക എല്ലാപ്പോഴും ദുഃഖം ('ഉപതാപോ ഗദേ താപേ' എന്നു ഹേമചന്ദ്രൻ) ഇതുകളും സ്വപ്നത്തിൽ ദേവർഷിപിതൃഗന്ധർവ്വാദികൾ തന്നെ നിന്ദിക്കുവാനായി രൌദ്രാകാരത്തോടുകൂടെ തന്റെ അടുക്കൽ വരികയും അവർ പലേതരത്തിലും ഭയപ്പെടുത്തുകയും ചെയ്യുന്നതായി സ്വപ്നംകാണുകയുമാണ് ആഗന്തുനിമിത്തമായ ഉന്മാദത്തിന്റെ പൂർവ്വരൂപങ്ങൾ. ഈ പൂർവ്വരൂപലക്ഷണങ്ങളെല്ലാം പൂർത്തിയായാൽ ഉടൻതന്നെ ഉന്മാദവും തുടങ്ങും *

15—ഉന്മാദത്തെ ഉണ്ടാക്കിത്തീക്കുന്നവരും, ഉന്മാദത്തെ ചെയ്തുകൊണ്ടു ശരീരത്തിൽ അധിവസിക്കുന്നവരുമായ ഭൂതങ്ങൾ ശരീരത്തിൽ പ്രവേശിക്കുന്നത് എങ്ങിനെയെന്നാൽ, ഏതെങ്കിലും വിജനസ്ഥലത്ത് അതിഗംഭീരമായ സ്വരൂപത്തെ കാണിച്ചു ഭയപ്പെടുത്തിക്കൊണ്ടാണ് ദേവന്മാർ ശരീരത്തെ പ്രാപിച്ച് ഉന്മാദത്തെ ചെയ്യുക. അതുപോലെ ഗുരുഭൂതന്മാർ വൃദ്ധന്മാർ, സിദ്ധന്മാർ ഋഷികൾ ഇവരെല്ലാം ശപിച്ചിട്ടാകുന്നു—ശാപംനിമിത്തം, അവരിലുള്ള ചൈതന്യം ക്രോധരൂപേണ ഇവനിൽ പ്രാപിക്കുകയാകുന്നു. പിതൃക്കൾ തങ്ങൾക്കുള്ള, അപരക്രിയകളെ, കുലാചാരപ്രകാരം ചെയ്യായ്കനിമിത്തം കോപിക്കുകയാൽ അവരുടെ രോഷവേഗത്തെ ഇവനിൽ പ്രേരിപ്പിച്ച് ഇവനെ ഉന്മത്തനാക്കിത്തീക്കും. നേരവും സമയവും നോ

ഷ്ട്വാഃ സമാവിശന്തോ യക്ഷരാക്ഷസാസ്ത്വാത്മഗന്ധമാഘ്രാപയന്തഃ പിശാചാഃ പുനരധിരുഹ്യ വാഹയന്തഃ. 15

തദസ്യേമാനി രൂപാണി. തദ്യഥാ—അമർത്ത്യബലവീര്യപൌരുഷ

---

ക്കാതെ സഞ്ചരിക്കുകയാൽ ചൈത്യാദിസ്ഥാനങ്ങളിൽ അസമയത്ത് ഏറ്റുമുട്ടുകയാൽ ഗന്ധർവ്വന്മാർ ശരീരത്തിൽകേറി ഉന്മാദത്തെ ഉണ്ടാക്കും. യക്ഷന്മാരും രാക്ഷസന്മാരും വിശേഷകാരണങ്ങളൊന്നും കൂടാതെതന്നെ ശരീരത്തിൽ ഏറ്റു വികാരത്തെ ചെയ്യും. പിശാചന്മാർ പച്ചമാംസത്തിന്റെ ഘ്രാണമുണ്ടാക്കിത്തീർക്കുകയും ആസംഗതിയായുണ്ടായ ഗന്ധമെന്താണെന്നു ശങ്കിച്ചു ഭയപ്പെടുന്നസമയം ശരീരത്തിൽ കേറിക്കൂടുകയും ചെയ്യും. ഇവരെല്ലാം ശരീരത്തിൽ കൂടിയാൽ ഉന്മാദത്തെ ചെയ്തുകൊണ്ടിരിക്കുകയും ചെയ്യും* 16—ഇങ്ങിനെ ഭൂതാവേശംനിമിത്തം സംഭവിച്ചതായ ഉന്മാദത്തിന്റെ ലക്ഷണമെന്തെന്നാൽ, ബലം വീര്യം പൌരുഷം പരാക്രമം ഗ്രഹണശക്തി ധാരണാശക്തി സ്മരണശക്തി ജ്ഞാനം വാക്ക് വിജ്ഞാനം ഇതുകളെല്ലാം ഒരു മനുഷ്യനുണ്ടാകാവുന്നതിൽ കവിഞ്ഞിരിക്കുകയും ഉന്മാദവേഗം തുടങ്ങുന്നതിനും മാറുന്നതിനും യാതൊരു കാലനിയമവുമില്ലാതിരിക്കുകയും ചെയ്യും. ഈ വിഷയത്തിൽ ദേവാദിഗ്രഹാവേശലക്ഷണങ്ങളെ ഗ്രന്ഥാന്തരത്തിൽ ഇങ്ങിനെ വിവരിക്കുകയും ചെയ്തിരിക്കുന്നു. 'സന്തുഷ്ടഃ ശുചിരതിദിവ്യമാല്യഗന്ധോ നിസ്തന്ദ്രീരവിതഥസംസ്കൃതപ്രഭാഷീ। തേജസ്വീ സ്ഥിരനയനോ വരപ്രദാതാ ബ്രഹ്മണ്യോ ഭവതി നരഃ സ ദേവജുഷ്ടഃ * ഗുരുവൃദ്ധർഷിസിദ്ധാനാം ശാപചിന്താനുരൂപതഃ । വ്യാഹാരാഹാരചേഷ്ടാഭിർദ്ദൃഷ്ടാസ്യം തൽഗ്രഹം വദേൽ * പ്രേതാനാം സ ദിശതി സംസ്തരേഷു പിണ്ഡാൻ ശാന്താത്മാ ജലമപി ചാപസവ്യവസ്ത്രഃ । മാംസേപ്സുസ്തിലഗുഡപായസാഭികാമസ്തൽഭക്തോ ഭവതി പിതൃഗ്രഹാഭിജുഷ്ടഃ * യസ്തൂർദ്ധ്വം പുളിനവനാന്തരോപസേവീ സ്വാചാരഃ പ്രിയപരിഗീതഗന്ധമാല്യഃ । നൃത്യൻ വൈ പ്രഹസതി ചാരു ചാല്പശബ്ദം ഗന്ധർവ്വഗ്രഹപരിപീഡിതോ മനുഷ്യഃ* മാംസാസൃഗ്വിവിധസുരാവികാരലിപ്സുർന്നിർല്ലജ്ജോ ഭൃശമതിനിഷ്ഠുരോതിശൂരഃ। ക്രോധാളുർവ്വിപുലബലോ നിശാവിഹാരീ

ഷപരാക്രമ ഗ്രഹണധാരണസ്മരണജ്ഞാന വചനവിജ്ഞാനാന്യനി
യതശ്ചോന്മാദകാലഃ. 16

ഉന്മാദയിഷ്യതാമപി ഖലു ദേവർഷിപിതൃഗന്ധർവ്വയക്ഷരാ
ക്ഷസപിശാചാനാം ഗുരുവൃദ്ധസിദ്ധാനാം വാ, ഏഷ്വന്തരേ
ഷ്വഭിഗമനീയാഃ പുരുഷാ ഭവന്തി. തദ്യഥാ—പാപസ്യ കർമ്മണഃ
സമാരംഭേ പൂർവ്വകൃതസ്യ വാ കർമ്മണഃ പരിണാമകാലേ, ഏകസ്യ

---

ശൌചാദിർ ഭവതി സ രാക്ഷസൈർഗ്രഹീതഃ। ഹാസ്യനൃത്യപ്രിയം
രൌദ്രചേഷ്ടം ഛിദ്രപ്രഹാരിണം। ആക്രോശിനം ശീഘ്രഗതിം ദേവ
ദ്വിജഭിഷഗ്ദ്വിഷം। ആത്മാനം കാഷ്ഠശസ്ത്രാദ്യൈർഘ്നന്തം ഭോശ്ശബ്ദ
വാദിനം। ശാസ്ത്രവേദപഠം വിദ്യാൽ ഗൃഹീതം ബ്രഹ്മരാക്ഷസൈഃ*
ഉദ്ധസ്തഃ കൃശപരുഷോചിരപ്രലാപീ ദുർഗ്ഗന്ധോ ഭൃശമശുചിസ്തഥാ
തിലോലഃ। ബഹ്വാശീ വിജനവനാന്തരോപസേവീ വ്യാചേഷ്ടൻ
ഭ്രമതി രുദൻ പിശാചജുഷ്ടഃ * പ്രേതാകൃതിക്രിയാഗന്ധം ഭീതമാഹാ
രവിദ്വിഷം। തൃണച്ഛിദം ച പ്രേതേന ഗൃഹീതം നരമാദിശേൽ**
അസുരഗ്രഹാദി മററു പല ഗ്രഹങ്ങൾനിമിത്തവും ഉന്മാദം സംഭ
വിക്കും. അതുകളുടെ ലക്ഷണങ്ങൾ മന്ത്രശാസ്ത്രഗ്രന്ഥങ്ങളിൽനിന്നറി
യുകയും വേണം. ഗ്രന്ഥവിസ്തരത്തെ ഭയന്നു് അതുകളെ ഇവിടെ ചേ
ക്കുന്നില്ല* 17—ഉന്മാദത്തെ ഉണ്ടാക്കിത്തീക്കുവാനായി ദേവന്മാർ ഋ
ഷികൾ പിതൃക്കൾ ഗന്ധർവ്വന്മാർ യക്ഷന്മാർ രാക്ഷസന്മാർ പിശാച
ന്മാർ ഗുരുഭൂതന്മാർ വൃദ്ധന്മാർ സിദ്ധന്മാർ ഇവരുടെ കോപശക്തി ഏ
തേതുസമയത്താണോ മനുഷ്യനിൽ പ്രാപിക്കുക എന്നുള്ളതിനേയും
വിവരിക്കാം: ഹിംസാസ്തേയാദി പാപകർമ്മങ്ങൾ ചെയ്വാൻ തുടങ്ങുന്ന
സമയം പൂർവ്വജന്മകൃതമായ പാപത്തിന്റെ ഫലാനുഭവകാലാരംഭം
ജനസഞ്ചാരമില്ലാത്ത ഗൃഹത്തിൽ ഒററയ്ക്കു താമസിക്കുക സന്ധ്യാസമ
യത്തു നാൽക്കൂട്ടപ്പെരുവഴിയിൽ തനിയെ നില്ക്കുക ഇന്ദ്രിയനിഗ്രഹം
ചെയ്യാതിരിക്കുക മലയിടുമ്പോൾ വെച്ചു സ്ത്രീസേവചെയ്യുക രജസ്വ
ലാഭിഗമനം ചെയ്യുക കുലാചാരവിരുദ്ധമായ ശാസ്ത്രങ്ങളെ പഠിക്കു
കയും അതുകളിൽ വിധിക്കുന്നതായ ബലി മംഗളകർമ്മം ഹോമം ഇ

വാ ശൂന്യഗൃഹവാസേ ചതുഷ്പഥാധിഷ്ഠാനേ വാ സന്ധ്യാവേലായാമ പ്രയതഭാവേ വാ പൎവ്വസന്ധിഷു വാ മിഥുനീഭാവേ രജസ്വലാഭിഗമനേ വാ വിഗുണേ വാദ്ധ്യയനബലിമംഗളഹോമപ്രയോഗേ നിയമവ്രതബ്രഹ്മചൎയ്യഭംഗേ വാ മഹാഹവേ വാ ദേശകുലപുരവിനാശേ വാ മഹാഗ്രഹോപഗമനേ വാ സ്ത്രിയാഃ പ്രജനനകാലേ വിവിധഭൂതാശുഭാശുചിസ്പൎശനേ വാ വമനവിരേചനരുധിരസ്രാവേ വാശുചേരപ്രയതസ്യ വാ ചൈത്യദേവായതനാഭിഗമനേ വാ മാംസമധുതിലഗുളമദ്യോച്ഛിഷ്ടേ വാ ദിഗ്വാസസി വാ നിശി നഗരനിഗമചതുഷ്പഥോപവനശ്മശാനായതനാഭിഗമനേ വാ ദ്വിജഗുരുസുരപൂജ്യാ

---

ത്തുകളെ അനുഷ്ഠിക്കുകയും കുലാചാരപ്രകാരമുള്ള നിത്യകൎമ്മാദി നിയമം വ്രതം ബ്രഹ്മചൎയ്യം ഇതുകൾക്കു ഭംഗം വരുത്തുക പടക്കളത്തിൽ ചെല്ലുക അഗ്നിപൎവ്വതം പൊട്ടുക വെള്ളപ്പൊക്കം വരിക മുതലായതുകൾ നിമിത്തം നാടു നശിക്കുന്ന സമയം കുലവിനാശസമയം അഗ്നിബാധാദിനിമിത്തം ഗൃഹനാശം വരുന്ന സമയം ഗ്രഹണാദി ഗ്രഹപീഡാസമയം സ്ത്രീകൾ പ്രസവിക്കുന്ന സമയം തീണ്ടാരിപ്പട്ടുപ്പുമുതലായ അശുദ്ധവസ്തുക്കളെ തൊടുക ശുദ്ധം മാറിയും ലേശം താല്പൎയ്യമില്ലാതെയും വമനമോ വിരേചനമോ രക്തമോക്ഷണമോ ശീലിക്കുക (അസമയത്ത്) ശുദ്ധം മാറിയും ഭക്തികൂടാതെയും ചൈത്യത്തിങ്കലേക്കോ—അഗ്ന്യഗാരം, അരയാൽ, ബുദ്ധവിഹാരം ഇതുകളിലേക്കോ ക്ഷേത്രത്തിന്റെ ഉള്ളിലേക്കോ കടന്നു ചെല്ലുക മാംസമോ തേനോ എള്ളോ ശൎക്കരയോ മദ്യമോ കഴിച്ചു ശേഷിപ്പിച്ചിടുക വസ്ത്രബന്ധം കൂടാതെ നില്ക്കുക നഗരം അങ്ങാടിത്തെരു (ചന്തസ്ഥലം) നാൽക്കൂട്ടപ്പെരുവഴി ഉപവനം ചുടുകാട് (ചുടല) ഇവിടങ്ങളിലേക്കു രാത്രികാലത്തു പോവുക മററാരുത്തൻ ചെയ്യുന്നതായ ബ്രാഹ്മണപൂജ ഗുരുശുശ്രൂഷ ദേവപൂജ ഇതുകളെ മുടക്കുക ധൎമ്മശാസ്ത്രവിരുദ്ധമായി നടക്കുക മററും ദുഷ്പ്രവൃത്തികൾ തുടങ്ങുക ഈ വക സമയത്താകുന്നു മനുഷ്യനു ദേവതാബാധയുണ്ടാവുക എന്നറിയണം.

112

ർദ്ധർഷണേ വാ ധർമ്മാഖ്യാനവ്യതിക്രമേ വാ അന്യസ്യ കർമ്മണോ പ്രശസ്തസ്യാരംഭേ വാ ഇത്യാഘാതകാലാഃ. 17

ത്രിവിധന്തു ഖലൂന്മാദകരാണാം ഭൂതാനാമുന്മാദനേ പ്രയോജനം ഭവതി. തദ്യഥാ. ഹിംസാരതിരഭ്യർച്ചനഞ്ചേതി. തേഷാം തൽ പ്രയോജനമുന്മത്താചരണവിശേഷലക്ഷണൈർവ്വിദ്യാൽ. തത്ര ഹിംസാർത്ഥമുന്മാദ്യമാനോഗ്നിം പ്രവിശത്യപ്സു വാ നിമജ്ജതി സ്ഥലാൽ

---

ഈ പറഞ്ഞതു സകലഗ്രഹങ്ങൾക്കും ബാധിക്കുവാനുള്ള സാമാന്യസമയവിധിയാകുന്നു. ഇന്നിന്ന ഗ്രഹങ്ങൾ ഇന്നിന്ന സമയത്തു ബാധിക്കുമെന്നതിനെക്കുറിച്ചു വാഗ്ഭടാചാര്യൻ ഇങ്ങിനെ വിവരിച്ചിരിക്കുന്നു: 'ഗൃഹ്ണന്തി ശുക്ലപ്രതിപത്ത്രയോദശ്യോഃ സുരാ നരം। ശുക്ലത്രയോദശീകൃഷ്ണപ്രതിപദോർദ്ദാനവാ ഗ്രഹാഃ। ഗന്ധർവ്വാസ്തു ചതുർദ്ദശ്യാം ദ്വാദശ്യാം ചോരഗാഃ പുനഃ। പഞ്ചമ്യാം ശുക്ലസപ്തമ്യേകാദശ്യോസ്തു ധനേശ്വരാഃ। ശുക്ലാഷ്ടപഞ്ചമീപൂർണ്ണമാസീഷു ബ്രഹ്മരാക്ഷസാഃ। കൃഷ്ണേ രക്ഷഃപിശാചാദ്യാ നവദ്വാദശപർവ്വസു। ദർശാമാവാസ്യയോരഷ്ടനവമ്യോഃ പിതരോപരേ। ഗുരുവൃദ്ധാദയഃ പ്രായഃ കാലാ സന്ധ്യാസു ലക്ഷയേൽ'*18—ഉന്മാദത്തെ ഉണ്ടാക്കിത്തീർക്കുവാനായി ശരീരത്തിൽ ആവേശിച്ച് ഉന്മദിപ്പിക്കുന്ന ദേവാദിഗ്രഹങ്ങൾ ആവേശിക്കുന്നതിന്റെ പ്രയോജനം ഈ ശരീരത്തെ ഹിംസിക്കുവാൻ വേണ്ടിയും ശരീരത്തിൽ സുഖമായിരിപ്പാൻ വേണ്ടിയും ബലിപൂജാദികൾ കിട്ടുവാൻ വേണ്ടിയും ഇങ്ങിനെ മൂന്നുതരത്തിലാകുന്നു. ഈ മൂന്നുതരം ഗ്രഹങ്ങളുടേയും ലക്ഷണവ്യത്യാസം അതാതുരോഗികളുടെയും ഉന്മാദലക്ഷണവ്യത്യാസംകൊണ്ട് അറിയുകയും വേണം. ഈ പറഞ്ഞതുകളിൽ ഹന്തുകാമനായ ഗ്രഹം ബാധിക്കുക നിമിത്തം ഉന്മാദം സംഭവിച്ചവൻ തീയ്യിൽ ചാടുകയോ വെള്ളത്തിൽ മുങ്ങുകയോ പൊട്ടക്കുഴിയിൽ ചാടുകയോ ഖഡ്ഗാദി ശസ്ത്രം ചമ്മട്ടി വടി കട്ട മുഷ്ടി ഇതുകളെക്കൊണ്ടു തന്നെത്താൻ താഡിക്കുക ഇതുകളെ ചെയ്യും. ഈ പറഞ്ഞതുകളെ കൂടാതെ മരിക്കുവാനുള്ള പല വിദ്യക

ശുഭ്രേ വാ പതതി ശസ്ത്രകശാകാഷ്ഠലോഷ്ടമുഷ്ടിഭിർഹന്ത്യാത്മാനമന്യച്ച പ്രാണവധാർത്ഥമാരഭതേ. ഹിംസാർത്ഥിനമുന്മത്തമസാദ്ധ്യം വിദ്യാൽ. സാദ്ധ്യൗ പുനർദ്വാവിതരൗ. 18

തയോസ്സാധനാനി. മന്ത്രൌഷധിമണിമംഗളബല്യുപഹാരഹോമനിയമവ്രതപ്രായശ്ചിത്തോപവാസസ്വസ്ത്യയനപ്രണിപാ

---

ളും ചെയ്യും. 'തത്ര ഹിംസാത്മകേ ബാലോ മഹാൻ വാ സ്രുതനാസികഃ। ക്ഷതജിഹ്വഃ ക്വണേൽ ബാഢമസുഖീ സാസ്രലോചനഃ । ദുർവ്വർണ്ണോ ഹീനവചനഃ പൂതിഗന്ധിശ്ച ജായതേ । ക്ഷാമോ മൂത്രപുരീഷം സ്വം മൃദ്നാതി ന ജുഗുപ്സതേ । ഹസ്തൗ ചോദ്യമ്യ സംരബ്ധോ ഹന്ത്യാത്മാനം തഥാ പരം । തദ്വച്ച ശസ്ത്രകാഷ്ഠാദ്യൈരഗ്നിം വാ ദീപ്തമാവിശേൽ। അപ്സു മജ്ജേൽ പതേൽ കൂപേ കുര്യാദന്യച്ച തദ്വിധം। തൃൾദാഹമോഹാൻ പൂയസ്യ ഛർദ്ദനം ച പ്രവർത്തയേൽ । രക്തഞ്ച സർവ്വമാർഗ്ഗേഭ്യോ രിഷ്ടോല്പത്തിശ്ച തം ത്യജേൽ' എന്നു വാഗ്ഭടാചാര്യൻ. ഈ ഹിംസാകാമഗ്രഹപീഡ തിരെ അസാദ്ധ്യമാകുന്നു. രതികാമഗ്രഹാവേശപീഡയും. ബലികാമഗ്രഹപീഡയും സാദ്ധ്യങ്ങളുമാണ്. വാഗ്ഭടാചാര്യൻ ഇതുകളുടെ ലക്ഷണത്തേയും ഇങ്ങിനെ വിവരിച്ചിരിക്കുന്നു. 'രഹഃസ്ത്രീരതിസല്ലാപഗന്ധസ്രഗ്ഭൂഷണപ്രിയഃ। ഹൃഷ്ടഃ ശാന്തശ്ച ദുസ്സാദ്ധ്യോ രതികാമേന പീഡിതഃ * ദീനഃ പരിമൃശേദ്വക്ത്രം ശുഷ്കോഷ്ഠഗളതാലുകഃ ശങ്കിതം വീക്ഷതേ രൗതി ധ്യായത്യായാതി ദീനതാം। അന്നമന്നാഭിലാഷേപി ദത്തം ന പ്രതിഭുങ്ക്തേ। ഗൃഹീതം ബലികാമേന തം വിദ്യാൽ സുഖസാധനം' ഗ്രന്ഥാന്തരത്തിൽ ഗ്രഹാവേശസ്വഭാവത്തെ ഇങ്ങിനെ വിവരിച്ചിരിക്കുന്നു. 'ദർപ്പണാദീൻ യഥാ ഛായാ ശീതോഷ്ണം പ്രാണിനോ യഥാ।സ്വമണിം ഭാസ്കരാർച്ചിശ്ച യഥാ ദേഹഞ്ച ദേഹധൃക്। വിശന്തി ച ന ദൃശ്യന്തേ ഗ്രഹാസ്തദ്വച്ഛരീരിണഃ' * 19—രതികാമനം ബലികാമനായ ഗ്രഹം ബാധിച്ചാൽ മന്ത്രസിദ്ധിവരുത്തുകയും ഔഷധം സേവിക്കകയും മണികൾ ധരിക്കുകയും മംഗളബലികൾ ചെയ്യുകയും സുരേ

തഗമനാദീനി. ഇത്യേവമേതേ പഞ്ചോന്മാദാ വ്യാഖ്യാതാ ഭ
വന്തി. 19

തേ തു ഖലു നിജാഗന്തുവിശേഷേണ സാദ്ധ്യാസാദ്ധ്യവിശേ
ഷേണ ച പ്രവിഭജ്യമാനാഃ പഞ്ച സന്തോ ദ്വാവേവ ഭവതഃ. 20

തൌ പരസ്പരമനുബധ്നീതഃ. കദാചിദ്യഥോക്തഹേതുസംസ

---

നാദിഹോമം കഴിക്കുകയും നിയമങ്ങളെ അനുഷ്ഠിക്കുകയും വ്രതങ്ങ
ളെ ശീലിക്കുകയും കർമ്മവിപാകാദി പ്രായശ്ചിത്തം ചെയ്യുകയുംക്ഷേ
ത്രോപവാസാദിഉപവാസം ശീലിക്കുകയും വേദവൃദ്ധന്മാരിൽനിന്നു
സ്വസ്ത്യയനം സമ്പാദിക്കുകയും ആദിത്യനമസ്കാരാദികൾ ശീലി
ക്കുകയും തീർത്ഥയാത്ര ചെയ്യുകയും വേണം. ഇതുപോലെ മററു പു
ണ്യാദികളുമായ ചര്യകളേയും ശീലിക്കണം. വാതജം പിത്തജം
കഫജം സന്നിപാതജം ആഗന്തുജം എന്നിങ്ങിനെ ഉന്മാദം അഞ്ചു
തരമെന്നു പറഞ്ഞതിന്റെ വിവരണം ഇങ്ങിനെയാകുന്നു. ഈ വി
ഷയത്തിൽ മാധവാചാര്യൻ മനഃപീഡകൊണ്ടും വിഷംകൊണ്ടും
കൂടെ ഉന്മാദമുണ്ടാകുമെന്നുപറയുകയും അതുകളെ ഇങ്ങിനെവിവരി
ക്കുകയും ചെയ്യുന്നു് ചോരൈർന്നരേന്ദ്രപുരുഷൈരരിഭിസ്തഥാന്യൈ
ർവ്വിത്രാസിതസ്യ ധനബാന്ധവസംക്ഷയാദ്വാ। ഗാഢം ക്ഷതേ മനസി
ച പ്രിയയാ രിരംസോർജ്ജായതേ ചോൽകടതമോ മനസോ വികാ
രഃ। ചിത്രം ബ്രവീതി ച മനോനുഗതം വിസംജ്ഞോ ഗായത്യഥോ ഹ
സതി രോദിതി ചാപി മൂഢഃ। രക്തേക്ഷണോ ഹതബലേന്ദ്രിയഭാഃ സു
ദീനഃ ശ്യാവാനനോ വിഷകൃതേഥ ഭവേദ്വിസംജ്ഞഃ് ഇതുകളും ആഗ
ന്തുജത്തിൽ ചേരാവുന്നതാകയാൽ ഉന്മാദം അഞ്ചുതരം തന്നെയാ
കുന്നു * 20—ഉന്മാദരോഗം ഇങ്ങിനെ അഞ്ചുതരത്തിലാണെങ്കിലും
നിജം ആഗന്തു എന്നിങ്ങിനേയും സാദ്ധ്യം അസാദ്ധ്യം എന്നിങ്ങി
നെയും നോക്കുന്നതായാൽ രണ്ടുപ്രകാരത്തിൽ തന്നെയാണെന്നും
വിചാരിക്കാം * 21—അവ തമ്മിൽ ചേൎന്നുകൊണ്ടുമിരിക്കും. നിജം
തന്നെ സാദ്ധ്യമായിട്ടും അസാദ്ധ്യമായിട്ടുമുണ്ട്. ഇതുപോലെതന്നെ

ഗ്ഗാച്ച തയോഃ സംസൃഷ്ടമേവ പൂൎവ്വരൂപം ഭവതി സംസൃഷ്ടമേവ ലിങ്ഗഞ്ച. തത്രാസാദ്ധ്യസംയോഗം സാദ്ധ്യാസാദ്ധ്യസംയോഗം വാ അസാദ്ധ്യം വിദ്യാൽ. സാദ്ധ്യന്തു സാദ്ധ്യസംയോഗം തസ്യസാധനം സാധനസംയോഗമേവ വിദ്യാദിതി. 21

ഭവന്തി ചാത്ര.

നൈവ ദേവാ ന ഗന്ധൎവ്വാ ന പിശാചാ ന രാക്ഷസാഃ
ന ചാന്യേ സ്വയമക്ലിഷ്ടമുപക്ലിശ്യന്തി മാനവം. 22
യേ ത്വേനമനുവൎത്തന്തേ ക്ലിശ്യമാനം സ്വകൎമ്മണാ

---

ആഗന്തുവും. നിജമായ ഉന്മാദവും ആഗന്തുവായ ഉന്മാദവും ഉണ്ടാകുവാനുള്ള കാരണങ്ങൾ ചിലപ്പോൾ സംഗതിവശാൽ ഇടകലൎന്നു വരുന്നതായാൽ അവയുടെ പൂൎവ്വരൂപവും ലക്ഷണവും ഇടകലൎന്നു വരികയും ചെയ്യും. ഉന്മാദരോഗത്തിൽ അസാദ്ധ്യലക്ഷണമുള്ളതും സാദ്ധ്യാസാദ്ധ്യലക്ഷണങ്ങൾ ഇടകലൎന്നുള്ളതും അസാദ്ധ്യമെന്നുതന്നെ കരുതണം. സാദ്ധ്യലക്ഷണംമാത്രമായി കാണുന്നതിനെ മാത്രമേ കേവലം സാദ്ധ്യമായി വിചാരിക്കാവു. എന്നാൽ ദോഷജത്തിന്നു പറഞ്ഞ വമനവിരേചനാദികളും ആഗന്തുജത്തിന്നു വിധിച്ച മന്ത്രം ഔഷധി മുതലായതും രണ്ടും അതിന്നു സാധനമാണെന്നറിഞ്ഞിരിക്കുകയും വേണം. അതിനാൽ ഏതുതരം ഉന്മാദത്തിലും ചികിത്സയും മന്ത്രവാദാദികളും ഒരുപോലെ ചെയ്യേണ്ടതാണെന്നു സിദ്ധമായിരിക്കുന്നു *

ഈ വിഷയത്തിൽ താഴേ പറയുന്നതുകളെക്കൂടെ ഗ്രഹിക്കുകയും വേണം.

22— മനസ്സിന്നു സ്വതേ യാതൊരു തകരാറുമില്ലാത്തവനെ ദേവന്മാരോ ഗന്ധൎവ്വന്മാരോ പിശാചന്മാരോ രാക്ഷസന്മാരോ മററു ഗ്രഹങ്ങളോ ഒരുകാലത്തും ബാധിച്ചു യാതൊരു ഉപദ്രവവും ചെയ്യുകയില്ല * 23— അവനവൻെറ പ്രവൃത്തിദൂഷ്യംനിമിത്തം ക്ലിശ്യ

ന തന്നിമിത്തഃ ക്ലേശോസ്യൌ ന ഹ്യസ്തി കൃതകൃത്യതാ. 23

പ്രജ്ഞാപരാധാത്സംപ്രാപ്തേ വ്യാധൌ കർമ്മജ ആത്മനഃ
നാഭിശംസേദ് ബുധോ ദേവാൻ ന പിതൄന്നാപി രാക്ഷസാൻ. 24

ആത്മാനമേവ മന്യേത കർത്താരം സുഖദുഃഖയോഃ
തസ്മാച്ഛ്രേയസ്കരം മാർഗ്ഗം പ്രതിപദ്യേത നോത്രസേൽ. 25

ദേവാദീനാമുപചിതിർഹിതാനാമുപസേവനം
ന ച തേഭ്യോ വിരോധശ്ച സർവ്വമായത്തമാത്മനി. 26

---

മാനനായ മനുഷ്യനെ ഭൂതങ്ങൾ ബാധിക്കുമെങ്കിലും ഇവനുണ്ടാകുന്ന കഷ്ടാരിഷ്ടങ്ങളൊന്നും അവർ നിമിത്തം സംഭവിക്കുന്നതല്ല; അതെല്ലാം ഇവൻെറ കർമ്മദോഷം നിമിത്തം സംഭവിക്കുന്നവതന്നെയാണ്. ഈ വികർമ്മകരണം ഒരിക്കലും കൃതകൃത്യതയെ ചെയ്യുകയുമില്ല * 24— അവനവൻെറ കർമ്മദോഷംനിമിത്തം പ്രജ്ഞാപരാധം സംഭവിക്കുകയാൽ തനിക്കുണ്ടായ രോഗത്തെക്കുറിച്ച് അറിവുള്ളവൻ ദേവന്മാരെയോ പിതൃക്കളെയോ രാക്ഷസന്മാരെയോ ഒരിക്കലും കുററം പറയുകയുമരുത്. 'ഹേതാവീർഷ്യേൽ ഫലേ ന തു' എന്ന വാക്യം ഈ ഘട്ടത്തിൽ പ്രത്യേകം ഓർമ്മിക്കേണ്ടതാണെന്നു സാരം*25— അവനവൻെറ സുഖദുഃഖങ്ങൾക്കുള്ള കാരണം അവനവൻ— അവനവൻെറ പ്രവൃത്തി തന്നെയാണെന്നറിയണം. 'ആത്മൈവ ഹ്യാത്മനോ ബന്ധുരാത്മൈവ രിപുരാത്മനഃ' എന്നു ഭഗവദ്വാക്യം. അതിനാൽ, തനിക്കു നല്ലതു വരുവാനുള്ള മാർഗ്ഗത്തെ താൻ തന്നെ ശ്രമിച്ചു കണ്ടുപിടിച്ച് ആചരിക്കുകയും വേണം. ഒരു കാര്യത്തിലും ഭയപ്പെട്ടു പിൻമടങ്ങുകയുമരുത് * 26— ഇഹത്തിലും പരത്തിലും ഒരുപോലെ ഹിതത്തെച്ചെയ്യുന്നവരായ ദേവന്മാരെ— സന്മൂർത്തികളെ പൂജിക്കുകയും ഭജിക്കുകയും ത്രിവിധകരണങ്ങളെക്കൊണ്ടും യാതൊരു തെററും ചെയ്യാതിരിക്കുകയും വേണം. ഇതെല്ലാം തനിക്ക് ആയത്തവുമാണ്— തന്നാൽ സാധിക്കുന്നതാണ്. പരപ്രേരണകൊണ്ടു ചെയ്യാൽ പോരാ എന്നു സാരം.

തത്ര ശ്ലോകഃ.

സംഖ്യാ നിമിത്തം ദ്വിവിധം ലക്ഷണം സാദ്ധ്യതാ ന ച।
ഉന്മാദാനാം നിദാനേസ്മിൻ ക്രിയാസൂത്രഞ്ച ഭാഷിതം. 27

ഇതി ചരകസംഹിതായാം
നിദാനസ്ഥാനേ
ഉന്മാദനിദാനം നാമ സപ്തമോദ്ധ്യായഃ.

## അദ്ധ്യായം 8. അപസ്മാരനിദാനം.

അഥാതോഽപസ്മാരനിദാനം വ്യാഖ്യാസ്യാമഃ.
ഇതി ഹ സ്മാഹ ഭഗവാനാത്രേയഃ.

ഇഹ ഖലു ചത്വാരോഽപസ്മാരാ വാതപിത്തകഫസന്നിപാതനിമിത്താഃ. 1



---

അദ്ധ്യായവിവരണം.

27— ഉന്മാദനിദാനമെന്ന ഈ അദ്ധ്യായത്തിൽ ഉന്മാദസംഖ്യയും നിജാഗന്തുഭേദേന രണ്ടുപ്രകാരത്തിലുള്ള നിദാനവും ലക്ഷണവും സാദ്ധ്യാസാദ്ധ്യലക്ഷണവും അതുകൾക്കുള്ള ചികിത്സയുടെ ചുരുക്കവും പറയപ്പെട്ടിരിക്കുന്നു *

ഇതി ചരകസംഹിതാവ്യാഖ്യാനേ
വാചസ്പത്യേ
നിദാനസ്ഥാനേ സപ്തമോദ്ധ്യായഃ. (7)

## അദ്ധ്യായം 8.

ഇനി അപസ്മാരനിദാനമെന്ന അദ്ധ്യായത്തെ പറയാം:—

1— മനുഷ്യന്നുണ്ടാകുന്ന അപസ്മാരരോഗം വാതജം പിത്തജം കഫജം സന്നിപാതജം ഇങ്ങിനെ നാലുതരത്തിലാകുന്നു *

ത ഏവംവിധാനാം പ്രാണഭൃതാം ക്ഷിപ്രമഭിനിർവ്വർത്തന്തേ. തദ്യഥാ— രജസ്തമോഭ്യാമുപഹതസമുൽഭ്രാന്തവിഷമബഹുദോഷാണാം സമലവികൃതോപഹിതാന്യശുചീന്യഭ്യവഹാരജാതാനി വൈഷമ്യയുക്തേനോപയോഗവിധിനോപയുഞ്ജാനാനാം തന്ത്രപ്രയോഗമപി ച വിഷമമാചരതാമന്യാശ്ച ശരീരചേഷ്ടാ വിഷമാസ്സമാചരതാമത്യുപക്ഷീണദേഹാനാം വാ ദോഷാഃ പ്രകുപിതാ രജസ്തമോഭ്യാമുപഹതചേതസാമന്തരാത്മനഃ ശ്രേഷ്ഠതമമായതനം ഹൃദയമുപസംസൃജ്യ പര്യവതിഷ്ഠന്തേ തഥേന്ദ്രിയായതനാനി. തത്ര ചാവസ്ഥിതാ

---

2— ആ അപസ്മാരരോഗം ഈ പറയുന്ന തരക്കാർക്കാണ് ക്ഷണത്തിൽ ഉണ്ടാവുക. അവരാരെല്ലാമെന്നാൽ, രജോഗുണമോ തമോഗുണമോ കലശലായി വർദ്ധിക്കുകനിമിത്തം സംഭവിച്ചതായ രാഗാദിദുർഗ്ഗുണങ്ങളാൽ മനസ്സു തകരാറായവർ ക്രമത്തിലധികം വർദ്ധിച്ചു സ്വസ്ഥാനം വിട്ടു വിമാർഗ്ഗങ്ങളിൽക്കൂടി സഞ്ചരിക്കുന്ന വാതാദിദോഷങ്ങളോടുകൂടിയവർ മലിനങ്ങളും വേണ്ടതുപോലെയല്ലാതെ ഉണ്ടാക്കിയവയും ശുചിത്വമില്ലാത്തവയും (സ്വതെ തനികെ ഭക്ഷ്യങ്ങളല്ലാത്തവയും) ആയ ഭക്ഷണപദാർത്ഥത്തെ വേണ്ടതുപോലെയല്ലാതെ ശീലിക്കുന്നവർ മാത്രാശിതീയം മുതലായ അദ്ധ്യായങ്ങളിൽ വിധിച്ച ചര്യകളെ മനഃപൂർവ്വം തെറ്റിക്കുന്നവർ ഈ പറഞ്ഞതുകൾക്കു പുറമെയുള്ള നിന്ദ്യങ്ങളായ ശരീരചേഷ്ടകളെ ചെയ്യുന്നവർ ശരീരം കലശലായി ക്ഷീണിച്ചവർ ഇവർക്കെല്ലാം വാതാദിദോഷങ്ങൾ കോപിക്കും. അങ്ങിനെ കോപിച്ച ദോഷങ്ങൾ രജസ്തമോദോഷങ്ങൾനിമിത്തം ദുഷിപ്പിക്കപ്പെട്ട മനസ്സോടുകൂടിയ അവന്റെ, അന്തരാത്മാവിന്റെ പ്രധാനസ്ഥാനമായ ഹൃദയത്തിലും ചക്ഷുഃശ്രോത്രാദി ഇന്ദ്രിയായതനങ്ങളിലും ചെന്നുകൂടി അതുകളെ സ്വവ്യാപാരക്ഷമങ്ങളല്ലാതെയാക്കിത്തീർത്തുകൊണ്ട് അവിടങ്ങളിൽ സ്ഥിതിചെയ്യും. മേൽപ്രകാരം ഹൃദയത്തിലും ഇന്ദ്രിയായതനങ്ങളിലും ചെന്നുകൂടിയ ദോഷങ്ങളെ അത്യാഗ്രഹം ദ്വേഷ്യം ഭയം

സ്സന്തോ യദാ ഹൃദയമിന്ദ്രിയായതനാനി ചേരിതാഃ കാമക്രോധഭയലോഭമോഹഹർഷശോകചിന്തോദ്വേഗാദിഭിഃ സഹസാഭിപൂരയന്തി തദാ ജന്തുരപസ്മരതി. 2

അപസ്മാരം പുനഃ സ്മൃതിബുദ്ധിസത്വസംപ്ലവാൽ ബീഭത്സചേഷ്ടമാവസ്ഥികം തമഃപ്രവേശമാചക്ഷതേ. 3

തസ്യേമാനി പൂർവ്വരൂപാണി ഭവന്തി. തദ്യഥാ— ഭ്രൂവ്യുദാസസ്സതതമക്ഷ്ണോർവ്വൈകൃതമശബ്ദശ്രവണം ലാലാസിംഘാണകപ്രസ്രവണമനന്നാഭിലഷണമരോചകാവിപാകൌ ഹൃദയഗ്രഹഃ കുക്ഷേരാ

---

ലോഭം മോഹം സന്തോഷം ദുഃഖം വിചാരം പേടി മുതലായ (രാജസങ്ങളും താമസങ്ങളുമായ) ദുർഗ്ഗുണങ്ങൾ പ്രേരിപ്പിക്കുകനിമിത്തം ഹൃദയത്തേയും നേത്രാദിസ്ഥാനങ്ങളേയും അതിവേഗത്തിൽ നിറച്ചുകളയും. അപ്പോൾ അവൻ അപസ്മാരിയായിത്തീരുകയും ചെയ്യും * 3— അപസ്മാരമെന്നത്, ഓർമ്മശക്തിയും പദാർത്ഥങ്ങളെ വേർതിരിച്ചറിയുവാനും ഗ്രഹിക്കുവാനുമുള്ള മനശ്ശക്തിയും സത്വവും— ഓജസ്സും ദോഷാവേശംനിമിത്തം നശിക്കുകയാൽ ബീഭത്സചേഷ്ടകളെ ചെയ്യുകയും തന്റേടം ചലശേഷമില്ലാതാവുകയും ചെയ്യുന്ന ഒരു അവസ്ഥാവിശേഷമാണെന്നാണ് പൂർവ്വാചാര്യന്മാർ പറയുന്നത് *

4— ആ അപസ്മാരരോഗത്തിന്റെ പൂർവ്വരൂപങ്ങളെന്തെല്ലാമെന്നും വിവരിക്കാം. പുരികക്കൊടികൾ മേല്പോട്ടു വളയുക കൺമിഴികൾ എല്ലായ്പോഴും മറിഞ്ഞുകൊണ്ടിരിക്കുക ചെവി കേൾക്കാതാവുക വായിൽനിന്നും മൂക്കിൽനിന്നും വെള്ളമൊലിക്കുക ഭക്ഷണം കഴിക്കായ്ക അരോചകം ദഹനക്ഷയം നെഞ്ഞത്തു തടവ് വയറ്റിൽ ഇരയ്ക്കുക ബലക്ഷയം അംഗമർദ്ദം മോഹാലസ്യം കണ്ണിരുട്ടുക മൂർച്ഛ എല്ലായ്പോഴും തലതിരിച്ചിൽ ഇരുളുകളും സ്വപ്നത്തിൽ മദിക്കുക നൃത്തംവെയ്ക്കുക തന്നെ അന്യന്മാർ പിടിച്ചുവലിക്കുക ഭയപ്പെടുക ദുഃഖിക്കുക വീഴുക മുതലായ മനഃക്ഷോഭജനകങ്ങളായ സ്വപ്ന

ടോപൊ ദൌർബ്ബല്യമംഗമർദ്ദോ മോഹസ്തമസോ ദർശനം മൂർച്ഛാ ഭ്രമ ശ്ചാഭീക്ഷ്ണഞ്ച സ്വപ്നേ മദനർത്തനപീഡനവേപനവ്യഥനപതനാ ദീന്യപസ്മാരപൂർവ്വരൂപാണി ഭവന്തി. തതോനന്തരമപസ്മാരാഭിനി വൃത്തിഃ: 4

തത്രേദമപസ്മാരവിശേഷലിംഗം ഭവതി. തദ്യഥാ—അഭീക്ഷ്ണ മപസ്മരന്തം ക്ഷണേ ക്ഷണേ സംജ്ഞാം പ്രതിലഭമാനമുൽപിണ്ഡി താക്ഷമസാമ്നാ വാ വിലപന്തമുദ്വമന്തം ഫേനമതിവദ്ധ്മാതഗ്രീവ മാവിദ്ധശിരസ്കം വിഷമവിനതാംഗുലിമനവസ്ഥിതസക്ഥിപാണി

---

കാണുകയും ചെയ്യും. ഇതുകളാണ് അപസ്മാരരോഗത്തിന്റെ പൂ ർവ്വരൂപങ്ങൾ. ഇതുകളെല്ലാം പൂർത്തിയായാൽ ലക്ഷണവ്യക്തിയോടു കൂടിയ അപസ്മാരവും കണ്ടുതുടങ്ങും. 'രൂപമുൽപത്സ്യമാനേസ്മിൻ ഹൃൽകമ്പഃ ശൂന്യതാ ഭ്രമഃ। തമസോ ദർശനം ധ്യാനം ഭ്രൂവ്യുദാസോ ക്ഷിവൈകൃതം। അശബ്ദശ്രവണം സ്വേദോ ലാലാസിംഘാണകസ്രു തിഃ। അവിപാകോരുചിർമ്മൂർച്ഛാ കുക്ഷ്യാടോപോ ബലക്ഷയഃ। നിദ്രാ നാശോംഗമർദ്ദസ്തൃൾ സ്വപ്നേ ഗാനം സനർത്തനം। പാനം മദ്യസ്യ തൈലസ്യ തയോരേവ ച മേഹനം' എന്നു വാഹടാചാര്യൻ *

5—ഈ പറഞ്ഞ നാലുതരം അപസ്മാരത്തിന്റേയും പ്രത്യേക ലക്ഷണങ്ങൾ എന്തെല്ലാമെന്നാൽ, കൂടെക്കൂടെ തന്റേടമില്ലാതാവുക. അപസ്മാരവേഗം തുടങ്ങിയാൽ ക്ഷണത്തിൽ തന്റേടമുണ്ടാവുകയും, കണ്ണ് മേൽപോട്ടു മറിഞ്ഞുപോകയും വികൃതസ്വരത്തിൽ കരയുക യും വായയിൽനിന്നും മൂക്കിൽനിന്നും കലശലായി നുരവുറപ്പെടിക്കുക യും പിൻകഴുത്തു വീക്കുകയും തല ഉരുട്ടുകയും വിരലുകൾ തകരാറാ യി പിണയ്ക്കുകയും സക്ഥി (തുട) കയ്യ് കാല് ഇതുകൾ ഒരേടത്തു വെ ക്കാതെയും (കയ്യും കാലും നിലത്തിട്ടടിക്കുകയും) നഖം കണ്ണ് മുഖം തൊലി ഇതുകൾ അരുണാവർണ്ണമായും പരുഷമായും കരുവാളിച്ചും വ രികയും ഒരേടത്തും നില്ക്കാത്തതും ചപലവും പരുഷവും അതിരൂക്ഷ വുമായ ഒരു രൂപത്തെ (അന്യന്മാർക്ക് അദൃശ്യമായ ഒരു രൂപത്തെ)

പാദമരുണപരുഷശ്യാവനഖ നയനവദനത്വചമനവസ്ഥിതചപലപരുഷത്രക്ഷരൂപദർശിനംച്ചവാതളാനുപശയം വിപരീതോപശയം വാതേനാപസ്മാരവന്തം വിദ്യാൽ. 5

അഭീക്ഷ്ണമപസ്മരന്തം ക്ഷണേ ക്ഷണേ സംജ്ഞാംപ്രതിലഭമാനമനകൂജന്തം ആസ്ഫാലയന്തം ച ഭൂമിം ഹരിതഹാരിദ്രതാമ്രനഖനയനവദനത്വചം രുധിരോക്ഷിതോഗ്രഭൈരവപ്രദീപ്തരുഷിതരൂപദർശിനം പിത്തളാനുപശയം വിപരീതോപശയം പിത്തേനാപസ്മാരിതം വിദ്യാൽ. 6

ചിരാദപസ്മരന്തം ചിരാച്ച സംജ്ഞാം പ്രതിലഭമാനം പതന്തമനതിവികൃതചേഷ്ടം ലാലാമുദ്വമന്തം ശുക്ലനഖനയനവദനത്വചം

---

കാണുകയും വാതകോപനങ്ങളായ ചെയ്യകളെ ശീലിച്ചാൽ വൎദ്ധിക്കുകയും വാതശമനങ്ങളെക്കൊണ്ടു സുഖംകിട്ടുകയും ചെയ്യുന്നതായിക്കണ്ടാൽ അതു വാതകോപംനിമിത്തം സംഭവിച്ചതായ അപസ്മാരമാണെന്നറിയണം* 6—പിത്തകോപജാപസ്മാരത്തെ വിവരിക്കുന്നു:— ഇടക്കിടക്കു തൻേറടമില്ലാതാവുക തൻേറടക്കേടുവന്നാൽ ക്ഷണത്തിൽ തൻേറടമുണ്ടാവുക തൻേറടക്കേടുള്ളസമയം മൂളിക്കൊണ്ടിരിക്കുക നിലത്തു കയ്യും കാലുമിട്ടടിക്കുക നഖം കണ്ണ് വദനം തോല് ഇതുകൾ പച്ചനിറമോ മഞ്ഞനിറമോ ചെമ്പിച്ചനിറമോ ആയിത്തീരുക സൎവ്വാംഗവും നിണമണിഞ്ഞതായും ഉഗ്രമായും ഭൈരവമായും ജ്വലിക്കുന്നതായും ദ്വേഷ്യസ്വഭാവത്തോടുകൂടിയുമുള്ള രൂപത്തെക്കാണുക പിത്തകരങ്ങളായ ആഹാരവിഹാരങ്ങൾകൊണ്ടു വൎദ്ധിക്കുക തദ്വിപരീതചെയ്യകൊണ്ടു സുഖംകിട്ടുക ഇതുകളെല്ലാം പിത്താപസ്മാരമുള്ളവൻെറ ലക്ഷണമാണെന്നറിയണം * 7—കഫകോപംനിമിത്തം അപസ്മാരം ബാധിച്ചവന്ന് ഒരിക്കൽ അപസ്മാരചേഷ്ടയുണ്ടായി അതു മാറിയാൽ പിന്നെ കുറേദിവസം കഴിഞ്ഞേ രണ്ടാമതുണ്ടാവുകയുള്ളൂ. അങ്ങിനെ അപസ്മാരമുണ്ടായാൽ തൻേറടമുണ്ടാകുവാൻ വളരെ താമസവുമായിരിക്കും. വീണുകിടക്കുമ്പോൾ കിടന്നുരുളുക നിലത്തടിക്കുക മുതലായ ദുശ്ചേഷ്ടകളൊന്നും കലശലായി സംഭവിക്കുകയില്ല. വായിൽനിന്നു (നുരയും പതയുംകൂടിയ) വെള്ളം ധാരാളമായി

ശുക്ലഗുരുസ്നിഗ്ദ്ധരൂപദർശിനം ശ്ലേഷ്മളാനുപശയം വിപരീതോപശയം ശ്ലേഷ്മണാപസ്മാരിതം വിദ്യാൽ. 7

സമവേതസർവ്വലിംഗമപസ്മാരം സാന്നിപാതികം വിദ്യാൽ. തമസാദ്ധ്യമാചക്ഷതേ. ഇതി ചത്വാരോപസ്മാരാഃ. തേഷാമാഗന്തുരനുബന്ധോ ഭവത്യേവ. കദാചിൽ സ ഉത്തരകാല ഉപദേക്ഷ്യതേ. തസ്യ വിശേഷവിജ്ഞാനം യഥോക്തൈർല്ലിംഗൈർല്ലിംഗാധിക്യമദോഷലിംഗാനുരൂപം കിഞ്ചിദ്ധിതം തത്രാപസ്മാരിഭ്യസ്ത്വക്ഷ്ണാനി ചൈ

---

പുറപ്പെടും. ഈ രോഗമുള്ളവന്റെ നഖനയനവദനത്വക്കുകൾ വിളൎത്തിരിക്കും. ഇവൻ കാണുന്ന സ്വരൂപം വെളുത്തും തടിച്ചും മിനുമിനുത്തുമിരിക്കും. ശ്ലേഷ്മളങ്ങളായ ചൎയ്യകൾകൊണ്ടു സുഖം കിട്ടുകയില്ല. തദ്വിപരീതങ്ങൾ ഉപശയങ്ങളായിത്തീരുകയും ചെയ്യും. ഇതാണ് കഫാപസ്മാരത്തിന്റെ ലക്ഷണം * 8—ഈ പറഞ്ഞ ലക്ഷണങ്ങളെല്ലാം തികഞ്ഞുകണ്ടാൽ അതു സന്നിപാതകോപംനിമിത്തമുള്ള അപസ്മാരമാണെന്നുമറിയണം. സന്നിപാതാപസ്മാരം അസാദ്ധ്യമാണെന്നുതന്നെയാണ് പൂൎവ്വാചാൎയ്യന്മാരുടെ അഭിപ്രായം. ഈ വിഷയത്തിൽ മാധവാചാൎയ്യൻ ഇങ്ങിനെ പറയുന്നു: 'സൎവ്വൈരേതൈസ്സമസ്തൈശ്ച ലിംഗൈൎജ്ഞേയസ്ത്രിദോഷജഃ । അപസ്മാരഃ സ ചാസാദ്ധ്യോ യഃ ക്ഷീണസ്യാനവശ്ച യഃ । പ്രസ്ഫുരന്തം സുബഹുശഃ ക്ഷീണം പ്രചലിതഭ്രുവം । നേത്രാഭ്യാം ച വികുൎവ്വാണമപസ്മാരോ വിനാശയേൽ । പക്ഷാദ്വാ ദ്വാദശാഹാദ്വാ മാസാദ്വാ കുപിതാ മലാഃ । അപസ്മാരായ കുൎവ്വന്തി വേഗം കിഞ്ചിദഥാന്തരം । ദേവേ വൎഷത്യപി യഥാ ഭൂമൌ ബീജാനി കാനിചിൽ । ശരദി പ്രതിരോഹന്തി തഥാ വ്യാധിസമുച്ഛ്രയാഃ'. അപസ്മാരം നാലുതരമെന്നു പറഞ്ഞതിന്റെ പ്രത്യേകലക്ഷണം ഇപ്രകാരമാകുന്നു. അപസ്മാരരോഗത്തിലും ഈ നാലുതരത്തിന്നും പുറമെ ആഗന്തുജമായ ഒരുതരംകൂടിയുണ്ടാകും. അതിന്റെ സ്വഭാവം മേലിൽ വിവരിക്കുകയും ചെയ്യും. ആഗന്തുജമായ അപസ്മാരത്തിന്റെ വിശേഷവിജ്ഞാനം ആഗന്തുജമായ ഉന്മാദത്തിന്നു പറഞ്ഞമാതിരിയായിരിക്കുകയും ചെയ്യും. ഈ അപസ്മാരത്തിൽ ത്രിദോഷകോപജങ്ങളായ അപസ്മാരങ്ങൾക്കു പറഞ്ഞ

വ സംശോധനാന്യുപശമനാനി യഥാസ്വം മന്ത്രാദീനി ചാഗന്തു സംയോഗേ. 8

തസ്മിൻ ഹി ദക്ഷാദ്ധ്വരധ്വംസേ ദേഹിനാം നാനാദിക്ഷു വിദ്രവതാമതിസരണപ്ലവനലംഘനാദ്യൈർദ്ദേഹവിക്ഷോഭണൈഃ പുരാ ഗുന്മോല്പത്തിരഭൂൽ. ഹവിഃപ്രാശാന്മേഹകുഷ്ഠാനാം ഭയത്രാസശോകൈരുന്മാദാനാം വിവിധഭൂതാശുചിസംസ്പർശാദപസ്മാരാണാം. 9

ജ്വരസ്തു മഹേശ്വരലലാടപ്രഭവഃ. തത്സന്താപാദ്രക്തപിത്തമതിവ്യവായാൽ പുനർന്നക്ഷത്രരാജസ്യ രാജയക്ഷ്മേതി. 10

---

ലക്ഷണങ്ങളിൽനിന്ന് അധികരിച്ചതായ ചില ലക്ഷണങ്ങൾകൂടെ കാണാവുന്നതാണ്. ഇങ്ങിനെ ആഗന്തുസംയോഗം വരുന്നേടത്ത് തീക്ഷ്ണങ്ങളായ സംശോധനങ്ങളും ഉപശമനങ്ങളും അതിന്നു വിധിച്ച മന്ത്രാദികളും ഹിതമാകുന്നു *

9—പണ്ടു ദക്ഷയാഗത്തെ വീരഭദ്രാദിശിവഭൂതങ്ങൾചെന്നു തകർത്തസമയം മരണഭയംനിമിത്തം അങ്ങുമിങ്ങും ഓടിപ്പോകുന്ന ജനങ്ങൾ ഓട്ടക ചാട്ടക കിടങ്ങും മതിലും കവിച്ചുചാട്ടക മുതലായ സാഹസങ്ങൾ ചെയ്യുകയാൽ അവൎക്കു ഗുന്മരോഗം തുടങ്ങി. തദുപജ്ഞമാണ് ഗുന്മരോഗമെന്നു സാരം. ആ യാഗത്തിൽ സദാശിവന്ന് ഹവിർഭാഗം കൊടുക്കുന്നില്ല എന്നറിഞ്ഞുകൊണ്ട് സ്വാംശങ്ങളെ ഭക്ഷിച്ചവൎക്കുണ്ടായവയാകുന്നു പ്രമേഹവും കുഷ്ഠവും. അവിടെ ശിവഭൂതങ്ങൾ വന്നുകണ്ടപ്പോൾ ഭയപ്പെട്ടുകയും ഞെട്ടുകയും ദുഃഖിക്കുകയും ചെയ്യപ്പോൾ തുടങ്ങിയതാണ് ഉന്മാദം. പലപ്രകാരത്തിലുണ്ടായ നാനാവിധങ്ങളെ തൊട്ടവൎക്ക് അപസ്മാരരോഗവും സംഭവിച്ചു *

10—ജ്വരമെന്ന രോഗം സദാശിവന്റെ മൂന്നാംതൃക്കണ്ണിൽനിന്നുണ്ടായതാകുന്നു. ആ ജ്വരസന്താപംനിമിത്തം രക്തപിത്തവും തുടങ്ങി. അതിമൈഥുനംനിമിത്തം നക്ഷത്രനാഥനായ ചന്ദ്രന്നു തുടങ്ങിയ രോഗമാണ് രാജയക്ഷ്മാവ്. ഇങ്ങിനെയാണ് ഈ സ്ഥാനത്തിൽ വിവരിച്ചതായ രോഗങ്ങളെല്ലാം ആദ്യമായി ലോകത്തിൽ തുടങ്ങിയതെന്നു സാരം *

ഭവന്തി ചാത്ര-

അപസ്മരതി വാതേന പിത്തേന ച കഫേന ച
ചതുൎത്ഥഃ സന്നിപാതേന പ്രത്യാഖ്യേയസ്തഥാവിധഃ. 11
സാദ്ധ്യാംസ്തു ഭിഷജഃ പ്രാജ്ഞാഃ സാധയന്തി സമാഹിതാഃ
തീക്ഷ്ണൈഃ സംശോധനൈശ്ചൈവ യഥാസ്വം ശമനൈരപി. 12
യദാ ദോഷനിമിത്തസ്യ ഭവത്യാഗന്തുരന്വയഃ
തദാ സാധാരണം കൎമ്മ പ്രവദന്തി ഭിഷഗ്വരാഃ. 13
സൎവ്വരോഗവിശേഷജ്ഞഃ സൎവ്വൌഷധവിശേഷവിൽ
ഭിഷൿ സൎവ്വാമയാൻ ഹന്തി ന ച മോഹം നിയച്ഛതി. 14

---

ഈ വിഷയത്തിൽ താഴെപറയുന്നതുകളെക്കൂടെ ഗ്രഹിച്ചിരിക്കുകയും വേണം.

11—അപസ്മാരരോഗം വാതം പിത്തം കഫം സന്നിപാതം എന്നിതുകളുടെ കോപംനിമിത്തം സംഭവിക്കും. അതിൽ നാലാമതായി പറഞ്ഞ സന്നിപാതകോപജം ലക്ഷണപരിപൂൎത്തിയുള്ളതാണെങ്കിൽ തിരെ പ്രത്യാഖ്യേയം തന്നെയായിരിക്കുകയും ചെയ്യും * 12—നല്ല അറിവുള്ള വൈദ്യന്മാർ മനസ്സിരുത്തി വാതജാദികളായ ഏകദോഷകോപജാപസ്മാരങ്ങളെ വേൎതിരിച്ചറിയുകയും അതുകൾ സാദ്ധ്യങ്ങളാണെന്നറിയുകയും ചെയ്യാൽ അതാതുകൾക്കു പററിയതായ തീക്ഷ്ണസംശോധനൌഷധങ്ങളും ശമനൌഷധങ്ങളും പ്രയോഗിച്ചു ഭേദപ്പെടുത്തുകയും ചെയ്യും * 13—ദോഷനിമിത്തജമായ അപസ്മാരത്തിൽ ആഗന്തുകൂടെ ചേൎന്നുകാണുന്നതായാൽ അവിടെ ഏതുദോഷത്തിൻെറ കോപലക്ഷണമാണോ കാണുക അതിനുള്ള ഔഷധംതന്നെയാണ് പ്രയോഗിക്കേണ്ടത് എന്നാണ് പൂൎവ്വവൈദ്യന്മാരുടെ അഭിപ്രായം * 14—ഏതുതരം രോഗംകണ്ടാലും അതിലെ ദോഷദൂഷ്യാദിവിശേഷത്തെ ദൎശനസ്പൎശനാദികളെക്കൊണ്ട് അറിയുവാൻ കഴിയുന്നവനും സകല ഔഷധങ്ങളുടേയും രസവീൎയ്യാദികളെ നല്ലവണ്ണം അറിയുന്നവനുമായ വൈദ്യൻ ഏതുരോഗത്തേയും

ഇത്യേതദഖിലേനോക്തം നിദാനസ്ഥാനമുത്തമം
നിദാനാർത്ഥകരോ രോഗോ രോഗസ്യാപ്യുപലഭ്യതേ. 15
യഥാ ജ്വരസന്താപാദ്രക്തപിത്തമുദീര്യതേ
രക്തപിത്താജ്ജ്വരസ്താഭ്യാം ശോഷശ്ചാപ്യുപജായതേ. 16
പ്ലീഹാഭിവൃദ്ധ്യാ ജഠരം ജഠരാച്ഛോഫ ഏവ ച
അർശോഭ്യോ ജഠരം ദുഃഖം ഗുന്മശ്ചാപ്യുപജായതേ. 17
പ്രതിശ്യായാദഥോ കാസഃ കാസാൽ സംജായതേ ക്ഷയഃ
ക്ഷയോ രോഗസ്യ ഹേതുത്വേ ശോഷശ്ചാപ്യുപജായതേ. 18
തേ പൂർവ്വം കേവലാ രോഗാഃ പശ്ചാദ്ധേത്വർത്ഥകാരിണഃ

---

ചികിത്സിച്ചുമാറാം. അങ്ങിനെയുള്ള വൈദ്യന് ഒരു വിഷയത്തിലും സംശയംവരികയുമില്ല * 15—പണ്ടു ദേവകൾക്കുകൂടെ സംഭവിച്ചതായ രോഗങ്ങളുടെ നിദാനാദികളെ പറയുന്നതും വൈദ്യശാസ്ത്രത്തിൽ പ്രധാനവുമായ നിദാനസ്ഥാനം മുഴുവൻ—ഈ ദൈവീകവ്യാധികളുടെ വിവരണംമുഴുവൻ ഇവിടെ പറയുകയുംചെയ്തു. എന്നാൽ ഈ പറഞ്ഞ രോഗങ്ങൾതന്നെ വേറെചില രോഗങ്ങൾക്കു നിദാനഭൂതങ്ങളായിത്തീരുകയും ചെയ്യും * 16—അതെങ്ങിനെയെന്നാൽ, പനിനിമിത്തം രക്തപിത്തമുണ്ടാവും. രക്തപിത്തംനിമിത്തം പനിയും സംഭവിക്കും. ജ്വരംനിമിത്തവും രക്തപിത്തംനിമിത്തവും ശോഷംതുടങ്ങും. 17—പ്ലീഹാവൃദ്ധിക്കുനിമിത്തം മഹോദരവും മഹോദരംനിമിത്തം നീരും അർശോരോഗംനിമിത്തം കഷ്ടമായ മഹോദരവും ഗുന്മനും സംഭവിക്കും*18—പീനസംനിമിത്തം കുരയും കുരനിമിത്തം ക്ഷയവും തുടങ്ങും. ക്ഷയം അനേകംരോഗങ്ങൾക്കു കാരണഭൂതമാണ്. എന്നാൽ ആദ്യമായുണ്ടാവുക ശരീരശോഷംതന്നെയാകുന്നു * 19—ഈ രോഗങ്ങളെല്ലാം തുടങ്ങുമ്പോൾ അതുകൾ പൂർണ്ണവ്യാധികളായിട്ടുതന്നെയാണ് കാണുക. നിദാനഭൂതങ്ങളോ ഉപദ്രവരൂപങ്ങളോ ആയിരിക്കുകയില്ല. കുറച്ചുദിവസം കഴിഞ്ഞാൽ മററുരോഗങ്ങൾക്കു കാരണഭൂതങ്ങളാവുകയും ചെയ്യും. ചില രോഗങ്ങൾ പ്രബലങ്ങളായി

ഉഭയാൎത്ഥകരാ ദൃഷ്ടാസ്തഥൈവൈകാൎത്ഥകാരിണഃ. 19
കശ്ചിദ്ധി രോഗോ രോഗസ്യ ഹേതുഭൂത്വാ പ്രശാമ്യതി
നപ്രശാമ്യതി ചാപ്യന്യോ ഹേതുത്വം കുരുതേപി ച. 20
ഏവം കൃച്ഛ്രതമാ നൄണാം ദൃശ്യന്തേ വ്യാധിസങ്കരാഃ
പ്രയോഗാപരിശുദ്ധത്വാത്തഥാ ചാന്യോന്യസംഭവാൽ. 21
പ്രയോഗഃ ശമയേദ്വ്യാധിം യോന്യമന്യമുദീരയേൽ
നാസൌ വിശുദ്ധഃ ശുദ്ധസ്തു ശമയേദ്യോ ന കോപയേൽ. 22
ഏകോ ഹേതുരനേകസ്യ തഥൈകസ്യൈക ഏവ ഹി
വ്യാധേരേകസ്യ ചാനേകോ ബഹൂനാം ബഹവോപി ച. 23

---

നില്ക്കുകയും മററുചില രോഗങ്ങൾക്കു കാരണങ്ങളാവുകയും ചെ യ്യും. ചിലത് ഒന്നുകിൽ സ്വലക്ഷണങ്ങളെ പ്രകാശിപ്പിച്ചുനില്ക്കും. അല്ലെങ്കിൽ മററുചില രോഗങ്ങളെ പുറപ്പെടുവിക്കും. 20—വേറെ ചി ലത് മററുചില രോഗങ്ങളെ വെളിപ്പെടുത്തിത്താൻ യാതൊരു ചി കിത്സയുംകൂടാതെ മാറുകയും ചെയ്യും. മററുചിലത് മാറുകയില്ല; മ ററുവ്യാധികളെ ഉണ്ടാക്കുകയും ചെയ്യും * 21—വൈദ്യദോഷത്താ ലും മാററാരു രോഗം അനുബന്ധിയായി സംഭവിക്കാത്തവിധം ചി കിത്സ പ്രയോഗിക്കായ്കയാലും മനുഷ്യൎക്ക് അത്യന്തം കൃച്ഛ്രതമങ്ങളാ യ വ്യാധിക്കൂട്ടങ്ങൾ പിടിപെട്ടു കാണുന്നു * 22—പ്രയോഗമെന്നു പറഞ്ഞതിനെ വിവരിക്കുന്നു:—ഒരു ചികിത്സചെയ്താൽ ഒരു വ്യാധി ശമിക്കും. എന്നാൽ മററുചില രോഗങ്ങൾ തുടങ്ങുകയും ചെയ്യും. ഈ ചികിത്സാസമ്പ്രദായം വിശുദ്ധമായതല്ല. പരിശുദ്ധമായ ചി കിത്സാപ്രയോഗസമ്പ്രദായമെന്തെന്നാൽ, ചിലതു ശീലിച്ചാൽ അ പ്പോഴുള്ള രോഗങ്ങളെല്ലാം ശമിക്കും. വേറെ യാതൊരു രോഗവും പു തുതായിത്തുടങ്ങുകയുമില്ല. ഇതാണ് പരിശുദ്ധപ്രയോഗം * 23— വ്യാധികാരണങ്ങളായിപ്പറഞ്ഞതുകളിൽ, ഒന്നു പലേവ്യാധികളുടേ യും കാരണമായും ഒന്ന് ഒരു രോഗത്തിൻെറമാത്രം കാരണമായും

ജ്വരഭ്രമപ്രലാപാദ്യാ ദൃശ്യന്തേ രൂക്ഷഹേതുജാഃ
രൂക്ഷേണൈകേന ചാപ്യേകോ ജ്വര ഏവോപജായതേ. 24
ഹേതുഭിർബ്ബഹുഭിശ്ചൈകോ ജ്വരോ രൂക്ഷാദിഭിർഭവേൽ
രൂക്ഷാദിഭിർജ്ജ്വരാദ്യാശ്ച വ്യാധയഃ സംഭവന്തി ഹി. 25
ലിംഗഞ്ചൈകമനേകസ്യ തഥൈകസ്യൈകമുച്യതേ
ബഹൂന്യേകസ്യ ച വ്യാധേർബ്ബഹൂനാം സ്യുർബ്ബഹൂനി ച. 26
വിഷമാരംഭമൂലാനാം ലിംഗമേകം ജ്വരോ മതഃ
ജ്വരസ്യൈകസ്യ ചാപ്യേകഃ സന്താപോ ലിംഗമുച്യതേ. 27
വിഷമാരംഭമൂലൈശ്ച ജ്വര ഏകോ നിരുച്യതേ.
ലിംഗൈരേതൈർജ്ജ്വരശ്വാസഹിക്കാദ്യാഃ സന്തി ചാമയാഃ. 28

---



പലതുംകൂടി ഒരു രോഗത്തിന്റെയും പലതുംകൂടി പലേരോഗങ്ങളുടേയും കാരണമായും സംഭവിക്കും * 24—ഈ അർത്ഥത്തെത്തന്നെ വിവരിക്കുന്നു: പനി തലതിരിച്ചിൽ പ്രലാപം മുതലായതുകൾ ശരീരത്തിന്നു രൂക്ഷതസംഭവിക്കുകനിമിത്തമുണ്ടാകുന്നവയാകുന്നു. എന്നാൽ രൗക്ഷ്യംനിമിത്തം പനി ഒന്നുമാത്രമേ സംഭവിക്കുകയുള്ളു എന്നും വരാം * 25—അതുപോലെ രൂക്ഷതമുതലായ അനേകം കാരണങ്ങളാൽ പനിയുണ്ടാകും. രൂക്ഷാദികാരണങ്ങളാൽ പനിമുതലായ പലേരോഗങ്ങളും സംഭവിച്ചു എന്നും വരാം * 26—അതുപോലെതന്നെ അനേകരോഗങ്ങൾക്കും ആകൃതി ഒന്നായിരിക്കും. ഒരു രോഗത്തിന്ന് ഒരു ലക്ഷണം മാത്രമായി എന്നും വരും. ഒരു രോഗത്തിന്നു വളരെ ലക്ഷണങ്ങളായും വളരെ രോഗങ്ങൾക്കു വളരെ ലക്ഷണളായും സംഭവിക്കും * 27—അതെങ്ങിനെയെന്നാൽ, വിഷമാരംഭമൂലങ്ങളായ അനേകം രോഗങ്ങൾക്കും ജ്വരമുണ്ടായിരിക്കും. പനിക്കുള്ള ലക്ഷണം തൊട്ടുനോക്കിയാൽ ചൂടുമായിരിക്കും * 28—പനിയിൽ ആരംഭമൂലങ്ങൾക്കു വൈഷമ്യമുള്ള പലേ രോഗങ്ങളുമുണ്ടായിരിക്കും. അതുകളെല്ലാം പനി ഏക്കം ഇക്കിട്ടം മുതലായ പലേ

ഏകാ ശാന്തിരനേകസ്യ തഥൈവൈകസ്യ ലക്ഷ്യതേ
വ്യാധേരേകസ്യ ചാനേകോ ബഹൂനാം ബഹ്വ്യ ഏവ ച: 29
ശാന്തിരാമാശയോത്ഥാനാം വ്യാധീനാം ലംഘനക്രിയാ
ജ്വരസ്യൈകസ്യ ചാപ്യേകാ ശാന്തില്ലംഘനമുച്യതേ. 30
തഥാ ലഘ്വശനാദ്യാശ്ച ജ്വരസ്യൈകസ്യ ശാന്തയഃ
ഏതാശ്ചൈവ ജ്വരശ്വാസഹിക്കാദീനാം പ്രശാന്തയഃ 31
സുഖസാദ്ധ്യാസ്സുഖോപായാഃ കാലേനാല്പേന സാദ്ധ്യതേ
സാദ്ധ്യതേ കൃച്ഛ്രസാദ്ധ്യസ്തു യത്നേന മഹതാ ചിരാൽ. 32
യാതി നാശേഷതാം വ്യാധിരസാദ്ധ്യോ യാപ്യസംജ്ഞിതഃ
പരോസാദ്ധ്യഃ ക്രിയാഃ സർവ്വാഃ പ്രത്യാഖ്യേയോതിവർത്തതേ. 33

---

രോഗത്തിലും കാണുകയും ചെയ്യും * 29—അതുപോലെ ഒരു ചികിത്സ അനേകരോഗങ്ങൾക്കു പരിഹാരമായും ഓരോന്നിനു പ്രത്യേകമായും ഭവിക്കും. ഒരു രോഗത്തിന്ന് അനേകവിധമായും വളരെ രോഗങ്ങൾക്കു വളരെ പ്രകാരത്തിലായും കാണാം * 30— അതെങ്ങിനെയെന്നാൽ, ആമാശയത്തിൽനിന്നുണ്ടാവുന്ന സകല രോഗങ്ങൾക്കും ലംഘനക്രിയ ഹിതമാകുന്നു. പനിക്കുള്ള ചികിത്സ ലംഘനം ഒന്നുമാത്രമാകുന്നു. 31— അതുപോലെ ജ്വരത്തിന്ന് ലഘുവായ ഭക്ഷണം ശീലിക്കുക മുതലായ പലതും നല്ലതാകുന്നു. ഈ ലഘ്വശനാദിക്രിയകൾ പനി ശ്വാസംമുട്ടൽ ഇക്കിട്ടം മുതലായ പലതിന്നും നല്ലതുമാണ്. * 32— സാദ്ധ്യയാപ്യപരിത്യാജ്യങ്ങളുടെ സ്വഭാവത്തെ വിവരിക്കുന്നു:— സുഖകരമായ ചികിത്സകൊണ്ടു ക്ഷണത്തിൽ ഭേദപ്പെടുത്താവുന്ന രോഗം സുഖസാദ്ധ്യമാകുന്നു. വളരെ പണിപ്പെട്ടു ചികിത്സിച്ചാൽ കുറെ കാലതാമസംകൊണ്ടു മാറാവുന്നത് കൃച്ഛ്രസാദ്ധ്യരോഗമാകുന്നു. 33— എത്രതന്നെ ചികിത്സിച്ചാലും തീരെ വിട്ടുമാറാത്തതായ (ചികിത്സിച്ചുകൊണ്ടിരുന്നാൽ ഉപദ്രവം ചെയ്യാത്തതായ) രോഗം യാപ്യമാകുന്നു. ഇതും അസാദ്ധ്യത്തിൽ പെട്ടതുതന്നെയാണ്. വേറേ ഒരുതരം അസാ

നാസാദ്ധ്യഃ സാദ്ധ്യതാം യാതി സാദ്ധ്യോ യാതി ത്വസാദ്ധ്യതാം
പാദാപചാരാദ്ദൈവാദ്വാ യാന്തി ഭാവാന്തരം ഗദാഃ. 34
വൃദ്ധിസ്ഥാനക്ഷയാവസ്ഥാം ദോഷാണാമുപലക്ഷയേൽ
സുസൂക്ഷ്മാമപി ച പ്രാജ്ഞോ ദേഹാഗ്നിബലചേതസാം. 35
വ്യാദ്ധ്യവസ്ഥാവിശേഷാൻ ഹി ജ്ഞാത്വാ ജ്ഞാത്വാ വിചക്ഷണഃ
തസ്യാം തസ്യാമവസ്ഥായാം തത്തൽ ശ്രേയഃ പ്രപദ്യതേ. 36
പ്രായസ്തിര്യഗ്ഗതാ ദോഷാഃ ക്ലേശയന്ത്യാതുരാംശ്ചിരം
തേഷു ന ത്വരയാ കുര്യാദ്ദേഹാഗ്നിബലവിൽ ക്രിയാം. 37

---

ദ്ധ്യരോഗമുണ്ട്. അതിന്ന് എന്തുതന്നെ ചെയ്താലും ഭേദം കിട്ടുകയില്ല എന്നുമാത്രമല്ല ചികിത്സിക്കുംതോറും ഉപദ്രവം വദ്ധിക്കുകയും ചെയ്യും. ഈ അസാദ്ധ്യരോഗം പ്രത്യാഖ്യേയവുമാകുന്നു * 34—ഈ പറഞ്ഞതുകളിൽ അസാദ്ധ്യരോഗം— യാപ്യപ്രത്യാഖ്യേയരോഗങ്ങൾ ഒരിക്കലും സാദ്ധ്യമായിത്തീരുകയില്ല. സാദ്ധ്യരോഗം അസാദ്ധ്യമായി എന്നും വരാം. വൈദ്യാദിപാദപരിപൂത്തിയില്ലായ്കയോ പാദങ്ങൾക്കു സൽഗുണപൂത്തിയില്ലായ്കയോ ദൈവകോപം വരികയോ സംഭവിച്ചാൽ രോഗങ്ങൾ ഭാവാന്തരത്തെ പ്രാപിക്കും. സാദ്ധ്യമായ രോഗങ്ങൾകൂടി അസാദ്ധ്യങ്ങളായിത്തീരുമെന്നു സാരം * 35— അറിവുള്ള വൈദ്യൻ വാതാദിദോഷങ്ങളുടേയും രോഗിയുടെ ശരീരബലം അഗ്നിബലം മനസ്സ് ഇതുകളുടേയും അതിസൂക്ഷ്മങ്ങളായ വൃദ്ധി സ്ഥാനം ക്ഷയം എന്ന അവസ്ഥാവിശേഷങ്ങളെ മനസ്സിരുത്തി അറിയുകയും വേണം * 36— സമത്ഥനായ വൈദ്യൻ വ്യാധികളുടെ അവസ്ഥാവിശേഷങ്ങളെ അതാതുസമയം നല്ലവണ്ണം അറിയുകയും അതാതിന്നുള്ള ചികിത്സ ചെയ്യുകയും ചെയ്താൽ അതാതുസമയം തന്നെ സുഖം കിട്ടുകയും ചെയ്യും* 37— ദോഷങ്ങൾ കോപിച്ചു സ്വസ്ഥാനത്തിൽനിന്നിളകി ശരീരത്തിൽ വ്യാപിക്കുന്ന സമയത്ത് കാരണാന്തരത്താൽ വിലങ്ങടിച്ചു സഞ്ചരിച്ചു എന്നു വരികിൽ ആ രോഗം രോഗിയെ കലശലായി

പ്രയോഗൈഃ ക്ഷപയേദ്വാ താൻ സുഖം വാ കോഷ്ഠമാനയേൽ
ജ്ഞാത്വാ കോഷ്ഠപ്രപന്നാംസ്താന്യഥാസന്നം ഹരേൽ ബുധഃ. 38
ജ്ഞാനാർത്ഥം യാനി ചോക്താനി വ്യാധിലിംഗാനി സംഗ്രഹേ
വ്യാധയസ്തേ തദാത്വേ തു ലിംഗാനീഷ്ടാനി നാമയാഃ. 39
വികാരാഃ പ്രകൃതിശ്ചൈവ ദ്വയം സർവ്വം സമാസതഃ
തദ്ധേതുവശഗം ഹേതോരഭാവാന്നാനുവർത്തതേ. 40

തത്ര ശ്ലോകാഃ.

ഹേതവഃ പൂർവ്വരൂപാണി രൂപാണ്യുപശയസ്തഥാ
സംപ്രാപ്തിഃ പൂർവ്വമുൽപത്തിഃ സൂത്രമാത്രം ചികിത്സിതം. 41

---

അധികകാലം ക്ലേശിപ്പിക്കും. ദേഹബലത്തേയും അഗ്നിബലത്തേയും തിരിച്ചറിവാൻ സാമർത്ഥ്യമുള്ള വൈദ്യൻ ഈ തിര്യഗ്ഗതദോഷങ്ങൾ നിമിത്തമുണ്ടായ വ്യാധികളിൽ പെട്ടന്ന ചികിത്സിക്കരുത്. 38— തിര്യഗ്ഗതങ്ങളായ ദോഷങ്ങളെ എന്തു ചെയ്യേണമെന്ന പറയുന്നു:— ശമനചികിത്സചെയ്തു അതാതു സ്ഥാനങ്ങളിൽവെച്ചു തന്നെ അതുകളെ ശമിപ്പിക്കുകയോ— നേരെയാക്കുകയോ അതിന്ന സാധിക്കാത്തവിധം വർദ്ധിച്ചിട്ടുണ്ടെങ്കിൽ സ്നേഹസ്വേദാദികളെ ശീലിപ്പിച്ചു കോഷ്ഠത്തിൽ കൊണ്ടുവരികയോ ചെയ്തതിന്നശേഷം ബുദ്ധിമാനായ വൈദ്യൻ അതുകൾ വമനാർഹങ്ങളോ വിരേചനാർഹങ്ങളോ എന്ന മനസ്സിലാക്കി അതേവിധം പുറത്തുകളയുകയുമാണ് ചെയ്യേണ്ടത് * ഈ സ്ഥാനത്തിൽ പറഞ്ഞതായ എട്ടു തരം വ്യാധികളും ഇതുകളൊഴിച്ചു ബാക്കിയുള്ള വ്യാധികളും അതാതുകളുടെ ചുരുക്കമായ ലക്ഷണത്തോടുകൂടെ സൂത്രസ്ഥാനത്തിലെ രോഗാദ്ധ്യായചതുഷ്കത്തിൽ സംഗ്രഹിച്ചുപറഞ്ഞിട്ടുമുണ്ട്. അതാതു ലക്ഷണങ്ങൾ കാണുമ്പോൾ അതാതു വ്യാധികൾക്ക് ആ നാമങ്ങളെ പറയുകയും വേണം * 40— രോഗങ്ങളും അതുകളുടെ സ്വഭാവങ്ങളും മുഴുവൻ ഇങ്ങിനെ ചുരുക്കത്തിൽ പറയപ്പെട്ടു. ആ വ്യാധികളെല്ലാം നിദാനത്തെ ആശ്രയിച്ചിരിക്കുകയും ചെയ്യും. ഹേതുകൂടാതെ യാതൊന്നും അനുവർത്തിച്ചുനില്ക്കുകയുമില്ല— നിദാനംകൂടാതെ രോഗം സംഭവിക്കുകയുമില്ല *

അദ്ധ്യായവിവരണം.

41_43—അപസ്മാരനിദാനമെന്ന ഈ അദ്ധ്യായത്തിൽ അപസ്മാരത്തിൻെറ നിദാനം പൂർവ്വരൂപങ്ങൾ രൂപം ഉപശയം സം

ജ്വരാദീനാം വികാരാണാമഷ്ടാനാം സാദ്ധ്യതാ ന ച
പൃഥഗേകൈകശശ്ചോക്താ ഹേതുലിംഗോപശാന്തയഃ. 42
ഹേതുപര്യ്യായനാമാനി വ്യാധീനാം ലക്ഷണസ്യ ച
നിദാനസ്ഥാനമേതാവത്സംഗ്രഹേണോപദിശ്യതേ. 43
അഗ്നിവേശകൃതേ തന്ത്രേ ചരകപ്രതിസംസ്കൃതേ
നിദാനസ്ഥാനമേതാവദിതീയം സമ്പ്രഭാഷിതം. 44

ഇത്യഗ്നിവേശകൃതേ ചരകപ്രതിസംസ്കൃതേ
ചരകസംഹിതായാം
## നിദാനസ്ഥാനേ
അപസ്മാരനിദാനം നാമ
അഷ്ടമോദ്ധ്യായഃ.



പ്രാപ്തി അപസ്മാരത്തിൻെറ ആദ്യോല്പത്തി ഇതുകളും ചികിത്സാസൂത്രവും, ജ്വരം മുതലായ എട്ടു വ്യാധികളുടെയും സാദ്ധ്യാസാദ്ധ്യവിഭാഗവും ഓരോന്നിന്നുമുള്ള ഹേതു ലിംഗം ഉപശാന്തി ഇതുകളും വ്യാധികളുടേയും ലക്ഷണങ്ങളുടേയും ഹേതുപര്യ്യായനാമങ്ങളും പറയപ്പെട്ടിരിക്കുന്നു. ഈ എട്ട് അദ്ധ്യായങ്ങളെക്കൊണ്ടു നിദാനസ്ഥാനം ചുരുക്കത്തിൽ ഉപദേശിക്കുകയും ചെയ്യിരിക്കുന്നു.

44— അഗ്നിവേശമഹർഷി ഉണ്ടാക്കിയതായ ആദ്യതന്ത്രത്തെ ചരകമഹർഷി കാലാനുരൂപമായ വിധം പരിഷ്കരിച്ചു. അങ്ങിനെയുള്ള ചരകസംഹിതയിൽ ഇതുവരെ പറഞ്ഞ ഗ്രന്ഥംകൊണ്ടു രണ്ടാമത്തെ സ്ഥാനമായ നിദാനസ്ഥാനം മുഴമിക്കുകയുംചെയ്യിരിക്കുന്നു.

ഇതി അഭിനവവാചസ്പതി
ടി. സി. പരമേശ്വരശർമ്മണാ
തദ്ഭാഗിനേയേന
പണ്ഡിത സി. കെ. വാസുദേവശർമ്മണാ ച കൃതേ
ചരകസംഹിതാവ്യാഖ്യാനേ
വാചസ്പത്യേ
നിദാനസ്ഥാനേ അഷ്ടമോദ്ധ്യായഃ. (8)



ചരകസംഹിതയിൽ
## —ദാനസ്ഥാനം
സമ്പൂർണ്ണം.

